ശ്രീ

# മത്സ്യമഹാപുരാണം

ഗ്രന്ഥകത്താവും പ്രസാധകനും

## വള്ളത്തോൾ നാരായണമേനോൻ


പ്രകാശകൻ

**കുളക്കുന്നത്ത് ശങ്കരമേനോൻ**

ബി. വി. ബുക്ക്ഡിപ്പോ,

തിരുവനന്തപുരം.

൧-ാംപതിപ്പ് കാപ്പി—൧൦൦൦.

"കമലാലയ അച്ചുക്കൂടം"

തിരുവനന്തപുരം.

1102.

വില ൧-ാംതരത്തിന് [illegible]

സാധാരണ തരത്തിന് ക. ൬ ണ. /[illegible]

ശ്രീ

# മത്സ്യമഹാപുരാണം

ഗ്രന്ഥകൎത്താവും പ്രസാധകനും

**വള്ളത്തോൾ നാരായണമേനോൻ**

പ്രകാശകൻ

**കുളക്കുന്നത്ത് ശങ്കരമേനോൻ**



ബി. വി. ബുക്ക്ഡിപ്പോ,

തിരുവനന്തപുരം.

൧-ാംപതിപ്പ് കാപ്പി—൧൦൦൦.

"കമലാലയ അച്ചുക്കൂടം"

തിരുവനന്തപുരം.

1102.

വില ൧-ാംതരത്തിന് [illegible]

സാധാരണ തരത്തിന് ക. ൬. ണ./൮

# മുഖവുരം.

---

ഈ മത്സ്യപുരാണത്തോടുകൂടി, മുമ്പ് ഇടപ്പള്ളിയിൽനിന്ന "പുരാണമാലിക" വഴിയായി പ്രസിദ്ധീകരിച്ച മാൎക്കണ്ഡേയപുരാണമുൾപ്പെടെ, നാലു മഹാപുരാണങ്ങൾ എന്റെ കിഞ്ചിൽജ്ഞതയിൽനിന്ന കൈരളിയ്ക്കു കൈവന്നിരിക്കുന്നു—അതേ, അതിവിശാലവും അതിഗംഭീരവുമായ പുരാണപാരാവാരത്തിലെ നാലു വിഭാഗങ്ങളെ എന്റെ എളിയ കപ്പൽ എങ്ങിനെയോ തരണംചെയ്തിരിക്കുന്നു. ഇത്രയുംകൊണ്ടു തൃപ്തിപ്പെട്ട്, ഈ ക്ലേശഭൂയിഷ്ഠമായ സമുദ്രസഞ്ചാരം കുറച്ചു കാലത്തേയ്ക്കു നിൎത്തിവെപ്പാനാണ്, ഇപ്പോൾ എന്റെ ദേഹസ്ഥിതി എന്നോടാജ്ഞാപിക്കുന്നതു്.

പത്മപുരാണത്തിലും ഈ പുരാണത്തിലും സമാനങ്ങളായ സന്ദൎഭങ്ങൾ എവയൊക്കെയോ, അവയെ ഒട്ടൊക്കെത്തെററു തീൎത്തു സംസ്കാരപ്പെടുത്തുവാൻ—അവയ്ക്ക് ഒരു ചെറിയ ശുദ്ധിപത്രം തെയ്യാറാക്കുവാൻ—ഇതിന്റെ തൎജ്ജമയാൽ സാധിച്ചതിൽ എനിക്കു കുറെ ആശ്വാസം തോന്നുന്നുണ്ട്. ഇതിന്ന്, ഒരുത്തരഭാരതീയന്റെ ഇംഗ്ലീഷ്തൎജ്ജമ എന്നെ പലപ്പോഴും സഹായിച്ചുപോന്നതു ഞാനിവിടെ കൃതജ്ഞതാപൂൎവ്വം അനുസ്മരിച്ചുകൊള്ളുന്നു. എന്നാൽ, നമ്മുടെ ഭാഗ്യക്കുറവിനാൽ, ആ ഇംഗ്ലീഷുതൎജ്ജമയും അത്ര ഗുണവത്തായിട്ടല്ല ഇരിക്കുന്നതു്. എന്തു ചെയ്യട്ടെ, മൂലഗ്രന്ഥത്തിലെ തത്താദൃശങ്ങളായ ലിപിദോഷാദികൾ ആ പണ്ഡിതവിവൎത്തകനേയും കൂടെക്കൂടെ വഞ്ചിച്ചിരിക്കാം!

പത്മപുരാണത്തിന്റേയും വാമനപുരാണത്തിന്റേയും സാമീപ്യമില്ലാതെ ഇപ്പുസ്തകം സമഗ്രമായി വായിക്കാവുന്നതല്ല; ഈ വൈയാരസ്യത്തെ മാന്യവായനക്കാർ സദയം സഹിക്കുമെന്നു വിശ്വസിക്കുന്നു.

വന്നേരി,
൮-തുലാം, ൧൧൦൨.

വള്ളത്തോൾ.

—:o:—

# സമർപ്പണം

എന്റെ സർവ്വൈശ്വര്യങ്ങൾക്കും നിദാനകർത്താവായി

പരിപാവനജീവിതം നയിച്ചുപോന്ന

ഗുരുജനവും യശശ്ശരീരനുമായ

എന്റെ വന്ദ്യ മാതുലൻ

**ശ്രീമാൻ കെ. എസ്. രാമൻമേനവൻ**

**അവർകളുടെ**

പാവന പാദങ്ങളിൽ

ഈ ഗ്രന്ഥത്തെ

ഭക്ത്യാദരപുരസ്സരം

സമർപ്പിച്ചുകൊള്ളുന്നു.

പ്രകാശകൻ.

# വിഷയവിവരം


കേരളസാഹിത്യ
അക്കാദമി

# ശ്രീമത്സ്യമഹാപുരാണം.

—:o:—

## ഒന്നാമദ്ധ്യായം

ഓം നമോ ഭഗവതേ വാസുദേവായ.

(കേക)

ഉഗ്രമാം തിരുനൃത്തത്തിരക്കിലെവ സാക്ഷാൽ-
ദ്ദിഗ്ഗജത്തലവരെദ്ദൂരത്തു തെറിപ്പിക്കും,
നിടിലനേത്രൻെറയാച്ചരണസരോജങ്ങൾ
മൂടക്കങ്ങളെയെല്ലാം മുടിച്ചുകളയട്ടെ!
പാതാളതലത്തിൽനിന്നുൽപ്പതിപ്പാനായ്, മത്സ്യ-
ജാതിയിൽജ്ജാതനെവൻ വാലിട്ടൊന്നടിക്കയാൽ
വിരിഞ്ചാണ്ഡത്തിന്മേൽച്ചെന്നലച്ചു വഴി മുട്ടി-
ത്തിരിയേ കീഴ്പോട്ടുതാൻ വീഴ്കയായ് സമുദ്രങ്ങൾ,
ആ മുകുന്ദൻെറ മുഖാലൂഴിയിലെങ്ങും ചെന്ന
മാമറയൊലി നിങ്ങൾക്കലക്ഷ്മിയകററട്ടെ!
ശ്രീനാരായണനെയും നരാഗ്ര്യൻ നരനെയും
വാഗ്ദേവിയെയും നമിച്ചുരചെയ്യേണം ജയം!
അജനെന്നാലുമെവൻ ക്രിയയാൽ നാരായണൻ,
ത്രിഗുണൻ ത്രിവേദനാസ്സ്വയംഭുവിന്നു തൊഴാം!

നൈമിശാരണ്യത്തിൽ വാണിരുന്ന ശൗനകാദി മാമുനിമാർ ദീർഘസത്രാവസാനത്തിൽ, ഏകാഗ്രഹൃദയനായി സ്ഥിതിചെയ്യുന്ന സൂതനെ, ധർമ്മമുൾച്ചേന്ന ലളിതപുരാണകഥകൾക്കിടയിൽ പേർത്തുംപേർത്തുമഭിനന്ദിച്ചിട്ട്, ഒരു ദീർഘസംഹിത കഥിപ്പാനാവശ്യപ്പെട്ടു:—"അനഘ, ഭവാൻ ഞങ്ങൾക്ക് അമൃതതുല്യങ്ങളായ പുരാണങ്ങൾ പറഞ്ഞുതന്നുവല്ലോ; അവ ഒരിക്കൽക്കൂടി കേൾക്കേണമെന്നുണ്ട്. ഭഗവാൻ ബ്രഹ്മാവ് ചരാചരങ്ങളെ സൃഷ്ടിച്ചതെങ്ങിനെ? എന്തിനാണ്, വിഷ്ണുഭഗവാൻ മത്സ്യമായവതരിച്ചത്? വൃഷഭധ്വജനായ ശിവൻ ഭൈരവനും പുരാരിയും കപാലിയുമായിത്തീന്നതെന്തുകൊണ്ടാണ്? സൂത, ഇതെല്ലാം ഒന്നു വിസ്തരിച്ചു പറയുക. ഭവാൻെറ വാഗമൃതം നുകന്നിട്ടു ഞങ്ങൾക്കു മതി വരുന്നില്ല!"

സൂതൻ:—"ബ്രാഹ്മണരേ, ഇതാ, പുണ്യവും പവിത്രവും ആയുഷ്യവുമായ മത്സ്യപുരാണം വിഷ്ണു അരുളിച്ചെയ്തതു് ഒട്ടൊഴിയാതെ കേട്ടുകൊൾവിൻ:

പണ്ടു്, സൂര്യപുത്രനായ മനു എന്ന രാജാവു വിരക്തനായി രാജ്യം പുത്രനെയേല്പിച്ചു വലുതായ തപസ്സിലേർപ്പെട്ടു: ആത്മഗുണങ്ങളെല്ലാം തികഞ്ഞ ആ വീരൻ മലയപർവതത്തിൽ ഒരേടത്തു്, സുഖദുഃഖങ്ങളിൽ സമചിത്തനായി മികച്ച യോഗമഭ്യസിക്കുന്നു. പത്തുലക്ഷം സംവത്സരം ചെന്നപ്പോൾ, ബ്രഹ്മാവു പ്രസാദിച്ചു് അദ്ദേഹത്തിനു വരം നല്കാനൊരുങ്ങി, 'വരം ചോദിച്ചുകൊൾക' എന്നരുളിച്ചെയ്തു. അരചൻ വിരിഞ്ചനെ വണങ്ങിയറിയിച്ചു:—'ഒരൊററശ്രേഷ്ഠവരമേ നിന്തിരുവടി എനിക്കു തരേണ്ടതുള്ളു: പ്രളയകാലത്തു ചരാചരങ്ങളെയെല്ലാം രക്ഷിക്കുന്നതിനു ശക്തനായി വരണം ഞാൻ!' 'അങ്ങനെയാവട്ടെ' എന്നും പറഞ്ഞു വിശ്വാത്മാവു് അവിടെത്തന്നെ മറഞ്ഞു; ആകാശത്തുനിന്നു ദേവകൾ ഇരുവരെ പുഷ്പവർഷം ചൊരിഞ്ഞു!

ഒരുദിവസം മനു ആശ്രമത്തിൽ പിതൃതർപ്പണം ചെയ്യുമ്പോൾ, ഒരു പരൽമത്സ്യം വെള്ളത്തോടുകൂടി കൈക്കുടന്നയിൽ വന്നുവീണു. അതിനെ കണ്ടു കനിവു തോന്നിയ മനുരാജൻ അതിനെ രക്ഷിപ്പാനായി കമണ്ഡലുവിലിട്ടു. ഒരഹോരാത്രംകൊണ്ടു് ആ മത്സ്യം പതിനാറുവിരൽ വലുപ്പം പൂണ്ടു്, 'രക്ഷിക്കണേ, രക്ഷിക്കണേ' എന്നപേക്ഷിച്ചു. അദ്ദേഹം ആ ജലജന്തുവിനെ എടുത്തു് ഒരു വെള്ളപ്പാട്ടയിലിട്ടു. അതിൽക്കിടന്നും ഒരുനാൾകൊണ്ടു മൂന്നുകോൽ വലിപ്പംവെച്ചു ആ മത്സ്യം വീണ്ടും ആർത്തസ്വരത്തിൽ വൈവസ്വതനോടുരിയാടി:—'രക്ഷിക്കണേ, രക്ഷിക്കണേ! അങ്ങയെ ശരണംപ്രാപിച്ചവനാണ് ഞാൻ.' മാർത്താണ്ഡപുത്രൻ ആ മത്സ്യത്തെ കിണററിൽ കൊണ്ടിട്ടു; അതിലും ഒതുങ്ങാഞ്ഞതിനാൽ, പിന്നെ ഒരു വമ്പിച്ച പൊയ്കയിൽ കൊണ്ടിട്ടു. മത്സ്യം വീണ്ടും ഒരു യോജന വലുപ്പം പൂണ്ടു്, 'മഹാരാജാവേ, രക്ഷിക്കണേ, രക്ഷിക്കണേ!' എന്നു പിന്നെയും കേണപേക്ഷിക്കുകയായി. അപ്പോൾ മനു അതിനെ ഗംഗയിലിട്ടു; അവിടെക്കിടന്നും വലുതായതിനാൽ സമുദ്രത്തിൽ കൊണ്ടിട്ടു. സമുദ്രവും മുഴുവൻ മത്സ്യത്താൽ വ്യാപിക്കപ്പെട്ടപ്പോൾ മേദിനീശനു ഭീതി തോന്നി. അദ്ദേഹം പറഞ്ഞു:—'ഭവാൻ വല്ല അസുരതലവനാണ്; അല്ലെങ്കിൽ വിഷ്ണു താൻതന്നെയാണ്. മറെറാരാൾ എങ്ങിനെ ഈവ നിലയുണ്ടാകും? ആരുടെ ശരീരം ആയിരക്കണക്കു യോജന വലുതാവും? എനിക്കു മനസ്സിലായി: കേശവ, നിന്തിരുവടി മത്സ്യമായിച്ചമഞ്ഞു് എന്നെ വലയ്ക്കുകയാണ്. ഹൃഷീകേശ, ജഗദീശ, ജഗദ്ധാമമേ, നിന്തിരുവടിക്കു നമസ്കാരം!' ഇതു കേട്ടിട്ടു്, ആ മത്സ്യരൂപനായ വിഷ്ണുഭഗവാൻ, നന്നുനന്നെന്നഭിനന്ദിച്ചു:—'അനഘ, ഭവാൻ എന്നെ ശരിക്കറിഞ്ഞു. ഭൂമീപതേ, സശൈലവനകാനനയായ ഭൂമി അടുത്ത അവസരത്തിൽത്തന്നെ വെള്ള

ത്തിൽ മുഴുകിപ്പോകും. ഇതാ, ജീവജാലത്തെയെല്ലാം രക്ഷിപ്പാനായി ദേവകളെല്ലാവരും കൂടി നിൎമ്മിച്ച തോണി; സുവ്രത, സ്വേദജം, അണ്ഡജം, ഉത്ഭിജം, ജരായുജം, എന്നീ ജീവങ്ങളെയെല്ലാം ഭവാൻ ഇതിൽക്കേററി, അവയെ അനാഥതയിൽനിന്നു രക്ഷിച്ചാലും. തോണി കല്പാന്തക്കാററിൽപ്പെട്ടു പായുമ്പോൾ, ഇതിനെ ഭവാൻ എൻെറ ഈ കൊമ്പിന്മേൽ കെട്ടിക്കൊള്ളണം. പ്രളയം കഴിഞ്ഞാൽ, ഭവാൻ ചരാചരജഗത്തിന്നൊക്കെ പ്രജാപതിയായി വരും; ഇങ്ങനെ കൃതയുഗാരംഭത്തിൽ, സൎവ്വജ്ഞനും ധീരനുമായ ഭവാൻ മന്വന്തരനാഥനായി ദേവപൂജ്യനായി ഭവിക്കും.'

ശ്രീമത്സ്യമഹാപുരാണം, മനുവിഷ്ണുസംവാദം, മനുമത്സ്യസമാഗമം ഒന്നാമദ്ധ്യായം.

(൦)

## രണ്ടാമദ്ധ്യായം

സൂതൻ:—ഈ അരുളപ്പാടു കെട്ടിട്ടു മനു മധുസൂദനനോടു ചോദിച്ചു:—'ഭഗവാനേ, എത്ര വൎഷം കഴിഞ്ഞിട്ടാണ് അവാന്തരപ്രളയം? നാഥ, ജീവജാലത്തെ ഞാനെങ്ങനെ രക്ഷിക്കും? ഇവിടുത്തോടു സമാഗമം എനിക്കെങ്ങനെ വീണ്ടും സിദ്ധിക്കും?'

മത്സ്യം:—'ഇന്നുമുതൽക്കു ഭൂമിയിൽ മഴയില്ലാതാകും; ഒരു നൂററാണ്ടു മുഴുവൻ, അശുഭാവഹമായ ദുർഭിക്ഷം വന്നുകൂടും; ചെറുജീവികൾ അറുതിപ്പെട്ടുമാറ്, സൂൎയ്യൻെറ സപ്തരശ്മികൾ ഭീഷണങ്ങളായിത്തീൎന്ന് എരിതീക്കട്ടകൾ വൎഷിക്കും; ബഡബാഗ്നിയും പ്രളയത്തിൽ കത്തിജ്ജ്വലിക്കും; പാതാളത്തിൽനിന്നു സങ്കൎഷണമുഖോത്ഥിതമായ വിഷാഗ്നി, രുദ്രൻെറ നെററിമേലുള്ള മൂന്നാം കണ്ണിലെത്തീയ് എന്നിവയും മൂവുലകത്തെ ചുട്ടെരിച്ചുംകൊണ്ടു കത്തിപ്പടരും. പരന്തപ, ഇങ്ങനെ ഭൂമിയെല്ലാം ദഹിച്ചു വെൺചാമ്പൽപോലായിത്തീരും; ആകാശം ചുട്ടുപഴുക്കും. അതോടുകൂടി, ഗ്രഹങ്ങളും നക്ഷത്രങ്ങളും ചേൎന്ന ലോകം അറുതിയടയും. സംവൎത്തം, ഭീമനാദം, ദ്രോണം, ചണ്ഡം, വലാഹകം, വിദ്യുൽപതാകം, ശോണം എന്നീ ഏഴു കല്പാന്തമേഘങ്ങൾ ആ ചൂടിൻെറ ആവിയിൽനിന്നുണ്ടായിവന്നു ഭൂമിയെ മുഴുകിക്കും. സമുദ്രങ്ങൾ കരകവിഞ്ഞൊന്തി ഒന്നായിച്ചേൎന്നുനിന്ന് ഈ ത്രിഭുവനത്തെയെല്ലാം ഒററക്കടലാക്കിത്തീൎക്കും. എന്നാൽ, സുവ്രത, ഭവാൻ ഈ ദേവത്തോണി കൈക്കൊണ്ട്, ജീവബീജങ്ങളെയെല്ലാം ഇതിൽക്കേററി, ഞാൻ തന്ന കയറുകൊണ്ടു ഇതിനെ എൻെറ കൊമ്പിന്മേൽ കെട്ടി, ദേവകൾ പോലും ചെന്നടിഞ്ഞിരിക്കുമ്പോഴും എൻെറ പ്രഭാവത്താൽ സംരക്ഷിതനായി, തനിച്ചു സ്ഥിതിചെയ്യും; സൂൎയ്യചന്ദ്രന്മാർ, ഞാൻ, ബ്രഹ്മാവ്, നാലു ലോകങ്ങൾ, പുണ്യയായ നൎമ്മദാനദി, മാൎക്കണ്ഡേയ

മഹർഷി, ശിവൻ, വേദങ്ങൾ, പുരാണങ്ങൾ, വിദ്യകൾ എന്നിവയും അവാന്തരപ്രളയത്തിൽ ഭവാനോടൊന്നിച്ചു സ്ഥിതിചെയ്യും. ഇപ്രകാരം ഒററക്കടലായി ചാക്ഷുഷമന്വന്തരം കഴിഞ്ഞു്, ഭവാൻ സൃഷ്ടിതുടങ്ങുമ്പോൾ ഞാൻ വേദങ്ങളെ പ്രചരിപ്പിക്കും.'

ഈ വിധം കഥിച്ചു് ഭഗവാൻ അവിടെത്തന്നെ മറഞ്ഞു. മനുവാകട്ടെ, മധുസൂദനപ്രസാദത്താൽ, മുൻ സൂചിപ്പിച്ച പ്രളയം വരുവോളം യോഗം ശീലിച്ചുകൊണ്ടിരുന്നു.

വാസുദേവനാൽ വർണ്ണിക്കപ്പെട്ട കാലം അതേമട്ടിൽ ആഗതമായപ്പോൾ, കൊമ്പൻമീനിന്റെ വടിവെടുത്ത ജനാർദ്ദനൻ പ്രത്യക്ഷീഭവിച്ചു; ശേഷനും കയറായിട്ടു മനുവിന്റെ അടുക്കലെത്തി. ആ ധർമ്മജ്ഞൻ യോഗംകൊണ്ടു ജീവജാലത്തെയെല്ലാം ആകർഷിച്ചു കേററി, തോണിയെ അനന്തനാകുന്ന കയർകൊണ്ടു മത്സ്യത്തിന്റെ കൊമ്പിന്മേൽ കെട്ടി, ജനാർദ്ദനനെ പണിഞ്ഞു്, അതിൽ സ്ഥിതിചെയ്തു.

ആ പ്രളയം നടന്നതിനുശേഷം, യോഗിയായ മനു ആവശ്യപ്പെട്ടതിനാൽ മത്സ്യസ്വരൂപൻ അരുളിച്ചെയ്ത പുരാണം ഞാനിപ്പോൾ പറയാം; ഋഷിസത്തമരേ, കേട്ടുകൊള്ളുവിൻ. ഭവാന്മാർ സൃഷ്ടിയും മററുമാണല്ലോ എന്നോടു ചോദിച്ചതു്; ഇതുതന്നെ ആ ഏകാർണ്ണവത്തിൽവെച്ചു മനു മാധവനോടു ചോദിച്ചു:—'ഉല്പത്തി, പ്രളയം, വംശങ്ങൾ, മന്വന്തരങ്ങൾ, വംശാനുചരിതം, ലോകത്തിന്റെ വിസ്താരം, ദാനധർമ്മവിധി, സനാതനമായ ശ്രാദ്ധകല്പം, വർണ്ണാശ്രമവിഭാഗം, ഇഷ്ടാപൂർത്തങ്ങൾ, ദേവതാപ്രതിഷ്ഠ മുതലായതും, വേറെയും ഭൂമിയിലുള്ള ധർമ്മമൊക്കെയും നിന്തിരുവടി എന്നോടു വിസ്തരിച്ചരുളിച്ചെയ്യുമാറാകണം!'

മത്സ്യം:—'മഹാപ്രളയകാലത്തിന്റെ അവസാനത്തിൽ, ഈ ചരാചരജഗത്തൊക്കെ തമോമയമായി ഉറങ്ങുന്നതുപോലെ കിടക്കുകയായിരുന്നു; ഒന്നും വേർതിരിച്ചറിഞ്ഞുകൂടാ; അറിയപ്പെട്ടിരുന്നതുമില്ല. അപ്പോൾ പുണ്യകർമ്മങ്ങളുടെ ഉല്പത്തിസ്ഥാനമായി അവ്യക്തനായ സ്വയംഭൂവു് ഇതിനെയെല്ലാം വെളിപ്പെടുത്താൻ വേണ്ടി തമസ്സിനെ നീക്കി പ്രാദുർഭവിച്ചു—അതീന്ദ്രിയനും വ്യക്താൽപരനും അണുവും ജ്യായാനും സനാതനനും ആത്മാവും, ആ നാരായണനെന്നവൻ ഏകനായി സ്വയം പ്രകാശിച്ചരുളി. അവിടുന്നു്, ശരീരത്തിൽനിന്നു വിവിധമായ വിശ്വത്തെ സൃഷ്ടിപ്പാനായി ധ്യാനിച്ചു്, ഒന്നാമതായി ജലത്തെ സൃഷ്ടിച്ചു്, അതിൽ ബീജത്തെ ഉത്സർജ്ജിച്ചു. ആ ബീജംതന്നെ സ്വർണ്ണരജതമയമായ ഒരു വലിയ അണ്ഡമായിച്ചമഞ്ഞു്, ആയിരം സംവത്സരംകൊണ്ടു പതിനായിരം സൂര്യന്മാർക്കൊത്ത കാന്തിയെ വഹിച്ചു. തേജസ്സേറിയ സ്വയംഭൂവു താൻതന്നെ അതിനുള്ളിൽക്കടന്നു്, പ്രഭാവത്താൽ എങ്ങും വ്യാപിച്ചു; അതിനാൽ, അവിടെയ്ക്കു വിഷ്ണു എന്നു പേർ വന്നു. അതിന്നകത്തു്

ഒന്നാമതായി ഈ സൂൎയ്യൻ ഉളവായിവന്നു; ആദിയിൽ ജനിച്ചതുകൊണ്ടു് ആദിത്യൻ. വേദം ചൊല്ലിക്കൊണ്ടുണ്ടായിവന്ന ബ്രഹ്മാവു് ആ അണ്ഡത്തിൻെറ രണ്ടു പൊളിയെ ദ്യോവും ഭൂവുമാക്കിവെച്ചു; അണ്ഡത്തിൻെറ ജരായു സുമേരുപ്രഭൃതികളായ പൎവ്വതങ്ങളായിത്തീൎന്നു; ഉൽബം [ഉറ] മേഘങ്ങളും മിന്നൽപ്പിണർക്കൂട്ടവുമായി; നദികൾ പിതൃക്കൾ മനുക്കൾ എന്നിവരും ജനിച്ചു; ഉള്ളിലെ വെള്ളത്തിൽനിന്നു്, പലതരം രത്നങ്ങൾ ചേൎന്ന ലവണേക്ഷുസുരാദികളായ സപ്തസമുദ്രങ്ങളും സംജാതങ്ങളായി. അരിന്ദമ, ആ പ്രജാപതിദേവൻ സൃഷ്ടിക്കൊരുങ്ങിയപ്പോൾ, ആ അണ്ഡത്തിൽ അതിൻെറ തേജസ്സിൽനിന്നത്രേ മാൎത്താണ്ഡൻ ഉണ്ടായിവന്നതു്: മൃതമായ അണ്ഡത്തിൽ ജനിച്ചതിനാൽ മാൎത്താണ്ഡനെന്നു പറയപ്പെടുന്നു. ആ മഹാത്മാവിൻെറ രജോഗുണമയമായ രൂപം ജഗൽപിതാമഹനായ ചതുൎമ്മുഖഭഗവാനായിച്ചമഞ്ഞു; യാതൊരുവനാൽ ദേവാസുരമനുഷ്യരുൾപ്പെട്ട ലോകമെല്ലാം സൃഷ്ടിക്കപ്പെട്ടുവോ, അവനെ രജോമയമായ മഹാസത്വമെന്നു പറഞ്ഞുവരുന്നു.”

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, ബ്രഹ്മാണ്ഡോല്പത്തി രണ്ടാമദ്ധ്യായം.

(൨)



## മൂന്നാമദ്ധ്യായം.

മനു:—‘എന്തുകൊണ്ടാണു്, ജഗൽപിതാമഹൻ ചതുൎമ്മുഖനായതു്? ബ്രഹ്മവിൽപ്രവരനായ ബ്രഹ്മാവു ലോകങ്ങളെ സൃഷ്ടിച്ചതെങ്ങനെ?’

മത്സ്യം:—‘ഒന്നാമതായി, ദേവപിതാമഹൻ തപസ്സനുഷ്ഠിച്ചു; അദ്ദേഹത്തിൽനിന്നു് സാംഗോപാംഗപദക്രമങ്ങളായ വേദങ്ങൾ വെളിപ്പെട്ടു. ശാസ്ത്രങ്ങളിലെല്ലാംവെച്ചു് ഒന്നാമതായി ബ്രഹ്മാവിനാൽ സ്മരിക്കപ്പെട്ടതു്, നിത്യവും ശബ്ദമയവും പുണ്യവും നൂറുകോടി ഗ്രന്ഥങ്ങളുള്ളതുമായ പുരാണമത്രേ; അതിനുശേഷമാണു്, അദ്ദേഹത്തിൻെറ മുഖങ്ങളിൽനിന്നു വേദങ്ങളും മീമാംസയും എട്ടു പ്രമാണമുൾപ്പെട്ട ന്യായവിദ്യയും പുറപ്പെട്ടതു്. ആ വേദാഭ്യാസശീലൻ സന്താനങ്ങളെ ആഗ്രഹിച്ചപ്പോൾ, ഒന്നാമതായി മാനസപുത്രന്മാരുണ്ടായിവന്നു; മനസ്സിൽനിന്നു ജനിച്ചതിനാലത്രേ, മാനസരെന്നു പേരു്: മുമ്പേ മരീചി ജനിച്ചു; പിന്നെ മുറയ്ക്കു ഭഗവാൻ അത്രിമുനിയും, അംഗിരസ്സും, പുലസ്ത്യനും, പുലഹനും, ക്രതുവും, പ്രചേതസ്സും, വസിഷ്ഠനും, ഭൃഗുവും, നാരദനും സംജാതരായി. ഈ പത്തു മുനിമാരാകുന്നു, ബ്രഹ്മാവിൻെറ മാനസപുത്രന്മാർ. ഇനി, അമ്മയില്ലാതെ വിധാതാവിൻെറ ശരീരത്തിൽനിന്നുണ്ടായവരെ പറയാം: വലത്തെപ്പെരുവിരലിൽനിന്നു ദക്ഷപ്രജാപതി ജനിച്ചു; മാറത്തുനിന്നു ധൎമ്മവും, ഹൃദയത്തിൽനിന്നു മലരമ്പനും, പുരികനടുവിൽനിന്നു ക്രോധവും, അധരത്തിൽനിന്നു ലോഭവും, ബുദ്ധിയിൽ

നിന്നു മോഹവും, അഹംകാരത്തിൽനിന്നു മദവും, കണ്ഠത്തിൽനിന്നു പ്രമോദവും, കണ്ണിൽനിന്നു മൃത്യുവും ഉളവായി. ഈ ഒമ്പതു പുത്രന്മാൎക്കുശേഷം, പത്താമതു് ഒരു പെൺകിടാവു പിറന്നു; അവൾക്കു് അംഗജ എന്നത്രേ നാമധേയം.'

മനു:—'ബുദ്ധിയിൽനിന്നു മോഹവും, അഹംകാരത്തിൽനിന്നു മദവും ജനിച്ചു എന്നാണല്ലൊ അരുളിച്ചെയ്തതു്; ബുദ്ധി എന്നതെന്താണ്?'

മത്സ്യം:—'സത്വം, രജസ്സ്, തമസ്സ് എന്നിങ്ങനെ മൂന്നാണ് ഗുണങ്ങൾ; ഇവയുടെ സാമ്യസ്ഥിതിയത്രേ പ്രകൃതി. ഇതിനെ ചിലർ പ്രധാനമെന്നു പറയും; മററു ചിലർ അവ്യക്തമെന്നും. സൃഷ്ടി ഇതിൽനിന്നു പുറപ്പെടുന്നു; ഇതിൽത്തന്നെ ലയിക്കുന്നു. ക്ഷോഭംവന്ന ഗുണങ്ങളിൽനിന്നു ത്രിമൂൎത്തികൾ ഉണ്ടായിവന്നു; ഒരേ ശരീരത്തിന്റെ മൂന്നു ഭാഗങ്ങളത്രേ, ബ്രഹ്മാവിഷ്ണുമഹേശ്വരന്മാർ. വികാരമടഞ്ഞ പ്രധാനത്തിൽനിന്നു മഹത്തത്വം ഉളവാകുന്നു; ഇതിനെയാണ് ബുദ്ധിയെന്നും പറയുന്നതു്. മാനവർദ്ധന, മഹത്തിൽനിന്നു് അഹങ്കാരം ഉണ്ടായിവരുന്നു; അതിൽനിന്നു് അഞ്ചു ജ്ഞാനേന്ദ്രിയങ്ങളും അഞ്ചു കൎമ്മേന്ദ്രിയങ്ങളും പ്രാദുർഭവിക്കുന്നു: മുറയ്ക്കു് ശ്രോത്രം, ത്വക്ക്, നേത്രം, ജിഹ്വ, നാസിക എന്നിവയും ഗുദം, ഉപസ്ഥം, കൈ, കാൽ, വാക്ക് എന്നിവയുമാകുന്നു ആ ഇന്ദ്രിയങ്ങൾ. ശ്രോത്രാദികൾ ശബ്ദസ്പൎശരൂപരസഗന്ധങ്ങളെ ഗ്രഹിക്കുന്നു; ഗുദാദികൾ ഉത്സൎഗ്ഗാനന്ദാദാനഗമനാലാപങ്ങളെ ചെയ്തുപോരുന്നു. പതിനൊന്നാമതു്, രണ്ടിനും ഉതകുന്ന മനസ്സ്. ഇന്ദ്രിയങ്ങളുടെ സൂക്ഷ്മാംശങ്ങൾ, ഓരോ ഭൂതമാവും ഉൾപ്പെന്നിരിക്കുന്ന തന്മാത്രമായിത്തീരുന്നു; അതാകുന്ന സൂക്ഷ്മശരീരത്തോടുള്ള ചേൎച്ചമൂലം ജീവനെ ശരീരി എന്നും അഭിജ്ഞന്മാർ പറയുന്നു. മനസ്സു സൃഷ്ടീച്ഛയാൽ പ്രേരിപ്പിക്കപ്പെടുമ്പോൾ സൃഷ്ടി നടത്തുന്നു. ശബ്ദതന്മാത്രത്തിൽനിന്നു്, ശബ്ദഗുണകമായ ആകാശം ഉണ്ടായിവന്നു; ആകാശവികാരത്തിൽനിന്നു്, ശബ്ദസ്പൎശഗുണാന്വിതനായ വായു ജനിച്ചു; വായുവിന്റെ സ്പൎശതന്മാത്രത്തിൽനിന്നു്, ശബ്ദസ്പൎശരൂപങ്ങളാകുന്ന മൂന്നു ഗുണങ്ങളോടുകൂടിയ തേജസ്സുണ്ടായി; തേജോവികാരത്തിൽ നിന്നു്, നാലു ഗുണങ്ങൾ (ശബ്ദസ്പൎശരൂപരസങ്ങൾ) ചേൎന്ന ജലം സംജാതമായി: അതു രസതന്മാത്രജന്യമാകയാൽ രസമെന്ന ഗുണം ഏറിയതത്രേ; ഗന്ധതന്മാത്രത്തിൽ നിന്നു്, അഞ്ചു ഗുണങ്ങ (ശബ്ദസ്പൎശരൂപരസഗന്ധ)ളോടേ, ഗന്ധഗുണമേറിയ പൃഥിവി ജനിച്ചു. ബുദ്ധിയാണിവയിൽ മീതേ. ഈ ഇരുപത്തഞ്ചു തത്വങ്ങളോടുകൂടിയ പുരുഷൻ, പ്രാരബ്ധത്തെ അനുഭവിക്കുന്നു. ഈശ്വരേച്ഛാവശനായ അവനെ ജീവാത്മാവെന്നും പണ്ഡിതന്മാർ പറയുന്നു. ഇങ്ങനെ ഇരുപത്താറു തത്വങ്ങളുണ്ടു്, ഈ മനുഷ്യശരീരത്തിൽ; ഈ തത്വങ്ങളുപയോഗിച്ചാണ്, വിധാതാവു വിശ്വത്തെ സൃഷ്ടിച്ചതു്. ഈ സംഖ്യ പിടിച്ചു്, കപിലാദികൾ സാംഖ്യമെന്നു പേരിട്ടിരിക്കുന്നു.

ലോകസൃഷ്ടിക്കായി സാവിത്രിയെ ഹൃദയത്തിൽ ചേർത്തു ജപിച്ചുകൊണ്ടിരിക്കെ അദ്ദേഹത്തിന്റെ നിൎമ്മലശരീരം രണ്ടായി പിളൎന്നു്, പകുതി ഭാഗം സ്ത്രീയായിച്ചമഞ്ഞു. ആ സ്ത്രീയത്രേ ശതരൂപ എന്നും സാവിത്രിയെന്നും സരസ്വതി എന്നും ഗായത്രി എന്നും ബ്രഹ്മാണിയെന്നും കീൎത്തിക്കപ്പെടുന്നവൾ. അവളെ ആ വിഭു സ്വദേഹജാതയാകയാൽ മകളായിക്കരുതി. പിന്നെ പിതാമഹൻ അവളെക്കണ്ടിട്ടു കാമബാണാതുരനായിത്തീൎന്നു്, 'അഹോ, സൌന്ദൎയ്യം! അഹോ, സൌന്ദൎയ്യം!' എന്നിങ്ങനെ പ്രശംസിച്ചുതുടങ്ങി. അപ്പോൾ വസിഷ്ഠാദികൾ പെങ്ങളാണെന്നു ലഹളകൂട്ടി. ബ്രഹ്മാവിനു് അവളുടെ മുഖമല്ലാതെ മററു യാതൊന്നിലും കണ്ണു ചെന്നില്ല. അദ്ദേഹം, 'അഹോ, സൌന്ദൎയ്യം! അഹോ, സൌന്ദൎയ്യം!' എന്നിങ്ങനെ വീണ്ടും വീണ്ടും പ്രശംസിക്കുകയായി. അവൾ താനു വണങ്ങിയപ്പോഴും അദ്ദേഹം അവളെ വീക്ഷിക്കുകതന്നെ ചെയ്തു. പിന്നെ ആ വരവൎണ്ണിനി അച്ഛനെ വലത്തുവെച്ചു. അപ്പോൾ അവളുടെ അഴകു കാണ്മാൻവേണ്ടി, പുത്രന്മാരിൽനിന്നു ലജ്ജിതനായ ധാതാവിനു വലത്തുഭാഗത്തു കവിൾത്തടം വിളൎത്ത ഒരു മുഖം ഉണ്ടായിവന്നു; അതിനു പിന്നിലും ഒന്നു വിസ്മയത്താൽ ചുണ്ടു വിറച്ചുംകൊണ്ടു് ഉദ്ഗമിച്ചു. അതേവിധം ഇടത്തുവശത്തും കാമശരാതുരമായ ഒരു മുഖം ആവിർഭവിച്ചു. അതുനിമിത്തം മേല്പോട്ടു പോയ അവളെ കാണ്മാനുള്ള കൌതുകത്താൽ ബ്രഹ്മാവിനു് അഞ്ചാമതും ഒരു മുഖം മുകളിൽ പുറപ്പെട്ടു; അദ്ദേഹം പിന്നെ ജടകൾകൊണ്ടു മറച്ചു. അദ്ദേഹം സൃഷ്ടിക്കുവേണ്ടി അതിതീവ്രമായ തപസ്സു ചെയ്തതൊക്കെയും സ്വപുത്രിയെ കാമിക്കയാൽ നശിച്ചുപോയി!

പിന്നെ പിതാമഹൻ ആ മാനസപുത്രന്മാരോടു് 'നിങ്ങൾ എല്ലാടത്തും ദേവാസുരമനുഷ്യരാകുന്ന പ്രജകളെ സൃഷ്ടിപ്പിൻ' എന്നാജ്ഞാപിച്ചു. അതു കേട്ടു് അവരെല്ലാവരും പലതരം പ്രജകളെ സൃഷ്ടിച്ചുപോന്നു. അവർ സൃഷ്ടിക്കായി പോയതിനുശേഷം, ആ വിശ്വസ്വരൂപൻ താനു കുമ്പിട്ടു സാധ്വിയായ ശതരൂപയെ വിവാഹംചെയ്തു; എന്നിട്ടു്, ഏററവും കാമാതുരനായിരുന്ന ആ ദേവൻ താമരപ്പൂവിന്റെ ഉള്ളാകുന്ന ഗൃഹത്തിൽ വെച്ചു് അവളുമായി ഒരു നൂററാണ്ടുകാലം, ഏതൊ പ്രാകൃതനെന്നവണ്ണം രമിച്ചു. വളരെക്കാലത്തിനുശേഷം അവൾക്കു സ്വായംഭുവമനുവാകുന്ന ഒരു പുത്രൻ ജനിച്ചു; അവനത്രേ വിരാട്ടെന്നു നാം കേട്ടിട്ടുള്ളവൻ. ബ്രഹ്മാവിനൊത്ത ഗുണങ്ങളുള്ളതിനാൽ അവൻ അധിപൂരുഷനെന്നു കീൎത്തിക്കപ്പെടുന്നു. അവനു വളരെ പുത്രന്മാരുണ്ടായി; അവരിൽ ചിലരത്രേ വൈരാജർ. സ്വായംഭുവിനു വേറെയും സ്വാരോചിഷാദികളായിട്ടേഴും ഔത്തമിപ്രമുഖരായിട്ടേഴും മഹാഭാഗന്മാർ പിറന്നു. അവരെല്ലാവരും ബ്രഹ്മതുല്യസ്വരൂപികളത്രേ. അവരിൽവെച്ചു് ഏഴാമനാണു് ഭവാൻ.'

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, മൂലോല്പത്തി മൂന്നാമദ്ധ്യായം.

# നാലാമദ്ധ്യായം.

മനു:—'അയ്യോ, മഹാ കഷ്ടമാണല്ലോ, ഈ പുത്രീഗമനം! സ്വാമിൻ, ഇതു ചെയ്കതിനാൽ പത്മജന്മാവു ദോഷപ്പെടാതിരുന്നതെങ്ങിനെ? സഗോത്രരായ അദ്ദേഹത്തിന്റെ പുത്രന്മാക്കു പരസ്പരം വിവാഹസംബന്ധം എങ്ങിനെ സംഭവിച്ചു? എന്റെ സംശയം തീൎത്തുതരിക.'

മത്സ്യം:—'ഈ രജോഗുണജന്യമായ ആദിസൃഷ്ടി ദിവ്യവും ഇന്ദ്രിയമനോദേഹങ്ങളെ അതിശയിച്ചുവൎത്തിക്കുന്നതും ദിവ്യതേജോമയവും ദിവ്യജ്ഞാനപ്രഭവവുമാകുന്നു; മനുഷ്യൎക്കു മാംസചക്ഷുസ്സുകൊണ്ടു കണ്ടറിയാവുന്നതല്ല. സൎപ്പങ്ങൾ സൎപ്പങ്ങളുടേയും ആകാശം പക്ഷികളുടേയുമെന്നപോലെ, ദിവ്യരുടെ മാൎഗ്ഗം ദിവ്യരേ അറികയുള്ളു; മനുഷ്യരറിയില്ല; നന്മതിന്മകളെ വരുത്തുന്ന കാൎയ്യാകാൎയ്യങ്ങൾ ദേവകൾക്കില്ല: അതിനാൽ രാജശ്രേഷ്ഠ, അവയെപ്പററി മനുഷ്യർ ആലോചിക്കുന്നതുചിതമല്ല. പോരെങ്കിൽ, എല്ലാ വേദങ്ങളുടേയും അധിഷ്ഠാതാവാണ് ചതുർമുഖൻ; ഗായത്രി ബ്രഹ്മാവിന്റെ ശരീരത്തിൽനിന്നുണ്ടായവളുമത്രേ. ആ ദ്വന്ദ്വം [സ്ത്രീപുരുഷന്മാർ] അമൂൎത്തവും മൂൎത്തവുമായി പറയപ്പെടുന്നു. വിരിഞ്ചഭഗവാൻ എവിടെയുണ്ടോ, അവിടെയുണ്ട് സരസ്വതീദേവി; വാണിമാതെവിടെയെവിടെയുണ്ടോ, അവിടെയവിടെയുണ്ടു് പിതാമഹൻ! വെയിൽ ഒരേടത്തും നിഴലിനെ വിട്ടു കാണപ്പെടാറില്ലല്ലൊ; അതിൻവണ്ണം ഗായത്രി ബ്രഹ്മസന്നിധിയെ വിടുകയില്ലതന്നെ. ബ്രഹ്മാവു വേദങ്ങളുടെ നാഥനും, സാവിത്രി അവയുടെ സ്വാമിനിയുമത്രേ. അതിനാൽ അദ്ദേഹം സാവിത്രീഗമനംചെയ്കതിൽ യാതൊരു ദോഷവുമില്ല.

എങ്കിലും, അന്നു തന്റെ പുത്രിയെഗ്ഗമിച്ചതിൽ പിതാമഹനു ലജ്ജയാൽ തല കുനിഞ്ഞുപോയി; അദ്ദേഹം കാമദേവനെ ശപിച്ചു:—'നീ എനിക്കും അമ്മെയ്തു മനഃക്ഷോഭം വരുത്തിക്കളഞ്ഞുവല്ലൊ; അതിനാൽ നിന്റെ ശരീരം താമസിയാതെ രുദ്രൻ ഭസ്മീകരിക്കും'. അപ്പോൾ അഞ്ചമ്പൻ നാൻമുഖനെ പ്രസാദിപ്പിച്ചു:—'മന്നവ, എന്നെ ഇവിടുന്നു വെറുതേ ശപിച്ചുകൂടാ: ഇവിടുന്നുതന്നെയാണല്ലൊ, എന്നെ ഇപ്രകാരം സൎവ്വശരീരികൾക്കും ഇന്ദ്രിയക്ഷോഭം വരുത്തുന്നവനാക്കി സൃഷ്ടിച്ചതു്; ഞാൻ തിരിഞ്ഞും മറിഞ്ഞും നോക്കാതെ സ്ത്രീപുരുഷന്മാരുടെ മനസ്സു പണിപ്പെട്ടും ഇളക്കിക്കൊള്ളുണമെന്ന്, ഇവിടുന്നുതന്നെയല്ലേ മുമ്പരുളിച്ചെയ്തതു്. അതിനാൽ അപരാധമില്ലാതെയാണ് എന്നെ തിരുവടി ശപിച്ചതു്. ഭഗവൻ, എനിക്കു വീണ്ടും ശരീരമുണ്ടാകുന്നതിന്നു കനിഞ്ഞരുളിയാലും!'

ബ്രഹ്മാവ്:—'വൈവസ്വതമന്വന്തരം വന്നാൽ, യാദവവംശത്തിൽ രാമൻ എന്നൊരു മനുഷ്യൻ എന്റെ സത്വബലം പൂണ്ടവതരിച്ച്, അസു

രരെ സംഹരിച്ചു്, ദ്വാരകയിൽ നിവസിക്കും; നീ അദ്ദേഹത്തിന്നു തുല്യനായ അദ്ദേഹത്തിന്റെ അനുജന്റെ പുത്രനായിപ്പിറക്കും. അങ്ങിനെ നീ ശരീരം നേടി ഭോഗങ്ങളെല്ലാം ഭുജിക്കും; പിന്നെ ഭരതവംശം കുററിമുടിയുമ്പോൾ വത്സരാജാവിന്റെ പുത്രനായിജ്ജനിച്ചു്, വിദ്യാധരപ്പെരുമാളായി വാണു്, പ്രളയംവരെ ധർമ്മത്താൽ സുഖങ്ങളനുഭവിച്ചു്, എന്റെ സന്നിധിയിൽ വന്നുചേരും.'

ഈ വിധം ശാപപ്രസാദങ്ങളാൽ ഖേദവും മോദവുമിയന്ന കുസുമായുധൻ യഥേഷ്ടം നടകൊണ്ടു.'

മനു:—'കാമന്റെ ജനനം ആരുടെ വംശത്തിലോ, ആ യദു എന്നവൻ ആരാണ്? എങ്ങനെ, എന്തിനാണ് മലരമ്പനെ മഹേശ്വരൻ ചുട്ടെരിച്ചതു്? മുമ്പു ഭരതവംശം ആർ എങ്ങനെ സൃഷ്ടിച്ചു? ഇതെല്ലാം എന്റെ സംശയം നീങ്ങാൻ ആദിമുതൽക്കുതന്നെ അരുളിച്ചെയ്യാലും.'

മത്സ്യം:—'ശരീരാർദ്ധത്തിൽനിന്നുത്ഭവിച്ച ബ്രഹ്മവാദിനിയായ ഗായത്രിയിൽ——മനുവിന്റെ അമ്മ, ശതേന്ദ്രിയയായ ശതരൂപാദേവിയിൽ——രതി, മനസ്സ്, തപസ്സ്, ബുദ്ധി, മഹാൻ, ദിക്ക്, സംഭ്രമം എന്നീ ഏഴു സന്താനങ്ങളെക്കൂടി ബ്രഹ്മാവുല്പാദിപ്പിച്ചു. ആ ധീമാന്റെ മാനസപുത്രന്മാരായ മരീചിപ്രമുഖന്മാരുടെ ലോകം പണ്ടു സർവ്വജ്ഞാനാത്മകമായിരുന്നു. പിന്നീടു ത്രിശൂലവരധാരിയായ വാമദേവനും, പൂർവ്വർക്കും പൂർവ്വജനായ സനൽക്കുമാരസ്വാമിയും സൃഷ്ടിക്കപ്പെട്ടു. ഭഗവാൻ വാമദേവനാകട്ടെ, മുഖത്തുനിന്നു ബ്രാഹ്മണരെയും, കൈകളിൽനിന്നു ക്ഷത്രിയരെയും, തുടകളിൽനിന്നു വൈശ്യരെയും, കാൽകളിൽനിന്നു ശൂദ്രരെയും സൃഷ്ടിച്ചു; ആദിയിൽ മിന്നൽ, ഇടിവാൾ, മേഘം, രോഹിതം, മഴവില്ലു്, ഛന്ദസ്സുകൾ എന്നിവയെയും, ഒടുവിൽ പർജ്ജന്യനെയും സൃഷ്ടിച്ചു. വീണ്ടും ഈശൻ ജരാമരണങ്ങളില്ലാത്ത ത്രിനേത്രരായ എൺപത്തിനാലുകോടി സാദ്ധ്യഗണങ്ങളെ സൃഷ്ടിച്ചു. അപ്പോൾ ആ അമർത്ത്യസൃഷ്ടിയെ പിതാമഹൻ വിലക്കി:—'ഇങ്ങനെ ജരാമരണങ്ങളില്ലാത്തതായിക്കൂടാ സൃഷ്ടി; നന്മയും തിന്മയും ചേർന്ന സൃഷ്ടിയാണു് വേണ്ടതു്; തന്നിമിത്തം വാമദേവൻ സൃഷ്ടിവിട്ടു് അനങ്ങാതിരുന്നു; അതിനാലത്രേ സ്ഥാണുവായതു്.

ധീമാനായ സ്വായംഭുവമനു അതിദുശ്ചരമായ തപസ്സു ചെയ്തു് അനന്തി എന്ന സുന്ദരിയെ പത്നിയായി നേടി; അവളിൽ മനുവിന്നു പ്രിയവ്രതനും ഉത്താനപാദനും പിറന്നു. ധർമ്മന്റെ മകൾ, വിദുഷിയും സുന്ദരിയും മന്ദഗാമിനിയുമായ സൂനൃത എന്നവൾ ഉത്താനപാദങ്കൽനിന്നു് അപസ്യതി, അപസ്യന്തൻ, കീർത്തിമാൻ, ധ്രുവൻ എന്നീ പുത്രന്മാരെ ഉത്പാദിപ്പിച്ചു. ധ്രുവൻ പണ്ടു് മൂവായിരത്താണ്ടു തപസ്സുചെയ്തു്, ബ്രഹ്മാവിന്റെ വരത്താൽ ശാശ്വതമായ ദിവ്യപദം നേടി; ആ ധ്രുവനെ മുനിലും

ക്കിയിട്ടാണ് സപ്തർഷിമാർ സ്ഥിതിചെയ്യുന്നത്. മനുവിൻെറ മകൾ ധന്യ എന്നവൾ ധ്രുവങ്കൽനിന്നു ശിഷ്ടനെ ജനിപ്പിച്ചു. ശിഷ്ടങ്കൽ നിന്ന് അഗ്നിപുത്രിയായ സുച്ഛായയ്ക്കു കൃപൻ, രിപുഞ്ജയൻ, വൃത്തൻ, വൃകൻ, വൃകതേജസ്സ് എന്നീ പുത്രന്മാരുണ്ടായി. രിപുഞ്ജയനു ബ്രഹ്മദൗഹിത്രിയായ വീരിണിയിൽ ചക്ഷുസ്സ് പിറന്നു. ചക്ഷുസ്സ് വീരണപുത്രിയിൽ മനുവിനെ ജനിപ്പിച്ചു; ആ ചാക്ഷുഷമനുവിനു രാജകന്യകയായ നഡ്വലയിൽ ശൂരന്മാരായ പത്തു സൽപുത്രന്മാരുണ്ടായി: ഉരു, പുരു, ശതദ്യുമ്നൻ, തപസ്വിയായ സത്യവാക്ക്, കവി, അഗ്നിഷ്ടുത്ത്, അതിരാത്രൻ, സുദ്യുമ്നൻ, അപരാജിതൻ, അഭിമന്യു. ഉരുവിന് ആഗ്നേയിയിൽ അഗ്നിയും സുമനസ്സും ഖ്യാതിയും ക്രതുവും അംഗിരസ്സും ഗയനുമാകുന്ന തേജസ്വികളായ ആറു പുത്രന്മാർ ഉളവായി. പിതൃകന്യയായ സുനീഥ അംഗങ്കൽനിന്നു വേനനെ ജനിപ്പിച്ചു. അനീതിമാനായ വേനനെ ബ്രാഹ്മണർ മഥനംചെയ്തു; അവൻെറ കയ്യിന്മേൽനിന്ന്, തേജസ്സേറിയ പൃഥു ജനിച്ചു പൃഥുവിനു രണ്ടു പുത്രന്മാരുണ്ടായി: അവരിൽ അന്തർദ്ധാനൻ ശിഖണ്ഡിനിയിൽ മാരീചനെ ഉൽപ്പാദിപ്പിച്ചു; ഹവിർദ്ധാനന് അഗ്നിപുത്രിയായ ധിഷണയിൽ പ്രാചീനബർഹിസ്സും സാംഗനും യമനും ശുക്രനും ബലനും ശുഭനുമാകുന്ന ആറു പുത്രന്മാർ പിറന്നു. മഹാനായ ഭഗവാൻ പ്രാചീനബർഹിസ്സ് പ്രജാപതിയായി വാണു. അദ്ദേഹത്തിനു ഹവിർദ്ധാനരെന്ന വളരെ പ്രജകളുണ്ടായി: സമുദ്രപുത്രിയായ സവർണ്ണയിൽ ആ പെരുമാൾക്കു പത്തു പുത്രന്മാർ പിറന്നു; പ്രചേതസ്സുകളെന്ന അവരെല്ലാം ധനുർവേദത്തിൻെറ മറുകര പൂകിയവരായിരുന്നു. അവർ തപസ്സുചെയ്യാനായി വൃക്ഷങ്ങൾ നട്ടുവളർത്തിയതു ക്രമേണ വലിയ കാടായിത്തീർന്നു; അവയെ ദേവാജ്ഞയാൽ അഗ്നി ദഹിപ്പിച്ചുകളഞ്ഞു. അവർക്കു സോമകന്യകയായ മാരിഷ എന്നവളായിരുന്നു പത്നി; അവർക്ക് ഒന്നാമതായി ദക്ഷൻ എന്നൊരു പുത്രനും, പിന്നീട് വൃക്ഷങ്ങൾ, ഔഷധങ്ങൾ എന്നിവയും ചന്ദ്രവതീനദിയും സന്താനങ്ങളായി ജനിച്ചു. ചന്ദ്രൻെറ അംശമായ ദക്ഷന്, ലോകത്തിൽ വേരുറച്ച എൺപതുകോടി സന്താനങ്ങളുണ്ടായി: ചിലർ ഇരുകാലികൾ; ചിലർ വളരെക്കാലുകളുള്ളവർ; ചിലർ മുഖംചുളിഞ്ഞവർ, ചെവി പരന്നവർ, ചെവി നീണ്ടവർ, ചിലർ ആനക്കരടി, കുതിര, സിംഹം, നായ്, പന്നി, ഒട്ടകം എന്നിവയുടെ മുഖമുള്ളവർ. ആ ധർമ്മാത്മാവ് അസംഖ്യം മ്ലേച്ഛരെ മനസ്സുകൊണ്ടു സൃഷ്ടിച്ചിട്ട്, ഒടുവിൽ പെൺമക്കളെ ഉൽപ്പാദിപ്പിച്ചു. അവരിൽ പത്തുപേരെ ധർമ്മനും, പതിമൂന്നുപേരെ കശ്യപനും, നക്ഷത്രങ്ങളാകുന്ന ഇരുപത്തേഴുപേരെ ചന്ദ്രനും നൽകി; ആ സ്ത്രീകളിൽനിന്ന് ദേവാസുരമനുഷ്യാദിലോകമെല്ലാം ഉളവായി!"

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, ആദിസൃഷ്ടി നാലാമദ്ധ്യായം.

—[o]—

## അഞ്ചാമദ്ധ്യായം

ഋഷിമാർ:—"* ............................"

സൂതൻ:—"..............അരുന്ധതിയിൽ പാതാളവാസികളും സങ്കല്പയിൽ സങ്കല്പരും ഉണ്ടായിവന്നു."

**ശ്രീമൽസ്യമഹാപുരാണം മനുമത്സ്യസംവാദം, ദേവാസുരാദിസൃഷ്ടിവിസ്തരം അഞ്ചും, ആറും അദ്ധ്യായങ്ങൾ.**

——(൦)——

## ഏഴാമദ്ധ്യായം

ഋഷിമാർ:—"¶...................................."

**സൂതൻ:**—..................................ആയിരം കയ്യുമുള്ള ബാണൻ ഓരോ കയ്യിലും ഓരോ ആയുധമണിഞ്ഞിരുന്നു..................കാമായ നമഃ എന്നു പാദങ്ങൾ പൂജിക്കുക; സൌഭാഗ്യദായ നമഃ എന്നു കണംകാലുകൾ; സ്മരായ നമഃ എന്നു തുടകൾ; മന്മഥായ നമഃ എന്ന് അരക്കെട്ട്; സ്വച്ഛോദരായ നമഃ എന്നു വയർ; അനംഗായ നമഃ എന്നു മാറിടം; പത്മമുഖായ നമഃ എന്നു മുഖം; പഞ്ചശരായ നമഃ എന്നു കൈകൾ; സർവ്വാത്മനേ നമഃ എന്നു ശിരസ്സ്.........ദാനമന്ത്രം:

'എങ്കൽത്തൊഷിക്ക ഭഗവാൻ കാമരൂപി ജനാർദ്ദനൻ
സർവ്വഭൂതത്തിനും ഹൃത്തിലാനന്ദത്തോടെ വാഴുവോൻ.'

.................................................."

**ശ്രീമത്സ്യമഹാപുരാണം, മനുമൽസ്യസംവാദം, മരുൽപ്പത്തികഥനം ഏഴാമദ്ധ്യായം.**

——[൦]——

## എട്ടാമദ്ധ്യായം.

ഋഷിമാർ:—"§ ..............................".

* ദേവാസുരാദിസൃഷ്ടിവിസ്തരമാണ് ഈ അദ്ധ്യായത്തിലും അടുത്തതിലും; ഇതു പത്മപുരാണം സൃഷ്ടിഖണ്ഡം ൬-ാമദ്ധ്യായത്തിലുള്ളതുതന്നെയാകയാൽ വിട്ടു. അതിൽ ലജ്ജ എന്നു കാണുന്നതു ലംബ എന്നാക്കി വായിക്കണം.

¶ ഈ അദ്ധ്യായത്തിലെ വിഷയം മരുൽപ്പത്തിയാണ്. ഇതു പത്മപുരാണം. സൃഷ്ടിഖണ്ഡം ഏഴാമദ്ധ്യായത്തിലുള്ളതുതന്നെ. ദിതിയുടെ ജ്യേഷ്ഠപൂർണ്ണിമാവ്രതത്തിനു പകരം മദനദ്വാദശീവ്രതമാണിതിൽ എന്നു വ്യത്യാസമുള്ളു; ദേവത സൗഭാഗ്യശ്രീസഹിതനായ ബ്രഹ്മാവല്ല, രതിയോടുകൂടിയ മദനസ്വരൂപിയായ 'വിഷ്ണു'വാണ്. ചൈത്രശുക്ലദ്വാദശീതിഥിയിലാണ് ഈ വ്രതം.

§ ഓരോ വർഗ്ഗത്തിനും രാജാക്കന്മാരെ ഏതാണ് ഈ അദ്ധ്യായത്തിൽ പറയുന്നത്. പത്മപുരാണം ഭൂമിഖണ്ഡം ൨൯-ാമദ്ധ്യായം നോക്കുക.

സൂതൻ:—"........................................................................

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, ആധിപത്യാഭിഷേചനകഥനം എട്ടാമദ്ധ്യായം.

——[൦]——

# ഒമ്പതാമദ്ധ്യായം.

സൂതൻ:—ഇതുകേട്ടിട്ട് മനു വീണ്ടും മധുസൂദനനോടപേക്ഷിച്ചു:—'ജനാർദ്ദന, പൂർവമനുക്കളുടെ ചരിതം അരുളിച്ചെയ്താലും.'

മത്സ്യം:— * ..........................................".

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, മന്വന്തരാനുകീർത്തനം ഒമ്പതാമദ്ധ്യായം.

——[൦]——

# പത്താമദ്ധ്യായം.

ഋഷിമാർ:—" ¶ ..........................................".

സൂതൻ:—"..................................................

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, പൃഥുവർണ്ണനം പത്താമദ്ധ്യായം.



——(൦)——

# പതിനൊന്നാമദ്ധ്യായം

ഋഷിമാർ:—"1 ........................"

സൂതൻ:—"..........................................

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, സൂര്യവംശകഥനാരംഭം, ഇളാബുധസമാഗമം പതിനൊന്നാമദ്ധ്യായം.

——)൦)——

# പന്ത്രണ്ടാമദ്ധ്യായം.

സൂതൻ:— § ..........................................

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, സൂര്യവംശാനുകീർത്തനം പന്ത്രണ്ടാമദ്ധ്യായം.

——(൦)——

* മന്വന്തരവർണ്ണനം പത്മപുരാണം സൃഷ്ടിഖണ്ഡം ൭-ാമദ്ധ്യായത്തിലുണ്ട്.

¶ പൃഥുചരിതമാണു പത്താമദ്ധ്യായത്തിൽ; പൃഥു ഗോരൂപിണിയായ ഭൂമിയെ കറന്നതും മറ്റും പത്മപുരാണം ഭൂമിഖണ്ഡം ൨൮-ാമദ്ധ്യായത്തിൽ വായിച്ചുകൊൾക.

1 പത്മപുരാണം സൃഷ്ടിഖണ്ഡം എട്ടാമദ്ധ്യായത്തിലെ 'ബ്രഹ്മൻ, സൂര്യവംശവും' എന്നു തുടങ്ങിയ വാക്യംമുതൽ, '"വിളയാടിക്കാട്ടിൽ വിഹരിച്ചു വാണാൾ' എന്നതുവരെയുള്ളതാണ് പതിനൊന്നാമദ്ധ്യായത്തിലെ വിഷയം.

§ പത്മപുരാണം, സൃഷ്ടിഖണ്ഡം എട്ടാമദ്ധ്യായത്തിലെ, 'അങ്ങിനെ പിരിഞ്ഞ, ഇളരാജാവിന്റെ അനുജന്മാർ' എന്നുതുടങ്ങി അദ്ധ്യായാവസാനംവരെ നോക്കുക.

# പതിമൂന്നാമദ്ധ്യായം

മനു:—'ഭഗവൻ, സൂൎയ്യചന്ദ്രന്മാരിലുള്ള പിതൃക്കളുടെ ശ്രേഷ്ഠവംശം എനിക്കു കേൾക്കേണമെന്നുണ്ട്.

മത്സ്യം:—'* ................................അശരീരർ വൈരാജപ്രജാപതിയുടെ പിതൃക്കളത്രെ. യോഗഭ്രഷ്ടരായ ആ വൈരാജദേവന്മാർ സനാതന ലോകങ്ങളടഞ്ഞു യജ്ഞം ചെയ്തുപോരുന്നു. ഈ ബ്രഹ്മവാദികൾ വീണ്ടും കല്പാരംഭത്തിൽ ജനിച്ചു...............'

ഋഷിമാർ:—"സൂത, എന്തിനാണ്, പണ്ടു ദാക്ഷായണി തന്നെത്താൻ ദഹിപ്പിച്ചത്? ഭൂമിയിൽ ഹിമവൽപുത്രിയായിപ്പിറന്നതെങ്ങനെ? ആത്മസംഹാരം ചെയ്യുമ്പോൾ പുത്രിയോടെന്താണ് ബ്രഹ്മനന്ദനനായ ദക്ഷൻ പറഞ്ഞത്? വിസ്തരിച്ചു പറയുക."

സൂതൻ:—"ദക്ഷൻ ശ്രേഷ്ഠദക്ഷിണകളേറിയ യാഗം ആരംഭിച്ച്, ദേവന്മാരെ ക്ഷണിച്ചുവരുത്തിയപ്പോൾ, സതി അച്ഛനോടു ചോദിച്ചു:—'അച്ഛ, എന്തുകൊണ്ടാണ്, എന്റെ ഭർത്താവിനെ ഈ യാഗത്തിന്നു ക്ഷണിക്കാഞ്ഞത്?' 'ആ ശൂലധരൻ യാഗയോഗ്യനല്ല'ന്നായിരുന്നു ദക്ഷന്റെ മറുപടി:—'സംഹാരമാണ് രുദ്രന്റെ തൊഴിൽ; അതിനാൽ അയാൾ നല്ലവനല്ല!' അതിൽ കുപിതയായ സതി, 'ഭവാങ്കൽനിന്നുണ്ടായ ശരീരം ഞാൻ ത്യജിക്കയാണ്. ഭവാൻ പത്തു പിതൃക്കൾക്ക് ഏകപുത്രനായി ജനിക്കും; ക്ഷത്രിയനായി അശ്വമേധം ചെയ്യുമ്പോൾ രുദ്രങ്കൽനിന്നു നാശവുമടയും!' എന്നരുചെയ്തു, യോഗത്തിലിരുന്ന്, തന്റെ ശരീരത്തിൽനിന്നു പുറപ്പെട്ട തേജസ്സിൽ ദഹിച്ചുതുടങ്ങി; ദേവകൾ, അസുരന്മാർ, കിന്നരന്മാർ, ഗന്ധർവ്വന്മാർ, ഗണങ്ങൾ, ഗുഹ്യകന്മാർ എന്നിവർ ഇതെന്താണിതെന്താണെന്നു നിലവിളി കൂട്ടി. അപ്പോൾ ദുഃഖിതനായ ദക്ഷൻ അരികെ ചെന്നു വണങ്ങി സ്തുതിച്ചു:—'ദേവി, ഈ ലോകത്തിന്നു മാതാവും സൌഭാഗ്യദേവതയുമാണിവിടുന്ന്; എന്റെ മകളായിപ്പിറന്നത് എന്നെ അനുഗ്രഹിപ്പാനാകുന്നു. ഇവിടുന്നൊഴിഞ്ഞൊന്നുമില്ല, ചരാചരങ്ങളുൾപ്പെട്ട ബ്രഹ്മാണ്ഡത്തിൽ. ധൎമ്മജ്ഞെ, പ്രസാദിച്ചാലും; എന്നെ വെടിഞ്ഞുകളയരുതേ!' ദേവി മറുപടി പറഞ്ഞു:—'ഞാൻ ആരംഭിച്ചതു മുഴുമിപ്പിക്കുകതന്നെ വേണം. തീൎച്ചയായും ശൂലായുധൻ ഭവാന്റെ യാഗം മുടിക്കും. അതിന്നു ശേഷം ഭവാൻ തപസ്സു ചെയ്യണം; പിന്നെ പത്തുപേരുടെ പുത്രനായിപ്പിറന്നു പ്രജാപതിയായിവരും. പിന്നീട് എന്റെ സന്നിധിയിൽ തപസ്സു ചെയ്താൽ ഭവാനു മികച്ച യോഗം സിദ്ധിക്കും.' ഇതു കേട്ടിട്ട് ദക്ഷൻ ചോ

* പത്മപുരാണം സൃഷ്ടിഖണ്ഡം ൯-ാമദ്ധ്യായം ആദ്യംമുതൽ, 'വെള്ളികഴിച്ചുകൊടുത്തു' എന്നതുവരെ നോക്കുക. 'അതിനാൽ യോഗികളെവേണം ശ്രാദ്ധക്കാർ ഊട്ടുക' എന്നതിനെ, അതിനാൽ ആ യോഗികൾക്കു ശ്രാദ്ധം നൽകണം എന്നാക്കി വായിക്കുക.

ടിച്ചു:—ഭദ്ര, ഞാൻ ഏതേതു തീൎത്ഥങ്ങളിൽ വേണം നിന്തിരുവടിയെ ദൎശിക്കുക? ഏതേതു നാമങ്ങൾകൊണ്ടു സ്തുതിക്കണം?'

ദേവി.—

(ശ്ലോകങ്ങൾ)

'സൎവ്വദാ സൎവ്വഭൂതത്തിൽദ്ദ്രഷ്ടവ്യ സൎവ്വത്ര ഞാൻ ഭുവി;
എന്നോടുകൂടാതില്ലല്ലോ യാതൊന്നും പാരിലെങ്ങുമേ.
എന്നാലു,മേതിടത്തെല്ലാമെന്നെസ്സിദ്ധ്യൎത്ഥികാംക്ഷികൾ
ദൎശിക്കേണം സ്മരിക്കേണമെന്നതോതാം ശരിക്കു ഞാൻ:
ഞാൻ കാശിയിൽ വിശാലാക്ഷി; നൈമിശേ ലിംഗധാരിണി;
* .....................................................................
ഞാനീക്കീൎത്തിച്ച നൂറ്റെട്ടുപേരും നൂറ്റെട്ടുതീൎത്ഥവും
സ്മരിക്കയോ കേൾക്കയോ ചെയ്യോൻ സൎവ്വാഘമുക്തനാം.
ആതീൎത്ഥങ്ങളിൽ സ്നാനം ചെയ്തു ദൎശിച്ചിടുന്ന മാം,
പാപം വേരറ്റവനൊരു കല്പം വാഴും ശിവാലയേ.
എന്നെസ്സേവിച്ചിതുകളിൽക്കാലം പോക്കും മനുഷ്യനോ,
ബ്രഹ്മാലയത്തെബ്ഭേദിച്ചു ശിവലോകമണഞ്ഞിടും.
ആർ തൃതീയാഷ്ടമികളിലീയെൻ നൂറ്റെട്ടുപേരുകൾ
ശിവാന്തികേ ചൊല്ലു,മവന്നുണ്ടാം വളരെയുണ്ണികൾ
ഗോദാനശ്രാദ്ധദാനങ്ങൾ ദേവാൎച്ചയിവയിങ്കലോ
നാൾതോറും ജപമായോ ചൊല്ലും വിജ്ഞൻ ബ്രഹ്മമണഞ്ഞിടും.'

ഈ വിധം അരുളിച്ചെയ്തു ദേവി ദേഹത്തെ ദഹിപ്പിച്ചു. സ്വായംഭുപുത്രനായ ദക്ഷൻ കുറെക്കാലത്തിനു ശേഷം പ്രാചേതസനായി ജനിച്ചു. ആ ഭുക്തിമുക്തിപ്രദാത്രിയായ ദേവിയും മേനയുടെ ഗൎഭത്തിൽ പാൎവ്വതിയായവതരിച്ചു ശിവന്റെ പകുതിദേഹം വാങ്ങി.

ഇതു ജപിച്ചിട്ടു് അരുന്ധതി മികച്ച യോഗം നേടി; പുരൂരവസ്സെന്ന രാജൎഷി ലോകത്തിൽ അജയ്യനായിച്ചമഞ്ഞു; യയാതി പുത്രവാനും ഭാൎഗ്ഗവൻ വിത്തവാനുമായി; അതിൻവണ്ണം വേറെയും വളരെപ്പേർ—ദേവാസുരന്മാരും ബ്രാഹ്മണക്ഷത്രിയവൈശ്യശൂദ്രരും—യഥേഷ്ടം സിദ്ധിയടയുകയുണ്ടായി. ഇതു് എഴുതിവെച്ചു്, ദേവസന്നിധിയിൽ പൂജിച്ചുപോരുന്നതെവിടെയോ, അവിടെ ദുഃഖമോ ദുൎഭിക്ഷമോ ഒരിക്കലും ഉണ്ടാകയില്ല.

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം പിതൃവംശാനുകീൎത്തനം,
ഗൌരീനാമാഷ്ടോത്തരശതകഥനം പതിമൂന്നാമദ്ധ്യായം.

—[o]—

* ബാക്കി ശ്ലോകങ്ങൾ പത്മപുരാണം സൃഷ്ടിഖണ്ഡം പതിനേഴാമദ്ധ്യായത്തിൽ വായിച്ചുകൊൾക; നീ എന്നതു ഞാൻ എന്നാക്കിയാൽ മതി.

# പതിന്നാലാമദ്ധ്യായം

സൂതൻ:—* ........................ ................... .................

**ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, പിതൃവംശാനുകീർത്തനം, അച്ഛോദോല്പത്തികഥനം, പതിന്നാലാമദ്ധ്യായം.**

——[൦]——

# പതിനഞ്ചാമദ്ധ്യായം

സൂതൻ:—§.......................................................................പുത്രന്മാരും നിനക്കുണ്ടായിവരും; ആ മഹാഭാഗരായ മഹാത്മാക്കൾ പരമപദം പ്രാപിക്കും. അവരെ ഉല്പാദിപ്പിച്ചതിന്നുശേഷം നീയും മുക്തിയടയും.'

സശരീരപിതൃക്കളിൽ, വസിഷ്ഠപുത്രന്മാരായ മാനസരെന്ന ധർമ്മമൂർത്തികൾ ദ്യോവിന്നപ്പുറം ജ്യോതിർഭാസികളെന്ന ലോകങ്ങളിൽ നിവസിക്കുന്നു. ശ്രാദ്ധമൂട്ടുന്ന ശൂദ്രർപോലും തേജസ്വികളായി അവിടെ സർവ്വകാമസമൃദ്ധങ്ങളായ വിമാനങ്ങളിൽ വിളയാടും; പിന്നെ, ഭക്തിയോടെ ശ്രാദ്ധമനുഷ്ഠിക്കുന്ന ബ്രാഹ്മണരുടെ കഥ പറയാനുണ്ടോ? ഈ പിതൃക്കളുടെ ഗോവ് എന്ന മാനസകന്യക ശുക്രന്റെ പ്രിയപത്നിയായി, സാധ്യന്മാർക്ക് കീർത്തി വളർത്തിക്കൊണ്ട് ദ്യോവിങ്കൽ ശോഭിക്കുന്നു.

കർദ്ദമ..........പുലഹപുത്രന്മാരായ..................................

ബ്രഹ്മലോകത്തിനും മീതെ മാനസങ്ങളെന്ന........ ആ ധർമ്മമൂർത്തികളായ ബ്രഹ്മപൂജ്യന്മാർ സ്വധയിൽനിന്നു ജനിച്ചു. യോഗത്താൽ ബ്രഹ്മത്വം നേടി, സൃഷ്ടിയും മററും കഴിച്ച് മാനസത്തിൽ വിശ്രമിക്കയാണ്............'അവരിൽനിന്നാണ് മന്ത്രോല്പത്തി. ധർമ്മമില്ലാത്ത കാലത്തും അവരുടെ പ്രജകൾ ശ്രാദ്ധമനുഷ്ഠിക്കണം ..........

---

* ശ്രീപത്മപുരാണം സൃഷ്ടിഖണ്ഡം ൯-ാമദ്ധ്യായത്തിലെ 'രാജാക്കളുടെ സ്ഥാനമായ' എന്നു തുടങ്ങി, 'അനുഭവപ്പെട്ടു' എന്നുവരെ നോക്കുക. അതിൽ, 'ഭൂമിയെ സ്പർശിച്ചിരുന്നില്ല' എന്നതിനു മുമ്പിൽ മുമ്പ് എന്നുകൂടി വെക്കണം; 'അമാവസുവിന്റെ........ചെയ്യുകയുണ്ടായില്ല' എന്ന വാക്യത്തെ ചെയ്യാഞ്ഞതു യാതൊരു തിഥിയിലോ എന്നാക്കി വായിക്കുകയും വേണം. പിന്നെ, ൧൯-ാം ശ്ലോകത്തിൽ 'അത്രിയുടെ' എന്നതു പുലസ്ത്യന്റെ എന്നും, 'പഞ്ചധനന്റെ' എന്നതു പഞ്ചജനന്റെ എന്നുമാക്കണം.

§ പത്മപുരാണം സൃഷ്ടിഖണ്ഡം ൯-ാമദ്ധ്യായത്തിലെ, 'ദ്യോവിങ്കൽ വേറെ' എന്നാദിയായ വാക്യംമുതൽ 'പായിക്കേണ്ടതാകുന്നു' എന്നതുവരെ നോക്കുക. വിട്ടുപോയതും തെററിപ്പോയതും വിശേഷാലുള്ളതും ഇവിടെ കാണിച്ചിരിക്കുന്നു.

അഗ്നീഷോമയമന്മാരുടെ പേരിലാണ് അഭിജ്ഞൻ തർപ്പണം ചെയ്യേണ്ടതു്. തീയില്ലെങ്കിൽ............ജലസമീപത്തോ ചെയ്യുക. പിതൃക്കളുടെ പാർപ്പിടം ആകാശവും ദിക്കു തെക്കുമത്രേ. വലത്തുവശത്തിട്ട പൂണുനൂൽ, വെള്ളം, എള്ളു്, ദർഭ, മാംസം, പാഠീനം (ഒരുവക മത്സ്യം), പശുവിൻപാല്, മധുരദ്രവ്യങ്ങൾ, കണ്ഡാമൃഗത്തിൻമാംസം, തേൻ, ചാമ, ചെന്നെല്ലു്, യവം, വരിനെല്ലു്, ചെറുപയർ, കരിമ്പു്, വെളുത്ത പൂവു്, നെയ്യു് എന്നിവ പിതൃക്കൾക്കു് ത്രലോം പ്രീതികരങ്ങളാകുന്നു; അപ്രീതികരങ്ങളും വർജ്ജനീയങ്ങളും ഇന്നവയെന്നും പറയാം: വണ്ണം പയർ...........

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, പിതൃവംശാനുകീർത്തനം
പതിനഞ്ചാമദ്ധ്യായം.

——(0)——

## പതിനാറാമദ്ധ്യായം

സൂതൻ:—ഇതെല്ലാം കേട്ടിട്ട് മനു മാധവനോടാവശ്യപ്പെട്ടു:— ശ്രാദ്ധകാലം, ശ്രാദ്ധന്യത്യാസങ്ങൾ, ശ്രാദ്ധവിധി എന്നിവകൂടി പറഞ്ഞുതരിക *...........പാത്രങ്ങൾ എന്തൊക്കെ? എങ്ങനെ വേണം ക്രിയ?

മത്സ്യം:—'...........ള്ളടെനെയ്യുള്ള ബ്രാഹ്മണനെ വേണം ക്ഷണിച്ചു പാത്തമൂട്ടാൻ. മകളുടെ മകൻ, ഭാര്യയുടെ അച്ഛൻ, സ്വസ്രീയൻ, വൈശ്യത്തലവൻ, അമ്മാമൻ, ബന്ധു, ഋത്വിക്ക്, ആചാര്യൻ, സോമപൻ എന്നിവരേയും ഊട്ടാം; വൈയാകരണൻ, യാഗച്ചടങ്ങറിയുന്നവൻ, സാമസ്വരവിധിജ്ഞൻ എന്നിവർ പന്തിയെ പരിശുദ്ധിപ്പെടുത്തുന്നവരിലുംവെച്ചു പരിശുദ്ധിപ്പെടുത്തുന്നവരത്രേ. സാമഗൻ, ബ്രഹ്മചാരി, വേദവാൻ, ബ്രഹ്മജ്ഞൻ എന്നിവർ യാതൊരു ശ്രാദ്ധത്തിൽ ഊണുകഴിക്കുന്നുവോ, അതുതന്നെ യഥാർത്ഥ ശ്രാദ്ധം! ഭ്രഷ്ടൻ, ദോഷപ്പെട്ടവൻ, ഷണ്ഡൻ, കള്ളൻ, ഏഷണിക്കാരൻ, അംഗഹീനൻ, രോഗി, കുഴിനഖക്കാരൻ, പല്ലു മഞ്ഞച്ചു കറിവാളിച്ചവൻ, കുണ്ഡൻ, ഗോളൻ, അശ്വപാലകൻ, പരിവേത്താവു് (ജ്യേഷ്ഠനു മുമ്പു വേളികഴിച്ചവൻ) ഞാനാവാമെന്നു പറയുന്നവൻ, മത്തൻ, ഉന്മ

* പത്മമഹാപുരാണം, സൃഷ്ടിഖണ്ഡം, ൯-ാമദ്ധ്യായത്തിൽ, ൧൨൫-ാം ശ്ലോകം പുലസ്ത്യവാക്യംമുതൽ നോക്കുക. അവിടെ, 'അർഘ്യവും ആവാഹനവും വേണ്ട; അതു് ...വമത്രേ' എന്ന വാക്യം; അർഘ്യവും ആവാഹനവും വൈശ്വദേവവും വേണ്ട എന്നാക്കണം. പാർവ്വണം മൂന്നുതരത്തിലുണ്ടു് എന്നൊരു വാക്യം ചേർക്കണം. 'ബ്രഹ്മവാദികൾ' ബ്രഹ്മചാരികളാക്കപ്പെടണം.

ത്തൻ, കാനാഹ്ലദയൻ, പൂച്ചയുടേയോ കോഴിയുടേയോ മട്ടുള്ളവൻ, ദാംഭികൻ, പൂജകാരൻ, കൃതഘ്നൻ, നാസ്തികൻ, മ്ലേച്ഛദേശനിവാസികളായ ത്രിശംകു-ബർബര-ദ്രവീഡ-ദ്രാവിഡ-കോങ്കണർ, ഭക്തവിഘ്നദാരികൾ എന്നിവരിലാരെയും ചാത്തമൂട്ടിക്കൂടാ........ ..... വരുത്തമുട്ട തൊട്ടിട്ടു വേണം ക്ഷണിക്കുക.........അഗ്നിമാൻ എല്ലാ അമാവാസികളിലും പിതൃക്കൾക്കു തർപ്പണം ചെയ്തു്, പിണ്ഡം വെച്ചു് അന്വാഹാര്യം അനുഷ്ഠിക്കണം: തൊഴുത്തിന്റേയോ കുളത്തിന്റേയോ അടുക്കൽ തെക്കോട്ടു ചാഞ്ഞ സ്ഥലം ചാണകംകൊണ്ടു മെഴുകിയെടുത്തുവേണം ശ്രാദ്ധകർമ്മം. അന്നം താൻതന്നെ പചിച്ചു്, ഇരുകയ്യിലും ഒപ്പമെടുക്കണം, എല്ലാം 'പിതൃഭ്യോ നിർവപാമി' (പിതൃക്കൾക്കർപ്പിക്കുന്നു) എന്നുച്ചരിച്ചു തെക്കോട്ടായി ചെയ്യണം. മൂന്നു നിർവാപത്തളികളുടേയും അഗ്രത്തിൽ നീരു തളിക്കണം (ഉപസ്തരിക്കണം). അവ മൂന്നിന്നും നാലുവിരൽ വീതിവേണം. നല്ല മിനുസത്തിലും അരച്ചാൺ വലുപ്പത്തിലും തലപ്പു് കൈപ്പടത്തിന്റെ ആകൃതിയിലുമായി കരിങ്ങാലി കൊണ്ടുണ്ടാക്കി വെള്ളി പതിച്ച മൂന്നു കയിൽവേണം. പൂണുനൂൽ വലത്തുവശത്തിട്ടു്, ഓടുകൊണ്ടുള്ള ജലപാത്രം-പ്രോക്ഷണം (ഒരുതരം യജ്ഞപാത്രം)-ചമത-ദർഭ-എള്ളു്-ഇലകൾ-കോടിവസ്ത്രം-ഗന്ധധൂപാദ്യുപലേപനങ്ങൾ എന്നിവയെല്ലാം തെക്കോട്ടായി വെയ്ക്കണം. എന്നിട്ടു് ഗൃഹത്തിന്റെ മുൻവശത്തു ചാണകംകൊണ്ടു മെഴുകിയെടുത്തു ഗോമൂത്രം വട്ടത്തിൽ പ്പകന്നു്, അതിനെ പുഷ്പാക്ഷതങ്ങൾകൊണ്ടു് പൂജിക്കണം. ബ്രാഹ്മണരെ വീണ്ടും വീണ്ടും ആദരിച്ചു കാൽകഴുകിച്ചു് ആചമനവും കഴിപ്പിച്ചു് യഥാവിധി ദർഭാസനങ്ങളിൽ ക്ഷണിച്ചിരുത്തണം.........സ്വഗൃഹ്യവിധിയനുസരിച്ചു്, കാവ്യം ഓട്ടുപാത്രത്തിലെടുത്തു് അഗ്നീഷോമയമന്മാർക്കായി ദക്ഷിണാഗ്നിയിലോ, ഏകാഗ്നിയാണെങ്കിൽ ആ അഗ്നിയിലോ ഹോമിക്കണം; പൂണുനൂൽ ഇടത്തുതന്നെ ഇട്ടു പര്യുക്ഷണവും (ചുറ്റും വെള്ളം തളിക്കുക) ചെയ്യണം. മറ്റെല്ലാം അഭിജ്ഞന്മാർ പൂണുനൂൽ വലത്തിട്ടു ചെയ്യുക.

ആ ഹവിശ്ശേഷത്തിൽനിന്നു് ആറുപിണ്ഡമുരുട്ടിവെച്ചു് ഇടത്തേ കൈകൊണ്ടു ജലപാത്രത്തിൽനിന്നു വെള്ളവും എള്ളും കൊടുക്കണം. ഇടത്തേക്കാൽമുട്ടിന്മേലിരുന്നു്, ശ്രദ്ധയോടുകൂടി ദർഭപ്പുല്ലുകൊണ്ടു് ഒരു വര വരച്ചു്, തെക്കോട്ടു തിരിഞ്ഞിരുന്നു കൈയിൽ കയിലെടുത്തു നിർവാപങ്ങളിൽ നീർ വീഴ്ത്തണം. എന്നിട്ടു് ആ വരയിന്മേൽ ഓരോ ദർഭപ്പുല്ലുവെച്ചു്, പേരും ഗോത്രവുമുച്ചരിച്ചു പിണ്ഡങ്ങൾ വെയ്ക്കുക. പിന്നെ ലേപഭാഗികൾക്കായി ആ കൈ ദർഭപ്പുല്ലിൽ തുടച്ചു്, വീണ്ടും മുമ്പത്തെപ്പോലെ നീർ വീഴ്ത്തണം. ആ പിതൃക്കളേയും ഗന്ധധൂപാദികൾകൊണ്ടു് പൂജിച്ചു നമസ്കരിക്കണം; എല്ലാവരേയും യഥോക്തങ്ങളായ വേദമന്ത്രങ്ങൾകൊണ്ടാവാഹിക്കുക. ഏകാഗ്നിയായിട്ടുള്ളവന്നു പിണ്ഡവും കയിലും ഒന്നുമാത്രം മതി. അനന്തരം

അവരുടെ പതിമാർക്ക് ദർഭപ്പുല്ലിൽ പിണ്ഡം വെയ്ക്കണം; അതേമട്ടിൽ തന്നെ ആവാഹിക്കുകയും വിസർജ്ജിക്കുകയും ചെയ്യുക.

എന്നിട്ട് പിണ്ഡങ്ങളിൽനിന്ന് ഏതാനും വറവുകളെടുത്ത് യഥാക്രമം ആ ബ്രാഹ്മണരെ ഒന്നാമതായി ഭക്ഷിപ്പിക്കണം. അന്നാഹൃതങ്ങളായ വറവുകളെ ബ്രാഹ്മണർ ഭക്ഷിക്കുന്നതുകൊണ്ടത്രെ, അമാവാസിശ്രാദ്ധത്തിന്ന് അന്വാഹാര്യമെന്ന പേർ. മുമ്പേ അവരുടെ കൈയിൽ പവിത്രവും തിലോദകവും കൊടുത്തിട്ട് വറവുകൊടുക്കുക; അപ്പോൾ 'സ്വധാമാസ്തു' എന്നുച്ചരിക്കണം...... ..ദേവകളെപ്പൂജിക്കാഞ്ഞാൽ ശ്രാദ്ധം പൂർണ്ണമാവില്ല...........

'ദാതാക്കൾ...... ...
ഇരക്കട്ടെ ഞങ്ങളോട്; ഞങ്ങളെങ്ങുമിരക്കൊലാ!'

ഇങ്ങനെയാണ് അന്വാഹാര്യമെന്ന പാർവ്വണശ്രാദ്ധം; ഇതുപോലെതന്നെ കാമ്യവും അമാവാസിയിൽ ആചരിക്കുക. പിണ്ഡങ്ങൾ.......... ബ്രാഹ്മണർക്കോ കൊടുക്കണം;...... പക്ഷികളുടെ മുമ്പിൽ വിതറുകയുമാവാം. നടുവിലെ പിണ്ഡം ഭാര്യ ഭക്തിയോടെ, 'ആധത്ത പിതരോ ഗർഭമത്ര സന്താനവർദ്ധനം' എന്നുച്ചരിച്ചു ഭക്ഷിക്കണം. ഉച്ഛിഷ്ടം, ബ്രാഹ്മണരെ പിരിച്ചയയ്ക്കുന്നതുവരെ കിടക്കണം. . . . . ഇതിൻവണ്ണം വേണം ശ്രാദ്ധം. കന്നി, കുംഭം, ഇടവം എന്നീ മാസങ്ങളിലെല്ലാം കറുത്ത പക്ഷത്തിൽ അഗ്നിഹോത്രി ശ്രാദ്ധമൂട്ടണം. സപിണ്ഡീകരണശ്രാദ്ധത്തിന്നും ഇതുതന്നെ വിധി.

**ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, സാഗ്നികശ്രാദ്ധവിധികഥനം പതിനാറാമദ്ധ്യായം.**

(൦)

## പതിനേഴാമദ്ധ്യായം

സൂതൻ:—ഇനി ഭുക്തിക്കും മുക്തിക്കും ഉതകുന്ന സാധാരണ ശ്രാദ്ധം വിഷ്ണുവചനമായിച്ചൊല്ലിത്തരാം. * ........... .....രണ്ടുപാത്രം ദർഭപവിത്രങ്ങളോടുകൂടി വെച്ച് 'ശം നോ ദേവി' എന്ന മന്ത്രംകൊണ്ട് ഒന്നിൽ വെള്ളവും 'യവോസി' എന്ന മന്ത്രത്തിൽ യവവും നിറയ്ക്കുക. വൈശ്വദേവപാത്രങ്ങളിൽ പൂവും ചന്ദനവും വെച്ച്, 'വിശ്വേദേവം' എന്ന മന്ത്രംകൊണ്ടാവാഹിച്ച്, യവം വിതറുക. ചന്ദനവും പൂവും ചാർത്തിച്ച്,

* പത്മപുരാണം സൃഷ്ടിഖണ്ഡം ൯-ാമദ്ധ്യായത്തിലുള്ളതു തന്നെയാണ് സാധാരണ ശ്രാദ്ധവിധി.

'യാ ദിവ്യാ' എന്ന് അർഘ്യം നൽകുക. വിശ്വേദേവാർച്ചനത്തിനുശേഷം പിതൃകർമ്മം തുടങ്ങുക.

ആദ്യം ദർഭ പരത്തി........പാത്രം മരംകൊണ്ടോ........സ്വർണ്ണം കൊണ്ടോ ആവാം.........അർഘ്യപിണ്ഡഭോജനാദികൾക്കും വെള്ളിപ്പാത്രമാണു വേണ്ടത്.........എന്നാൽ ദേവപൂജയ്ക്കു വെള്ളിപ്പാത്രം പാടില്ല. ഇങ്ങനെ കഴിവുപോലെ പിശ്രുക്കവിട്ട പാത്രങ്ങളൊരുക്കി, 'യാ ദിവ്യാ എന്ന മന്ത്രവും പിതൃനാമഗോത്രങ്ങളും ചൊല്ലി ദർഭ കയ്യിൽ വെച്ച്,....... ആവാഹിക്കുക; 'യാ ദിവ്യാ' എന്ന്, ഗന്ധപുഷ്പോദകത്താൽ അർഘ്യം നൽകുക. പിന്നെ പാത്രങ്ങളിൽ പവിത്രമിട്ട തർപ്പണജലം പകന്ന്, ആകുടം, 'പിതൃഭ്യഃ സ്ഥാനമസി' എന്നുച്ചരിച്ച്, പിതൃസ്ഥാനത്തിന്നിടത്തുവശത്തു കമിഴ്ത്തണം; മുൻപറഞ്ഞപ്രകാരം ഹോമവും അവഹിതനായി ചെയ്യണം. പിന്നെ രണ്ടു കൈകൊണ്ടും എടുത്തുകൊണ്ടുവന്ന്, ഗുണമേറിയ സൂപശാകങ്ങളും പലതരം ഭക്ഷ്യങ്ങളും ചോറും തയിരും പാലും പശുവിൻ നെയ്യും പഞ്ചസാരയുമെല്ലാം, ദർഭ കയ്യിൽ വെച്ച ശാന്തചിത്തനായി വിളമ്പിക്കൊടുക്കണം.



മാംസം പിതൃക്കൾക്കൊക്കെ പ്രീതികരമാണെന്നു വിഷ്ണുവരുളിച്ചെയ്തിരിക്കുന്നു; മത്സ്യത്തിന്റെ മാംസത്താൽ രണ്ടു മാസത്തേയ്ക്കും, മാനിന്റെ മാംസത്താൽ മൂന്നു മാസത്തേയ്ക്കും, ആടിന്റെ മാംസത്താൽ നാലുമാസത്തേയ്ക്കും, പക്ഷിമാംസത്താൽ അഞ്ചുമാസത്തേയ്ക്കും, കോലാടിൻ മാംസത്താൽ ആറു മാസത്തേയ്ക്കും, പുള്ളിമാനിൻമാംസത്താൽ ഏഴു മാസത്തേയ്ക്കും, ഏണ (ഒരുതരം മാൻ) മാംസത്താൽ എട്ടുമാസത്തേയ്ക്കും, പന്നി പോത്തു മാംസങ്ങളാൽ പത്തു മാസത്തേയ്ക്കും, ആമ മുയൽ മാംസങ്ങളാൽ പതിനൊന്നു മാസത്തേയ്ക്കും, പശുവിന്റെ മാംസം പാൽ-പാല്പായസം എന്നിവയാൽ ഒരു കൊല്ലത്തേയ്ക്കും, കൃഷ്ണമൃഗമാംസത്താൽ പതിനഞ്ചുമാസത്തേയ്ക്കും, സിംഹത്തിന്റെ (?) മാംസത്താൽ പന്ത്രണ്ടു കൊല്ലത്തേയ്ക്കും പിതൃക്കൾക്കു സംതൃപ്തി വരും; കഴുവപ്പിള്ള, കണ്ടാമൃഗമാംസം എന്നിവയാൽ വളരെ വളരെക്കാലത്തേയ്ക്കു് സംതൃപ്തി വരും. ..........ജ്യേഷ്ഠസാമം, രൌഹിണസാമം, .........എന്നിവയും ചൊല്ലാം. ബ്രാഹ്മണരുടെ ഊൺ കഴിയാറായാൽ, എല്ലാ ജാതിക്കാർക്കുമായി, ചോറും വെള്ളവും കൂട്ടി, അവരുടെ മുമ്പിൽ നിലത്തു തൂവണം;

അഗ്നിദഗ്ധാ..................................

........................................

........................................

........................................

..............................................................

..............................................................

സന്ത്യക്തസ്ത്രീകള, നുപനീതരായി മരിച്ചവർ
ഇവക്കും തൃപ്തി സിദ്ധിക്കുകയെന്റെ 'വികിര'ത്തിനാൽ!'

എന്നു പ്രാൎത്ഥിച്ചുകൊണ്ടാണ് 'വികിരം' (ചോറുതൂവൽ) ചെയ്യേണ്ടതു്. ബ്രാഹ്മണരുടെ ഊണ് കഴിഞ്ഞാൽ കയ്യിൽ വെള്ളം പകൎന്നു കൊടുക്കണം. നിലം ഗോമയഗോമൂത്രങ്ങൾകൊണ്ടു മെഴുകി, ദർഭ വഴിപോലെ തല തെക്കോട്ടായി പരത്തി, എല്ലാത്തരം പിണ്ഡങ്ങളും അവനേജന (നീരൊഴുക്കൽ) പൂർവ്വം പേരും ഗോത്രവുമുച്ചരിച്ചു വെയ്ക്കുക. പിന്നെ ഗന്ധധൂപാദികൾ നൽകി, പ്രത്യവനേജനം ചെയ്തു്, ഇടത്തേക്കാൽ മുട്ടിന്മേലിരുന്നു്, ദർഭയും വെള്ളവും ഇടത്തെക്കയ്യിലെടുത്തു പിതൃക്കളെ ആവാഹിച്ചു വലത്തുവെയ്ക്കണം; ദീപം കാണിച്ചു പൂവാരാധിയ്ക്കുകയും ചെയ്യണം. ബ്രാഹ്മണർ ആചമിച്ചുകഴിഞ്ഞാൽ താനും ആചമിച്ചു വെള്ളവും പൂവും അക്ഷതവും ഓരോന്നായി നൽകുക; എള്ളുകൂടി അക്ഷയ്യോദകം നൽകി, യഥാശക്തി ദക്ഷിണയും കൊടുക്കുക..........ബ്രാഹ്മണരെ പിരിച്ചയയ്ക്കുന്നതുവരെ ഉച്ഛേഷണം കിടക്കണം; പിന്നെ ഗൃഹബലി നടത്തുക. ഇങ്ങനെയാണു ധർമ്മവ്യവസ്ഥ. ഉച്ഛേഷണം എന്നതു്, ആസ്തികൻ അകുടിലൻ എന്നിവരുടെ ദാസവൎഗ്ഗത്തിനായി നിലത്തു തൂവപ്പെട്ടതത്രേ; ഇതു ദാസവൎഗ്ഗത്തിനു ഭക്ഷണമായി പണ്ടു പിതൃക്കൾ നിശ്ചയിച്ചതാകുന്നു. ഇതു പുത്രന്മാരുള്ളവരും ഇല്ലാത്തവരും ചെയ്യണം.

...............കിഴക്കോട്ടു തിരിഞ്ഞിരുന്നു കറുകദർഭകളോടുകൂടി പിണ്ഡം വെയ്ക്കുക. 'സമ്പന്നം' എന്നുച്ചരിച്ചു് അർഘ്യം..........എള്ളിന്നു പകരം യവമുപയോഗിക്കുക. ഇതിന്നു നാന്ദീമുഖശ്രാദ്ധമെന്നും പേരുണ്ടു്...........ഈ ആഭ്യുദയികശ്രാദ്ധം ശൂദ്രനും ഉണക്കലരികൊണ്ടു നമോമന്ത്രപൂർവ്വം അനുഷ്ഠിക്കാം.........................................

**ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, സാധാരണശ്രാദ്ധാദിവിധികഥനം പതിനേഴാമദ്ധ്യായം.**

—— (൦) ——

# പതിനെട്ടാമദ്ധ്യായം

സൂതൻ:—ചക്രപാണിയാൽ പ്രോക്തമായ ഏകോദ്ദിഷ്ടവും, പുലയുടെ കണക്കും ഞാൻ പറയാം:

1.......ശൂദ്രനു മുപ്പതുനാൾ. ചൌളം കഴിയാത്തവൻ മരിച്ചാൽ മൂന്നുനാൾ മതി പുല.....ആവാഹനം വൈശ്വദേവം എന്നിവ വേണ്ടാ.

---

1 പത്മപുരാണം സൃഷ്ടിഖണ്ഡം ൧൦-ാമദ്ധ്യായം ആദിമുതൽ, 'ഇങ്ങനെ ഏഴുപേരാണു് സപിണ്ഡർ' എന്നതുവരെ വായിക്കുക.

.....'സ്വദിതം' എന്നുച്ചരിച്ചു വികിരണവും, 'അഭിരമ്യതാം' എന്നതുകൊണ്ടുപാസനവും ചെയ്യുക.

........ഒരു ബ്രാഹ്മണനേയും പത്നിയേയും പലതരം പണ്ടങ്ങളണിയിച്ച്, ഒരു കാള-ഒരു നല്ല പശു-തിലോദകപൂരിതമായ ജലകലശം-പലതരം പലഹാരങ്ങൾ എന്നിവയും ദാനം ചെയ്യണം. ആണ്ടെത്തിയാൽ സപിണ്ഡീകരണം; അതു കഴിഞ്ഞ പ്രേതത്തിന്നു പാർവ്വണാദ്യുദയികശ്രാദ്ധങ്ങളിൽ പങ്കു കിട്ടുകയും, ഗൃഹസ്ഥൻ നാന്ദീമുഖാദിശ്രാദ്ധങ്ങൾക്കർഹനാകയും ചെയ്യും. സപിണ്ഡീകരണശ്രാദ്ധത്തിൽ വൈശ്വദേവം വേണം; പിതൃക്കളേയും പ്രേതത്തേയും വെവ്വേറെ ഊട്ടണം; അർഘ്യത്തിന്നു ചന്ദനവും എള്ളുമിട്ട നാലു ജലപാത്രം വേണം; ........; 'യേ സമാനാഃ' എന്ന രണ്ടൃക്കുകൊണ്ട് അന്നം മൂന്നായി പകുത്തിട്ടു പിതൃക്കൾക്കുള്ള പാത്രത്തോടു ചേർക്കണം. സപിണ്ഡീകരണത്തിലല്ലാതെ മറ്റൊന്നിലുമില്ല, പ്രേതത്തിന്നു തനിച്ചുള്ള ക്രിയ. സപിണ്ഡീകരണം കഴിഞ്ഞാൽ പ്രേതം പിതൃപദമടഞ്ഞു്, പരക്കെത്തുഷ്ടി നേടി, അഗ്നിഷ്വാത്താദികളിൽച്ചെന്നു്, ഉൽകൃഷ്ടമായ അമൃതം ഭുജിക്കുന്നു. അതിനാലാണു്, സപിണ്ഡീകരണത്തിന്നു ശേഷം പ്രേതത്തിന്നു പിണ്ഡംവെയ്ക്കാത്തതു്. പിതൃപദമടഞ്ഞവർക്കേ പിണ്ഡം വെയ്ക്കലുള്ളൂ. അതുമുതൽക്കു സംക്രമം ഗ്രഹണം മുതലായ പുണ്യകാലങ്ങളിൽ മൂന്നു പിണ്ഡം വെയ്ക്കണം; മരിച്ച നാളിൽ ഒന്നു്. മരിച്ച നാളിൽ ഏകോദ്ദിഷ്ടം വെടിഞ്ഞു പാർവ്വണശ്രാദ്ധം കഴിക്കുന്നവൻ പിതൃഹന്താവും മാതൃഹന്താവും ഭ്രാതൃഹന്താവുമായിത്തീരും; കീഴ്പോട്ടു കീഴ്പോട്ടു പോവുകയും ചെയ്യും. പ്രേതങ്ങളോടു കൂടിച്ചേർന്നുള്ള താമസത്താൽ വല്ലായ്മ വന്നു തുടങ്ങും; അതിനാൽ ആണ്ടുതോറും ഏകോദ്ദിഷ്ടം അനുഷ്ഠിക്കണം.

ഒരു കൊല്ലം മുഴുവൻ പ്രേതത്തെ ഉദ്ദേശിച്ച് യാവനൊരുത്തൻ മടി കൂടാതെ അന്നവും ജലകലശവും നൽകുമോ, അവന്നു് അശ്വമേധഫലം കിട്ടും. വിധിജ്ഞൻ ആമ (വേവിക്കാത്തതുകൊണ്ടു്) ശ്രാദ്ധം കഴിക്കുമ്പോൾ, അഗ്നൗകരണം ചെയ്തു് അരികൊണ്ടുതന്നെ പിണ്ഡം വെയ്ക്കുക. മരിച്ചവൻ സപിണ്ഡീകരണത്താൽ മൂന്നു പിതൃവർഗ്ഗങ്ങളിൽ ചെന്നു ചേരുന്നു; കാലേന ബന്ധമുക്തനുമാകുന്നു. മുക്തനായാലും, ദർഭയിൽ കൈ തുടയ്ക്കുന്നതുകൊണ്ടു് ആ ലേപം ആഹാരം അനുഭവിക്കുന്നു. അച്ഛൻ, മുത്തച്ഛൻ, മുതുമുത്തച്ഛൻ എന്നീ മൂന്നുപേർ പിണ്ഡഭാജികളും, അവർക്കു മുമ്പു മൂന്നുപേർ ലേപഭാജികളുമത്രേ; പിണ്ഡം വെയ്ക്കുന്നവൻ ഏഴാമൻ. ഇങ്ങനെ ഏഴുപേരാണു് സപിണ്ഡർ."

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, സപിണ്ഡീകരണകല്പം
പതിനെട്ടാമദ്ധ്യായം.

—— (൦) ——

## പത്തൊമ്പതാമദ്ധ്യായം

ഋഷിമാർ:—"കവ്യവും ഹവ്യവും ഇവിടെ നൽകപ്പെട്ടതു് പിതൃലോകർക്കു് എങ്ങിനെ കിട്ടും? ആർ കൊണ്ടുപോവും? *..........."

സൂതൻ:—"..............ഉപ്ലിപ്പെടുത്തുന്നു: പിതാവു് സൽകർമ്മത്താൽ ദേവത്വം പൂണ്ടിരിക്കയാണെങ്കിൽ, ശ്രാദ്ധാന്നം ആ ദേവത്വത്തിൽ അമൃതായും, ദൈത്യത്വത്തിൽ ഭോഗമായും, പശുത്വത്തിൽ തൃണമായും, സർപ്പത്വത്തിൽ വായുവായും, യക്ഷത്വത്തിൽ മദ്യമായും, രാക്ഷസത്വത്തിൽ മാംസമായും, ദാനവത്വത്തിൽ മായയായും, പ്രേതത്വത്തിൽ കുരുതിയായും, മനുഷ്യത്വത്തിൽ അന്നപാനങ്ങളായും— പലതരത്തിൽ— അനുഭവപ്പെടുന്നു. സുന്ദരിമാരായ സ്ത്രീകൾ, രതിശക്തി........എന്നിവയായിത്തീരുന്നു. ശ്രാദ്ധത്തിലെപ്പൂകൾ; കാമ്യകളൊ, ബ്രഹ്മപ്രാപ്തിയും ആയുസ്സും പുത്രന്മാരും ധനവും വിദ്യയും സ്വർഗ്ഗവും മോക്ഷവും സുഖവുമായിച്ചമയുന്നു. പിതൃക്കൾ പ്രസാദിച്ചാൽ രാജ്യവും തരും. പണ്ടു് കൌശികപുത്രന്മാർ..... ..... .....വിഷ്ണുവിന്റെ പരമപദം പ്രാപിച്ചതായി കേട്ടിട്ടുമുണ്ടു്.

ശ്രീമൽസ്യമഹാപുരാണം, മനുമൽസ്യസംവാദം, ശ്രാദ്ധഫലാനുഗമനനിരൂപണം പത്തൊമ്പതാമദ്ധ്യായം

(൦)

## ഇരുപതാമദ്ധ്യായം

ഋഷിമാർ:—"എങ്ങിനെയാണു് കൌശികപുത്രന്മാർ പരമയോഗമടഞ്ഞതു്? § ........"

സൂതൻ:—"....... മറ്റു രണ്ടുപേർ .....മന്ത്രിത്വം കാംക്ഷിച്ചു. ഒന്നും കാമിക്കാതിരുന്ന നാലുപേർ ബ്രാഹ്മണശ്രേഷ്ഠരായി ജനിച്ചു...........

..........അനുഗ്രഹത്തിന്ന വിഷ്ണുപ്രസാദത്താൽ സകല പ്രാണികളുടേയും ഭാഷ അറിയാമായിരുന്നു."

ശ്രീമത്സ്യമഹാപുരാണം, മനുമൽസ്യസംവാദം, ശ്രാദ്ധസങ്കല്പം, ശ്രാദ്ധമാഹാത്മ്യകഥനം ഇരുപതാമദ്ധ്യായം.

൦

---

* പത്മപുരാണം സൃഷ്ടിഖണ്ഡം ൧൦-ാമദ്ധ്യായത്തിൽതന്നെ നോക്കുക.

§ പത്മപുരാണം സൃഷ്ടിഖണ്ഡം ൧൦-ാമദ്ധ്യായത്തിൽ നോക്കുക. ൧൨൨൨-ാം ശ്ലോകത്തിലെ 'ദേവപൂജയ്ക്കും' എന്നുള്ളതു വൈശ്വദേവത്തിന്നും എന്നു വായിക്കണം. പേരുകൾക്കു വ്യത്യാസമില്ലാതെയില്ല. ബ്രഹ്മാവിന്റെ സ്ഥാനത്തു വിഷ്ണുവാണിതിൽ.

## ഇരുപത്തൊന്നാമദ്ധ്യായം

ഋഷിമാർ:—"‡..................."

സൂതൻ:—"...............................

പണ്ടു ബ്രഹ്മദത്തകനായ അനംഘനെന്ന പാഞ്ചാലരാജാവ് പുത്രനുണ്ടാകാൻ വേണ്ടി തീവ്രതപസ്സിലേർപ്പെട്ടു ശ്രീനാരായണൻ തിരുവടിയെ ആരാധിച്ചുപോന്നു.........................

ശ്രീമൽസ്യമഹാപുരാണം, മനുമൽസ്യ സംവാദം, ശ്രാദ്ധകല്പം, പിതൃമാഹാത്മ്യകഥനം ഇരുപത്തൊന്നാമദ്ധ്യായം.

—— (൧) ——

## ഇരുപത്തിരണ്ടാമദ്ധ്യായം

ഋഷിമാർ:—"ഏതു കാലത്തായാലാണ് ശ്രാദ്ധം അനന്തഫലമാവുക? *f* ..............

സൂതൻ:—"അപരാഹ്നത്തിൽ അഭിജിദ്രോഹിണീനക്ഷത്രങ്ങളിൽ വല്ലതും നൽകപ്പെട്ടാൽ അത് അക്ഷയമായിരിക്കും. ദ്വിജോത്തമന്മാരേ, പിതൃപ്രിയങ്ങളായ തീർത്ഥങ്ങളെല്ലാം ഞാൻ ചുരുക്കത്തിൽപ്പറയാം: ഗയയാണ് എല്ലാ തീർത്ഥങ്ങളിലുംവെച്ചു മികച്ചതായ പിതൃതീർത്ഥം. അവിടെ, ദേവദേവേശനായ പിതാമഹൻ സ്വയമേ വാണരുളുന്നു. ഇതിൽ ഭാഗകാംക്ഷികളായ പിതൃക്കൾ ഒരു ഗാഥ പാടിയിട്ടുണ്ട്:

(അന്നനട)

'പെരുതു പുത്രരെക്കൊതിയ്ക്കണം:—മതി-
ലൊരുവനെങ്കിലും ഗയയിൽപ്പോകയോ,
തുരംഗമേധമോ, തഥാ നീലവൃഷ-
പ്രദാനമെന്നതോ സമാചരിച്ചേയ്ക്കാം!'

ശ്രീകാശിയും പിതൃക്കൾക്കു സദാ പ്രിയപ്പെട്ടതു തന്നെ; ഭുക്തിമുക്തിപ്രദമായ അവിമുക്തസാന്നിദ്ധ്യമുണ്ടല്ലോ, അവിടെ. ആ വിധം തന്നെ പിതൃക്കൾക്കു പ്രിയമത്രെ പുണ്യമായ വിമലേശ്വരവും. പ്രയാഗമാകട്ടെ, സർവ്വകാമങ്ങളേയും നൽകുന്ന പിതൃതീർത്ഥമാകുന്നു. അവിടെ ഭഗവാൻ വിഷ്ണു മാധവനെന്ന തിരുനാമത്തോടെ യോഗനിദ്ര പൂണ്ടു വടേശ്വരനായി വാണരുളുന്നു. ദശാശ്വമേധികം, ഗംഗാദ്വാരം എന്നിവയും പുണ്യങ്ങളാകുന്നു*...... ............

‡ പത്മപുരാണം സൃഷ്ടിഖണ്ഡം ൧൦-ാമദ്ധ്യായത്തിന്റെ അനന്തരഭാഗം നോക്കുക.

*f* പത്മപുരാണം സൃഷ്ടിഖണ്ഡം ൧൧ മദ്ധ്യായം നോക്കുക.

* പത്മപുരാണം സൃഷ്ടിഖണ്ഡം ൧൧-ാമദ്ധ്യായം നോക്കുക; തീർത്ഥങ്ങൾക്കു കൂടുതലും കുറവും നാമവ്യത്യാസവുമില്ലാതില്ല. ൧൧൩-ാം ശ്ലോകത്തിലെ 'തീർക്കെട്ടുകുന്നതു......' എന്ന വാക്യത്തിനു ശേഷം തർപ്പണം ചെയ്തു കൈകൊണ്ടും എന്നുകൂടി ചേർക്കണം.

മദ്ധ്യാഹ്നം, ഖഡ്ഗമൃഗക്കൊമ്പിൻപാത്രം, നേപാളക്കമ്പിളി, വെള്ളി, ദർഭ, എള്ള്, പശു, മകളുടെ മകൻ എന്നിവ എട്ടും കുതപങ്ങളത്രെ.

**ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം ശ്രാദ്ധകല്പം, ശ്രാദ്ധതീർത്ഥകാലകഥനം ഇരുപത്തിരണ്ടാമദ്ധ്യായം.**

—(o)—

# ഇരുപത്തിമൂന്നാമദ്ധ്യായം

ഋഷിമാർ:—"ശാസ്ത്രവിശാരദ, ചന്ദ്രൻ എങ്ങനെ പിതൃക്കൾക്കധിപനായി? ആരെല്ലാമാണ്, അദ്ദേഹത്തിന്റെ വംശത്തിൽ, കീർത്തി വളർത്തിയ രാജാക്കന്മാർ?"

സൂതൻ:—പണ്ട് അത്രിമഹർഷിയെ ബ്രഹ്മാവു സൃഷ്ടികർമ്മത്തിന്നു നിയോഗിച്ചു. അതിന്നുവേണ്ടി, അദ്ദേഹം മികച്ച തപസ്സുതുടങ്ങി. തപഃപ്രഭാവത്താൽ, ക്ലേശനാശനമായി* ..........ബ്രഹ്മാത്മാവു ശാന്താത്മാവിന്റെ കണ്ണിന്നുള്ളിൽ വാണരുളി..............

'.............പരസ്ത്രീഹരണത്തിനല്ല, ഈ ഘോരമായ യുദ്ധം നീ നടത്തുന്നത്; അതിനാൽ നീ ശാന്തനെങ്കിലും വെളുത്തപക്ഷത്തിന്റെ അവസാനത്തിൽ പാപഗ്രഹമായിത്തീരും. ബൃഹസ്പതിയുടെ പത്നിയെ അദ്ദേഹത്തിന്നു കൊടുക്കുക.............'

**ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, സോമവംശാഖ്യാനം, സോമാപചാരകഥനം ഇരുപത്തിമൂന്നാമദ്ധ്യായം.**

—(o)—

# ഇരുപത്തിനാലാമദ്ധ്യായം

സൂതൻ:—"*f* ..........................അർത്ഥശാസ്ത്രങ്ങളിലെല്ലാം അറിഞ്ഞവനും ഗജശാസ്ത്രപ്രണേതാവുമായ ആ ചന്ദ്രതുല്യനെ രാജാവായ ചന്ദ്രന്റെ പുത്രനും ഗജവൈദ്യനുമാകയാൽ രാജപുത്രനെന്നും ബുധനെന്നും പറ

* പത്മപുരാണം സൃഷ്ടിഖണ്ഡം ൧൨-ാമദ്ധ്യായം ആദിമുതൽ, 'തിരിക്കുകയും ചെയ്തു'. എന്നതുവരെയുള്ളതാണ് ഈ അദ്ധ്യായത്തിലെ പ്രമേയം. ൧൧൦-ാം ശ്ലോകത്തിന് 'രാജസൂയം തിരവേററിയ........' എന്നതുമുതൽ മൂന്നു വാക്യങ്ങൾ വിട്ടിട്ടുണ്ട്.

*f* മേൽപറഞ്ഞതിന്റെ അനന്തരഭാഗം '.........അശ്വിനികൾ പിറന്നു' എന്നതുവരെ നോക്കുക; ൧൧൨-ാം ശ്ലോകത്തിൽ 'ഗജവൃന്ദത്തിൽ' എന്നത് ഈ മൂലത്തിൽ എന്നു വായിക്കണം. ബ്രഹ്മാവിന്റെ സ്ഥാനത്തു വിഷ്ണു.

യുന്നു: പിറന്നപ്പോൾതന്നെ അവന്റെ തേജസ്സ് അന്യരാജസ്സുകളെ ജയിച്ചു...............

............അവരിൽ യദുവും പൂരുവും വംശം വർദ്ധിപ്പിച്ചവരത്രെ. നഹുഷപുത്രൻ, സത്യവിക്രമനായ യയാതിരാജാവു ഭൂമിയെ പാലിക്കുകയും പലതരം യാഗങ്ങൾ കഴിക്കുകയും അതിഭക്തിയാൽ പ്രയതനായി എന്നെന്നും പിതൃദേവകളെ പൂജിക്കുകയും പ്രജകളെല്ലാരെയുംകൊണ്ടു യാഗം കഴിപ്പിക്കുകയും ചെയ്തുപോന്നു. വളരെ വളരെക്കാലം പ്രജകളെ ധർമ്മത്താൽ പാലിച്ചുകൊണ്ടിരുന്ന ആ അപരാജിതനെ അഴകുകെടുത്തുന്ന മഹാഘോരയായ ജര വന്നു ബാധിച്ചു. ജരാക്രാന്തനായപ്പോൾ അദ്ദേഹം, യദുവും പൂരുവും തുർവസുവും ദ്രുഹ്യുവും അനുവുമാകുന്ന പുത്രന്മാരോടു പറഞ്ഞു:— 'ഉണ്ണികളേ, എനിക്കു യൌവനത്താൽ യുവാവായി, യുവതികളോടൊന്നിച്ചു സദാ കാമങ്ങൾ അനുഭവിക്കേണമെന്നുണ്ട്; അതിന്നു നിങ്ങൾ സഹായിപ്പിൻ.' അപ്പോൾ, ദേവയാനിയിൽ പിറന്ന ജ്യേഷ്ഠപുത്രൻ യദു ചോദിച്ചു:— 'യൌവനംകൊണ്ടാണോ, അച്ഛനെ ഞങ്ങൾ സഹായിക്കേണ്ടതു?' യയാതി പറഞ്ഞു:—'എന്റെ ജര വാങ്ങുവിൻ; നിങ്ങളുടെ യൌവനംകൊണ്ടു ഞാൻ വിഷയങ്ങൾ അനുഭവിക്കാം. ദീർഘസത്രങ്ങളിലേർപ്പെട്ടതിനാലും ശുക്രമുനിയുടെ ശാപത്താലും ഞാൻ കാമം കാര്യമായി അനുഭവിച്ചിട്ടില്ല; ഉണ്ണികളേ, എനിക്കു തൃപ്തി വന്നിട്ടില്ല. ഈ ജരയെ സ്വശരീരത്തിലേയ്ക്കു പകരുവിൻ; ഞാൻ പുതിയ ശരീരംകൊണ്ടു യുവാവായി കാമങ്ങൾ ഭുജിക്കാം.' യദു മുതലായ നാലുപേർ അച്ഛന്റെ ജര കൈക്കൊണ്ടില്ല; അവരെ ആ രാജർഷി ശപിച്ചു എന്നാണു കേൾവി. പിന്നീട്, ഇളയ മകൻ, സത്യവിക്രമനായ പൂരു യയാതിയോടു പറഞ്ഞു:—'ജര എനിക്കു തന്നു അച്ഛൻ എന്റെ യൌവനംകൊണ്ടു സുഖമനുഭവിച്ചുകൊൾക. ഞാൻ അച്ഛന്റെ ജര വാങ്ങി, ഇവിടത്തെ ആജ്ഞയാൽ നാടുവാഴാം.' ഇതുകേട്ടു ആ രാജർഷി തപോവീര്യത്താൽ ജര പൂരുവിങ്കലേയ്ക്കാക്കി, ആ പുത്രന്റെ വയസ്സിനാൽ യൌവനസ്ഥനായിച്ചമഞ്ഞു; യയാതിയുടെ വയസ്സു പൂണ്ടു പൂരു നാടുവാഴുകയും ചെയ്തു. പിന്നെ ഓരായിരത്താണ്ടിനുശേഷം, അപരാജിതനായ യയാതി കാമങ്ങളിൽ അതൃപ്തനെന്നപോലെ പുത്രനായ പൂരുവിനോടുരചെയ്തു:— 'നിന്നെക്കൊണ്ടാണു ഞാൻ പുത്രവാനായതു്. നീയാണു എനിക്കു വംശകർത്താവായ പുത്രൻ. ഈ വംശം പൌരവമെന്നു ലോകത്തിൽ വിളിക്കപ്പെടും.' എന്നിട്ടു ആ രാജകേസരി പൂരുവിനെ രാജ്യത്തിൽ അഭിഷേചിച്ചു; വളരെക്കാലത്തിന്നുശേഷം മൃതിയുമടഞ്ഞു. ഋഷിസത്തമന്മാരേ, ഭരതവംശത്തെ വർദ്ധിപ്പിച്ച ഭാരതന്മാർ പിറന്ന പൂരുവംശം ഞാൻ പറയാം; കേട്ടുകൊൾവിൻ."

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, സോമവംശാഖ്യാനം

യയാതിചരിതസംഗ്രഹം ഇരുപത്തിനാലാമദ്ധ്യായം.

——[o]——

# ഇരുപത്തഞ്ചാമദ്ധ്യായം

ഋഷിമാർ:—"പൂരുവംശം എങ്ങിനെ ഭൂമിയിൽ ശ്രേഷ്ഠത നേടി? ജ്യേഷ്ഠനായിരുന്നിട്ടും യദുവിന്റെ വംശത്തിനു ശ്രീ കുറഞ്ഞതെങ്ങിനെ? സൂത, യയാതിയുടെ മറ്റു ചരിത്രവും വിസ്തരിച്ചുപറയുക; പുണ്യവും ആയുഷ്യവും ദേവകളാൽക്കൂടി അഭിനന്ദ്യവുമാണല്ലോ അതു്."

സൂതൻ:—"ഈ പുണ്യവും വിശ്രുതവും ആയുഷ്യവും മഹത്തുമായ യയാതിചരിതം തന്നെ പണ്ടു ശതാനീകൻ ശൗനകനോടു ചോദിയ്ക്കയുണ്ടായി:

ശതാനീകൻ:—'ഞങ്ങളുടെ പൂർവികനും പ്രജാപതിയുടെ പത്താമനുമായ യയാതി പരമദുർല്ലഭയായ ശുക്രപുത്രിയെ നേടിയതെങ്ങിനെയാണു്? ഇതു വിസ്തരിച്ചു കേൾക്കേണമെന്നുണ്ടു്; തപോധന, പൂരുവംശരാജാക്കന്മാരെയും യഥാക്രമം പറഞ്ഞുതരിക.'

ശൗനകൻ:—'ദേവേന്ദ്രനൊത്ത തേജസ്വിയായിരുന്നു, യയാതി രാജർഷി; അദ്ദേഹത്തെ പണ്ടു ശുക്രനും വൃഷപർവാവും വരിച്ചതെങ്ങിനെ എന്നും, രാജസത്തമ, ഭവാൻ ചോദിച്ചതിനാൽ, നാഹുഷൻ ദേവയാനിയോടു ചേർന്നതെങ്ങനെ എന്നും, ഞാൻ പറയാം:

ദേവാസുരന്മാർ തമ്മിൽ, സചരാചരമായ ത്രിഭുവനത്തിലെ ഐശ്വര്യത്തിനായി പോരു തുടങ്ങി. അപ്പോൾ ദേവന്മാർ ജയേച്ഛയാൽ വ്യാഴമുനിയെയും, മറ്റവർ ശുക്രനേയും യജ്ഞപുരോഹിതനാക്കി; ആ ബ്രാഹ്മണരിരുവരും തമ്മിൽ എന്നെന്നും വലിയ ഇണക്കത്തായിരുന്നു. യുദ്ധത്തിൽ ഒത്തൊരുമിച്ചു യാവചില ദൈത്യന്മാർ ദേവന്മാരാൽ വധിക്കപ്പെട്ടുവോ, അവരെ ശുക്രൻ വിദ്യാബലത്താൽ പുനർജ്ജീവിപ്പിച്ചുപോന്നു; അതിനാൽ അവർ വീണ്ടും എഴുന്നേറ്റു നിലിമ്പരോടു പോർപൊരുതി. അമർത്തലക്കൽ അസുരന്മാർ കൊന്ന സുരന്മാരെയാകട്ടെ, മഹാബുദ്ധിമാനായ ബൃഹസ്പതി ജീവിപ്പിക്കയുണ്ടായില്ല; അദ്ദേഹത്തിനറിഞ്ഞുകൂടായിരുന്നു, വീര്യവാനായ ശുക്രനറിവുള്ള സഞ്ജീവനീവിദ്യ. അതിൽ വിണ്ണവർക്കു വലിയ വിഷാദം നേരിട്ടു. അവർ കാവ്യനെപ്പേടിച്ചുകൊണ്ടു്, ഗീഷ്പതിയുടെ മൂത്തമകനായ കചന്റെ അടുക്കൽച്ചെന്നു അപേക്ഷിച്ചു:—'ആശ്രയിച്ച ഞങ്ങളെ കൈക്കൊള്ളുക; ഭവാൻ ഒരു വലിയ സാഹായ്യം ചെയ്തുതരിക: തേജസ്സിനാളവില്ലാത്ത ശുക്രബ്രാഹ്മണനുള്ള വിദ്യയെ ഭവാൻ വേഗത്തിൽ കൈക്കലാക്കുക; ഞങ്ങളെയ്യും ഭാഗം തരാം. ആ ദ്വിജനെ വൃഷപർവാവിന്റെ അടുക്കൽ കാണാം. അദ്ദേഹം അവിടെ ദാനവരെ രക്ഷിച്ചുപോരുന്നു; ദാനവേതരരെ രക്ഷിക്കയില്ല. അദ്ദേഹത്തെ ആരാധിപ്പാൻ അങ്ങല്ലാതെ മറ്റാരും ആളാകയില്ല. ആ മഹാത്മാവിനു ദേവയാനി എ

അർദ്ദിതവിഷ്ണു പർ ദ്ദപ്താരിമർദ്ദന-
രദ്രിഗജേന്ദ്രപ്രമാണരസുരരാൽ
പൂരിതമായ് ക്രമത്താലപ്പുരത്രയം:
നീരണിക്കാർകളാലംബരംപോലവേ.

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, ത്രിപുരോപാഖ്യാനം,
ത്രിപുരനിർമ്മാണകഥനം ഒരുനൂററിമുപ്പതാമദ്ധ്യായം.

——(൦)——

# ഒരുനൂററിമുപ്പത്തൊന്നാമദ്ധ്യായം

സൂതൻ:—

[കാകളി]

വൈരമിയന്ന സുരക്കസുരക്കമേ
കേറാവതല്ലാത്ത മുപ്പുരക്കോട്ടയിൽ,
പാരുഷ്യരോഷങ്ങരം മെയ്യാന്നപോലുള്ള
ധാരിതാസ്ത്രന്മാരസുരർ യമോപമർ,
ആരണ്യഭൂമിയിൽസ്സിംഹങ്ങരംപോലെയും,
വാരിധിയിങ്കൽ മകരങ്ങരംപോലെയും
പുത്രദാരാനപിതരായ് മുദാ മേവിനാ-
രദൈത്യശില്പി കൊടുത്ത ഗൃഹങ്ങളിൽ;
എത്രയോ കോടി ബലിഷ്ഠരാം ദൈത്യരാ-
ലത്രയും തിങ്ങിനിറഞ്ഞു പുരത്രയം.
പാർപ്പാനണഞ്ഞു സുതലസ്ഥർ ദൈത്യരും
പാതാളസംസ്ഥരും പർവ്വതാവാസരും;
വന്നവക്കെന്തെന്തുവേണ, മതൊക്കയും
നിന്നേർപ്പെടുത്തിനാൻ മായയാലേ മയൻ.
ചന്ദനം പൂശിസ്സുരൂപരാം ദാനവർ
ചന്ദ്രികയോലുന്ന രാത്രികാലങ്ങളിൽ,
മൃഷ്ടാംബരാകല്പമാല്യാനുലേപരായ്,-
ത്തുഷ്ടരായ്, മത്തഗജങ്ങളെപ്പോലവേ,
ഹാവഭാവങ്ങളും പ്രേമാനുരാഗവും
താവിന തന്വംഗിമാരോടു കൂടവേ
നിത്യം രമിക്കയായ് മാവണിത്തോപ്പിലും
പൊയ്ത്താർക്കുളത്തിലും പുണ്യവനത്തിലും.
ധർമ്മാർത്ഥകാമങ്ങരം മൂന്നിലും ശ്രദ്ധവെ-
ച്ചമ്മുപ്പുരേ വാണ ദാനവക്കൊക്കയും
കാലം സുഖമായ്ക്കഴിഞ്ഞു നിലിമ്പർതൻ-
നാലയേ മേവുന്നവക്കെന്നപോലവേ.

താതനെപ്പുത്രൻ കണ്വനെക്കാന്തയും
സാധുശുശ്രൂഷിച്ചുപോന്നു നിരന്തരം;
പ്രീതിമുഴുത്തു പിണക്കമില്ലാതെതാൻ;
ബാധിച്ചതില്ലങ്ങധർമ്മമൊരാളെയും.
തൈത്തെയരങ്ങു മുഴക്കി ശിവാർച്ചനേ
വൈദികാശിസ്സുകൾ പുണ്യാഹശബ്ദവും
പെൺമണിമാർതൻ തളകിലുക്കത്തൊടു
സമ്മിശ്രമാം വേണു വീണാദിനാദവും;
ചിത്രം മയക്കം ചിരികളും സന്തതം
തത്ര കേൾക്കായ് മനോജ്ഞവീഥികളിൽ.
ദേവതാരാധനം, ബ്രാഹ്മണവന്ദനം,
നേർവഴിക്കാകും ത്രിവർഗ്ഗസംസേവനം
ഈവകയോടെ നെടുനാൾ കഴിഞ്ഞിതാ-
ദ്ദേവരിപുക്കൾക്കു മുപ്പുരക്കോട്ടയിൽ.

അങ്ങിനെയിരിക്കെ, അലക്ഷ്മിയും അസൂയയും വിശപ്പും ദാഹവും കലിയും കലഹവും മുപ്പുരത്തിൽ കടന്നുകൂടി: ആ ഭയങ്കരർ ഒന്നിച്ചു സന്ധ്യാകാലത്തു മുപ്പുരത്തിൽ കടന്നു്, ശരീരത്തിൽ മഹാരോഗങ്ങളെന്നപോലെ കുടികൊണ്ടു. ആ ഘോരരെല്ലാം മുപ്പുരത്തിന്നുള്ളിൽ കടക്കുന്നതും അസുരന്മാരെ ബാധിക്കുന്നതും മയൻ സ്വപ്നത്തിൽ കണ്ടു.

വിശിഷ്ടലോകങ്ങളുടെ വിളനിലമായ സൂര്യൻ ഉദിച്ചതോടുകൂടി, മയൻ താരകാക്ഷവിദ്യുന്മാലികളോടുകൂടി, രണ്ടു കതിരവന്മാരോടുകൂടി ഒരു മേഘമെന്നപോലെ, സഭയിലണഞ്ഞു. മൂന്നുപേരും മഹാമേരുവിന്റെ ശൃംഗത്തിന്നൊപ്പം കമനീയമായ ഓരോ കനകാസനത്തിൽ, പൊന്മലക്കൊടുമുടിമേൽ, അംബുദങ്ങളെന്നപോലെ ഉപവിഷ്ടരായി—മയന്റെ അടുക്കൽ, കൊമ്പനാനയുടെ അടുക്കൽ രണ്ടാനക്കുട്ടികളെന്നപോലെ, ഇരുവശത്തുമായി താരകാക്ഷനും വിദ്യുന്മാലിയും സ്ഥിതിചെയ്തു. പോർമുറിക്കലകളുള്ള മററു ദേവശത്രുക്കളെല്ലാം സുഖമാംവണ്ണം ആസനങ്ങളിൽ ഇരുന്നതിന്നു ശേഷം, മായാസ്രഷ്ടാവായ മയൻ അവരോടുരചെയ്തു:—'ആകാശത്തുനിന്നലരുന്ന ആകാശചാരികളേ, അല്ലയോ അല്ലയോ ദാക്ഷായണീ (ദിതി) സുതന്മാരേ, കേട്ടാലും; ഞാനൊരു ഭയങ്കരസ്വപ്നം കണ്ടു: നാലു സ്ത്രീകളും മൂന്നു പുരുഷന്മാരും, പേടിതോന്നുമാറു കോപാഗ്നിയാൽ കത്തിജ്ജ്വലിച്ച മുഖവുമായി, ത്രിപുരത്തെ ഉപദ്രവിപ്പാൻ അകത്തു കടന്നു; അകത്തു കടന്നിട്ടു്, ആ നിസ്തുല്യവിക്രമർ വരശ്ശരീരങ്ങൾ പൂണ്ടു്, ഇവിടെയുള്ളവരുടെ ശരീരങ്ങളിലാവേശിച്ചു; ഈ ത്രിപുരനഗരം ഇരുട്ടടഞ്ഞു്, ഗൃഹങ്ങളോടും നിങ്ങളോടുമൊന്നിച്ചു സമുദ്രത്തിൽ മുഴുകിപ്പോയി. ഒരുമനം ഒരു നഗ്നയായ സ്ത്രീയും ഒരു കഴുതയുടെ പുറത്തു കാണപ്പെട്ടു: അവളെ കൊണ്ടുനടന്നിരുന്നതു്, നാലു കാലും മൂന്നു കണ്ണുമുള്ള ഒരു സിന്ദൂരപ്പൊട്ടുതൊട്ട പുരുഷനാണു്. ഇങ്ങനെ അതിഭയങ്കരിയായ ഒരു സ്ത്രീയെ കണ്ടതോടുകൂടി

ഞാൻ ഉറക്കമുണർന്നു. ദൈത്യാരേ, ഇപ്രകാരമാണ് ഞാൻ സ്വപ്നം കണ്ടതു്. ഇതുമൂലം അസുരന്മാൎക്ക് എന്തനൎത്ഥം നേരിടുമോ!

ഞാൻ നിങ്ങൾക്കു തക്ക രാജാവാണെങ്കിൽ, ഇപ്പറയുന്നതു ധരിക്കുവിൻ: നിങ്ങൾ വിശുദ്ധചിത്തരായി അസൂയാരഹിതരായിരിക്കണം. കാമം, ക്രോധം, ഈൎഷ്യ, അസൂയ എന്നിവയെ വെടിഞ്ഞു്, സത്യത്തിലും ദമത്തിലും ധൎമ്മത്തിലും ഋഷിപ്രോക്തത്തിലും ഊന്നിനില്ക്കുവിൻ. ശാന്തികൎമ്മങ്ങൾ നടത്തുവിൻ; ശിവനെ പൂജിക്കുവിൻ. ഇങ്ങനെ ഈ സ്വപ്നത്തിനു പരിഹാരം ചെയ്യാതിരുന്നാൽ, നമ്മുടെ നേരെ മുക്കണ്ണന്തിരുവടി തീൎച്ചയായും കോപിച്ചുകളയും. അതിനു തക്ക നിമിത്തങ്ങൾ കാണുന്നുണ്ടു്. നിങ്ങൾ കലഹം കളയണം; ആൎജ്ജവം ആൎജ്ജിക്കണം; സ്വപ്നത്തിന്റെയും കാലത്തിന്റെയും ഫലം കാത്തിരിക്കണം.'

ഇങ്ങനെ മയൻ പറഞ്ഞതു കേട്ടിട്ടും, ദിതിപുത്രന്മാർ, നാശമടുത്തതിനാൽ, ക്രോധവും ഈൎഷ്യയും കൊള്ളുകതന്നേ ചെയ്തു— നാശത്തെ അടുക്കൽ കണ്ടിട്ടും, അലക്ഷ്മിയാൽ പ്രേരിപ്പിക്കപ്പെട്ട അവർ തമ്മിൽത്തമ്മിൽ ക്രോധം നിറഞ്ഞ കണ്ണുകൾകൊണ്ടു നോക്കുകയായി! ദൈവത്താൽ മതിമറിയ്ക്കപ്പെട്ടതുനിമിത്തം ആ മുപ്പുരത്തിലെദ്ദാനവന്മാർ സത്യവും ധൎമ്മവും വിട്ടു് അകൃത്യങ്ങൾ ആചരിച്ചുതുടങ്ങി: വിശിഷ്ടബ്രാഹ്മണരെ ദ്വേഷിക്കും; ദേവകളെ പൂജിക്കില്ല; ഗുരുവിനെ മാനിക്കില്ല; തമ്മിൽത്തമ്മിൽ ശുണ്ഠിയെടുക്കും; ശണ്ഠകൂട്ടും; സ്വധൎമ്മങ്ങളെ പുച്ഛിക്കും; പരസ്പരം നിന്ദിക്കും; 'ഞാൻ' എന്നു ഗൎജ്ജിക്കും; ഗുരുക്കന്മാരോടു് ഉറക്കെസ്സംസാരിക്കും; ആദരിച്ചവരോടു മിണ്ടില്ല; പെട്ടെന്നു കണ്ണിൽ വെള്ളമൂറന്നു് ഉൽക്കണ്ഠപ്പെടുകയും ചെയ്യും. രാത്രിയിൽ തയിർ ചേൎത്ത മലർപ്പൊടിയും പാലും വിളാമ്പഴവും ഭക്ഷിക്കും; എച്ചിലോടെ പുതച്ചു കിടക്കും. മൂത്രം വീഴ്ത്തി ശ്ശൗചം ചെയ്യുക കാൽ കഴുകില്ല; കാൽ കഴുകുകയും മററും ചെയ്യാതെ ഉറങ്ങാൻ കിടക്കും; പൂച്ചയെപ്പേടിച്ച എലികൾപോലെ, ഭയത്താൽ ചൂളും; ഭാൎയ്യാഗമനത്തിനുശേഷം ശുദ്ധിവരുത്തുകയില്ല; ഒളിവിൽ വേണ്ടതു വെളിവിൽ ചെയ്യും! മുമ്പു സുശീലരായിരുന്ന ത്രിപുരവാസികൾ ദുശ്ശീലരായിത്തീൎന്നു്, ദേവകളേയും തപസ്വികളേയും ഉപദ്രവിക്കുകയായി; മയൻ തടുത്തിട്ടും, അവർ, നാശമടുത്തതിനാൽ ബ്രാഹ്മണരെ ദ്രോഹിച്ചും കലഹിച്ചും പോന്നു. വൈഭ്രാജം, നന്ദനം, ചൈത്രരഥം, അശോകം, വരാശോകം, സൎവ്വൎത്തുകം എന്നീ വനങ്ങളും ദേവന്മാർ മേവുന്ന സ്വൎഗ്ഗവും തപോവനങ്ങളും അവരാൽ മുടിക്കപ്പെടുകയായി. ഇന്ദ്രാദികളാൽ ആശ്രമദേവാലയങ്ങൾ മുടിക്കപ്പെടുകയും ദേവദ്വിജപൂജനം മുടക്കപ്പെടുകയും ചെയ്തു ലോകം, ഹാഴികൾ കടന്നുകൂടിയ സസ്യംപോലായിത്തീൎന്നു.

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, ത്രിപുരോപാഖ്യാനം,
മയദൃഷ്ടസ്വപ്നദർശനം, ഒരുനൂററിമുപ്പത്തൊന്നാമദ്ധ്യായം.

——(o)——

# ഒരുനൂററിമുപ്പത്തിരണ്ടാമദ്ധ്യായം

സൂതൻ:—

[ശ്ലോകങ്ങൾ]

ഭാവംദുഷിച്ചു നെറികെട്ട ഖലാസുരന്മാ-
രേവം തപോധനവനങ്ങളുടച്ചുതള്ളി,
ദ്യോവിൽച്ചരിച്ചുഥറി ലോകരെയിട്ടു ഞെട്ടി-
ച്ചീ, വിശപമെങ്ങുമുരുഭീതിതമസ്സണച്ചേ,

സത്രാസരായ് വസുമരുൽപിതൃസാധ്യരൊത്തു
സത്രാശരാത്തിശമനത്തിനജങ്കലെത്തി,
പൊൽത്താമരയ്ക്കുപരി വാണരുളും പ്രപഞ്ച-
കൃത്താംവിരിഞ്ചനെ നമിച്ചറിയിച്ചുകൊണ്ടാർ:—

'വരം ഭവാനേകകയാലബാധമായ്-
പ്പുരത്രയേ മേവിന ദൈത്യർ ഞങ്ങളെ
പരക്കെയുണ്ടിന്ന,ടിയാരെയന്നപോ-
ലരം വലയ്ക്കുന്നു; പറഞ്ഞുകൊള്ളണേ!

മുകിൽപ്പുറപ്പാടിൽ മരാളർപോലെയും,
മൃഗേന്ദ്രനക്കണ്ട മൃഗങ്ങൾപോലെയും
കിടന്നുഴന്നോട്ടകയാണു, ദൈത്യരാൽ-
പ്പെട്ടും ഭയാൽ ഞങ്ങൾ പിതാമഹപ്രഭോ!

പോരയന്നിതിനന്ദനർമൂലം
പാരു ചുററിയലയുന്നവർ ഞങ്ങൾ
നീരജാസന മറന്നുകഴിഞ്ഞൂ
ദാരപുത്രരുടെ പേരുകൾപോലും!

ദേവാലയാശ്രമവനങ്ങൾ തകത്തു, മോഹ-
ലോഭാന്ധരാമസുരർ ചുററിനടന്നിടുന്നു;
ഈ മുഷ്കൂടിക്കലിൽ, നരാശ്രമദൈവതങ്ങൾ
വേർപെട്ടതാമുലക,മങ്ങിതു രക്ഷിയാക്കിൽ!'

ഇന്ദ്രാദി ദേവന്മാർ ഈ വിധം ഉണത്തിച്ചപ്പോൾ, ചന്ദ്രമുഖനായ ചതുർമ്മുഖൻതിരുവടി അവരോടു മറുപടിയരുളിച്ചെയ്തു:—'ബുദ്ധിമൽപ്രവരന്മാരായ ദേവന്മാരേ,മയന്നു ഞാൻ കൊടുത്തിട്ടുള്ള വരത്തിന്നു ഞാൻ പറഞ്ഞ അവസാനം സമീപിച്ചിരിക്കുന്നു. എന്നാൽ, അവരുടെ പാപ്പിടമായ ആ മുപ്പുരം ഒരമ്പുകൊണ്ടു വേണം, വളരെശ്ശരങ്ങൾകൊണ്ടു പാടില്ല, എയ്തുവീഴിക്കുക. അതിന്ന്—ത്രിപുരത്തേയും അസുരന്മാരേയും ഒന്നിച്ചു ഒരെയ്ത്തുകൊണ്ടു വീഴിപ്പാൻ—നിങ്ങളിൽ ആരെയും ഞാൻ കാണുന്നില്ല; പ്രജാനാഥനായ മഹേശ്വരൻ മാത്രമേ ആളാവൂ. അതിനാൽ, നിങ്ങളും മററുള്ളവരുമെല്ലാം

മൊന്നിച്ച്, നമുക്ക്, ആ ദക്ഷയാഗം മർദ്ദിച്ച ദേവനോടപേക്ഷിക്കാം; അവിടുന്നു മുപ്പുരം മുടിച്ചുകൊള്ളും. ഓരോ പുരത്തിനും തമ്മിൽ നൂറു നൂറു യോജനയുണ്ട്, അകലം; അവ ഒന്നിച്ചുകൂടലോ, പുഷ്യയോഗത്തിൽ ഒരു ക്ഷണനേരത്തേയ്ക്കേ ഉള്ളു. അപ്പോഴേ വേണം, ശിവൻ ഒരെയ്ത്തുകൊണ്ടു തകർക്കുക.'

'എന്നാൽ പോവാ'മെന്ന്, വിഷണ്ണരായിരുന്ന വിണ്ണവർ സമ്മതിച്ചു. അവരോടൊന്നിച്ചു പത്മസംഭവൻ പരമേശ്വരന്റെ സന്നിധിയിൽ ചെന്നെത്തി.

[കേക]

തത്ര കാണായീ, മഹാത്മാവായ നന്ദിയൊടു-
മദ്രിജായുക്തൻ ശൂലി ഭൂതഭവ്യേശൻ ഭവൻ
അഗ്നിനേർവ്വർണ്ണനജനഗ്നികുണ്ഡാക്ഷൻ ദേവ-
നഗ്നിവർണ്ണാലംകാരനഗ്ര്യക്സഹസ്രാഭൻ
ബാലചന്ദ്രനെച്ചൂടും ചന്ദ്രസുന്ദരമുഖൻ
നീലലോഹിതൻ ശംഭു ഗോപതി വരപ്രദൻ;
ചെന്നടുത്തവർ പിന്നെ സ്തുതിച്ചാർ ഗിരിശനെ:—
'യെന്നെന്നും വരദനാം ശംഭുരുദ്രനു തൊഴാം!
കൈതൊഴാം പശുപതിക്കുഗ്രനു കപർദ്ദിക്കു!
ഭീതിയെപ്പോക്കും ശാന്തനന്ധകാരിക്കു തൊഴാം!
വേധസ്സിനീശാനനു ഭീമനു മുക്കണ്ണനു
വേധസ്സാൽ പ്രണതനു ദേവദേവനു തൊഴാം!
കൈതൊഴാം കമാരാരിധ്വംസിക്കു കുമാരന്റെ
താതനീശനു! ധൂമ്രലോഹിതാഭനു തൊഴാം!
നീലഗ്രീവനു നീലശിഖണ്ഡന്നുരഗനു
ശൂലപാണിക്കു വരക്രഥനന്നെന്നും തൊഴാം!
ത്ര്യംബകന്നജിതനു സർവ്വഗീർവ്വാണസ്തുത-
ന്നംബികാമണാളനു ദിവ്യശായിക്കു തൊഴാം!
ഹിരണ്യവസുരേതസ്സിന്നചിന്ത്യനു തൊഴാം!
പരമേശനു വൃഷധ്വജനു നിത്യം തൊഴാം!
മുണ്ഡനു ജടിലനു ബ്രഹ്മചാരിക്കു തൊഴാം!
തണ്ണീരിൽത്തപംചെയ്യും സുബ്രഹ്മണ്യനു തൊഴാം!
വിശ്വരൂപനു വിശ്വം തീർത്ത ശർവ്വനു തൊഴാം!
വിശ്വവ്യാപ്തനു ദിവ്യാത്മാവിന്നു ദിവ്യന്നെന്നും!
സ്തുത്യനു പൂജ്യന്നഭിഗമ്യനു കാമ്യന്നെന്നും
ഭക്തരിൽക്കനിഞ്ഞിഷ്ടം നൽകിടുന്നോനു തൊഴാം!'

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, ത്രിപുരോപാഖ്യാനം,
ദേവഗണകൃതശിവസ്തവം ഒരുനൂററിമുപ്പത്തിരണ്ടാമദ്ധ്യായം.

——(o——

# ഒരുനൂററിമുപ്പത്തിമൂന്നാമദ്ധ്യായം

സൂതൻ:—ബ്രഹ്മാദികളാൽ സ്തുതിക്കപ്പെട്ട പരമേശ്വരൻ പിതാമഹനോടരുളിച്ചെയ്തു:—'എന്താണ് ദേവകൾക്കു ഭയം? ദേവന്മാരേ, നിങ്ങൾക്കു സ്വാഗതം! വേണ്ടതു പറഞ്ഞുകൊൾവിൻ; എല്ലാം ഞാൻ തരാം. നിങ്ങൾക്കു തന്നുകൂടാത്തതായിട്ടൊന്നുമില്ല, എനിക്ക്. നിങ്ങൾക്കു വേണ്ടുവോളം സുഖം ഞാൻ വരുത്താം; അതിന്ന് അത്യുഗ്രമായ മഹാതപസ്സുകൂടി ഞാൻ ചെയ്യും. നിങ്ങളെ ദ്വേഷിക്കുന്നവർ എന്നെയും ദ്വേഷിക്കുന്നവരാണ്—നിങ്ങളെ കഷ്ടപ്പെടുത്തുന്നവർ എന്നെയും കഷ്ടപ്പെടുത്തുന്നവരാണ്. അവക്കു നാശവും നിങ്ങൾക്കഭ്യുദയവും ഞാൻ വരുത്തേണ്ടിയിരിക്കുന്നു.' ഈ സസ്നേഹമായ അരുളപ്പാടു കേട്ടിട്ട്, ആ യജ്ഞഭാജികളായ ബ്രഹ്മാദിദേവന്മാരെല്ലാവരും കൂടി ശിവനോടുണർത്തിച്ചു:—'ഭഗവൻ, ആ ക്രൂരതപസ്സു ചെയ്തു ക്രൂരപരാക്രമന്മാരായ ദൈത്യന്മാർ ഉപദ്രവിക്കുന്നതുകൊണ്ടു ഞങ്ങൾ നിന്തിരുവടിയെ ശരണംപ്രാപിച്ചിരിക്കയാണ്. കലഹപ്രിയനായ മയാസുരൻ ഒരു ശുഭ്രഗോപുരമായ മുപ്പുരക്കോട്ട നിർമ്മിച്ചിട്ടുണ്ട്. അതിൽ പാർപ്പുറപ്പിച്ച്, വരംമൂലം നിർഭയരായിരിക്കുന്ന ദാനവന്മാർ ഞങ്ങളെ, നാഥനില്ലാത്ത അടിമകളെ എന്നപോലെ ദ്രോഹിച്ചുപോരുന്നു: അവർ നന്ദനം മുതലായ വനങ്ങൾ തകർത്തുകളഞ്ഞു; രംഭ തുടങ്ങിയ അപ്സരശ്രേഷ്ഠകളെയെല്ലാം പിടിച്ചുകൊണ്ടുപോയി; ഇന്ദ്രന്റെ വാഹനഗജമായ ഐരാവതം, കുമുദം, അഞ്ജനം, വാമനം എന്നിവയും അവരാൽ അപഹൃതങ്ങളായിരിക്കുന്നു; ദേവേന്ദ്രന്റെ മികച്ച തേർക്കുതിരകൾ ഇപ്പോൾ അസുരന്മാരുടെ തേരുകളെയാണു വലിക്കുന്നതു്; ഞങ്ങളുടെ തേരുകളും കുതിരകളും ആനകളും സ്ത്രീകളും ധനവുമൊക്കെ ദാനവന്മാരുടെ കയ്യിലായിരിക്കുന്നു; ഞങ്ങളോ പ്രാണസംശയത്തിലും!'

ഇതുകേട്ടിട്ട്, വരദനായ വൃഷഭധ്വജൻ വാസവാദികളോടരുളിച്ചെയ്തു:—'ദേവന്മാരേ, ദൈത്യരാലുള്ള മഹാഭയം നിങ്ങൾക്കു വേണ്ട; ആ മുപ്പുരം ഞാൻ ചുട്ടുപൊടിക്കാം. ഞാൻ പറയുന്നതു ചെയ്യുക: ആ ത്രിപുരത്തെയും അസുരന്മാരേയും ഞാൻ ചുട്ടെരിക്കണമെന്നുണ്ടെങ്കിൽ, എനിക്കു തക്കതായ ഒരു രഥം നിങ്ങൾ തയ്യാറാക്കണം.'

ദിഗംബരൻ ചൊന്നതിൻവണ്ണം മുഖംതെളിഞ്ഞ ദേവന്മാർ ബ്രഹ്മാവിനോടൊന്നിച്ച് ഒരു മികച്ച രഥം നിർമ്മിച്ചു: രണ്ടു ശിവഭൃതങ്ങളെ നുകത്തണ്ടുകളും, മഹാമേരുവിന്റെ മുകൾഭാഗത്തെ ഇരിപ്പിടവും, മന്ദരത്തെ അച്ചുതണ്ടും, സൂര്യചന്ദ്രന്മാരെ പൊൻവെള്ളിച്ചക്രങ്ങളും, കൃഷ്ണശുക്ലപക്ഷങ്ങളെ ഉരുൾച്ചുറകളും, ദേവതകളെ യന്ത്രങ്ങളുമാക്കി; കംബളനും അശ്വതരനുമാകുന്ന നാഗത്താന്മാരെ ചുറകയറാക്കി; കുജൻ,

ബുധൻ, വ്യാഴൻ, ശുക്രൻ, ശനി എന്നിവർ ചക്രരക്ഷികളാക്കപ്പെട്ടു; ആകാശം തേരിന്റെ ചന്തമുള്ള വെളിയടയാക്കപ്പെട്ടു; സർപ്പശ്രേഷ്ഠനെ (രാഹുവിനെ?) മണിമുത്തിന്ദ്രനീലങ്ങൾ പതിച്ച പൊന്നിൻ ത്രിവേണം മുൻഭാഗത്തുള്ള മുമ്മരം) വാക്കി; ഗംഗ, സിന്ധു, ശതദ്രു, ചന്ദ്രഭാഗ, ഇരാവതി, വിതസ്ത, വിപാശ, യമുന, ഗണ്ഡകി, സരസ്വതി, ദേവിക, സരയു എന്നീ മഹാനദികളെ മുളകളും ധാർത്തരാഷ്ട്രരെന്ന നാഗങ്ങളെ നാരുകളുമാക്കി.

വാസുകിവംശക്കാരും ഐരാവതവംശക്കാരുമായ ദർപ്പംനിറഞ്ഞ സർപ്പങ്ങൾ, വേഗത്തിൽ പായുന്നവയും മിന്നുന്ന പലതരം മുനയോടുകൂടിയവയുമായ ശരങ്ങളായിത്തീർന്ന് തൂണീരങ്ങളിലിരുന്നു. സുരസ, സരമ, കദ്രു, വിനത, ശുചി, തൃഷ്ണ, അത്യുഗ്രയായ ക്ഷുത്ത്, സർവസംഹാരിയായ മൃത്യു, ബ്രഹ്മഹത്യ, ഗോഹത്യ, ഭയങ്കരിയായ ബാലഹത്യ എന്നിവ ഗദകളും വേലുകളുമായി പള്ളിത്തേരിലണഞ്ഞു; കൃതയുഗം നുകവും, ചതുർഹോത്രങ്ങൾ ചതുവർണ്ണങ്ങൾ എന്നിവ അതിന്റെ പൊൻചുററുകളുമായിച്ചമഞ്ഞു; യുഗമാകുന്ന നുകം തേർത്തലയ്ക്കൽ വെച്ച്, ധൃതരാഷ്ട്രനെന്ന കരുത്തേറിയ നാഗത്തെക്കൊണ്ടു മുറുകെക്കെട്ടി; ഋഗ്യജുസ്സാമാഥർവ്വങ്ങളാകുന്ന നാലു വേദങ്ങൾ നാലു കുതിരകളായി നിന്നു; അന്നദാനാദിദാനങ്ങൾ ആ കുതിരകളുടെ ആഭരണങ്ങളായി. പത്മൻ, മഹാപത്മൻ, തക്ഷകൻ, കാർക്കോടകൻ, ധനഞ്ജയൻ എന്നീ നാഗങ്ങൾ കുതിരകളുടെ വാൽക്കെട്ടുകളായി; പ്രണവത്തിൽനിന്നുണ്ടായ മന്ത്രങ്ങളും യജ്ഞങ്ങളും യജ്ഞകർമ്മങ്ങളും ഉപദ്രവപരിഹാരങ്ങളും പശുബന്ധേഷ്ടികളും ആ വിശിഷ്ടമായ ലോകരഥത്തിൽ മണിമുത്തുപവിഴങ്ങളായിച്ചമഞ്ഞു; ഓംകാരം ചമ്മട്ടിയും വഷട്കാരം അതിന്റെ തലപ്പുമായി; സിനീവാലി (പതിന്നാംകം ചേന്ന കറുത്തവാവ്), കുഹു (അമാവാസി), രാക (പൌർണ്ണമാസി), അനുമതി (പതിനാംകം ചേന്ന വെളുത്തവാവ്) എന്നിവ കുതിരകളുടെ കടിഞ്ഞാണുകളായി; മേഘങ്ങൾ കറുത്തവയും മഞ്ഞച്ചവയും വെളുത്തവയും ചുകന്നവയും ഉയതനിറത്തിലുള്ളവയുമായ കൊടിക്കൂറകളായി കാററത്തു പാറിക്കളിച്ചു.

ആറു ഋതുക്കൾ ചേന്ന സംവത്സരം പള്ളിവില്ലും അംബിക അതിന്റെ പഴക്കംതട്ടാത്ത ഉറപ്പുള്ള ഞാണുമായി: കാലമാണല്ലോ ഭഗവാൻ രുദ്രൻ; കാലംതന്നെയാണ് സംവത്സരവും. അതിനാൽ കാളരാത്രിയായ പാർവ്വതി വില്ലിന്റെ പഴക്കംതട്ടാത്ത ഞാണായി. മുക്കണ്ണൻ മുപ്പുരത്തെ കുറ്റിമുടിച്ചതേതുകൊണ്ടോ, ആ ശരത്തിന്മേൽ വിഷ്ണുസോമാഗ്നികളാകുന്ന മൂന്നു ദേവന്മാർ വാണരുളി: അഗ്നി തലപ്പും, ഇരുട്ടകററുന്ന ചന്ദ്രൻ മുനയും, തേജോരാശിയായ ചക്രായുധൻ തേജസ്സുമായി നിന്നു. അതിന്റെ വീര്യം വർദ്ധിപ്പാൻ, വിഷമേറിയ നാഗരാജാവായ വാസുകി അതിന്മേൽ വിഷം ആവേശിപ്പിച്ചു.

ദേവന്മാർ ദിവ്യപ്രഭാവത്താൽ ദിവ്യമായ രഥം നിർമ്മിച്ചിട്ടു ജഗദീശ്വരന്റെ അടുക്കൽച്ചെന്നറിയിച്ചു:—'ഇതാ, ഇവിടുത്തെയ്ക്കു ശത്രുക്കളായ ദാനവരെ ജയിപ്പാനുള്ള പള്ളിത്തേർ തെയ്യാറാക്കിയിരിക്കുന്നു; ഇനി ഇന്ദ്രാദി ദേവന്മാരെ ആപത്തിൽ നിന്നു രക്ഷിക്കണം.' കൊള്ളാമെന്നു ദേവന്മാരെ പ്രശംസിച്ചിട്ടു ശിവൻ ആ സുമേരുശൃംഗംപോലെ മികച്ച ത്രൈലോക്യരഥത്തെ തൃക്കൺപാർക്കുകയായി; വീണ്ടും വീണ്ടും തൃക്കൺപാർക്കുകയും വീണ്ടും വീണ്ടും കൊള്ളാം കൊള്ളാമെന്നു കൊണ്ടാടുകയും ചെയ്തിട്ടു ദേവേശൻ ദേവന്മാരോടു കഥിച്ചു:—'മാന്യന്മാരേ, ഇത്ര മികച്ച രഥം നിങ്ങളുണ്ടാക്കിയല്ലോ; ഇതിനു തക്ക സൂതനേയും വേഗത്തിൽ ഏർപ്പെടുത്തുക.' ഈ അരുളപ്പാടു് ഉമ്പരിൽ ഒരമ്പുപോലെ തറഞ്ഞു: അവർ. എന്തുചെയ്യേണ്ടു എന്നു വലിയ കുഴക്കിലായി. പരമേശ്വരനു സദൃശനായിട്ടു ചക്രപാണിയല്ലാതെ മററൊരു ദേവനുണ്ടോ? അവിടുന്നു് അതിന്മേലിരിക്കയാണുതാനും! നുകം വെയ്ക്കപ്പെട്ട കാളകൾ വഴിക്കു് ഒരു പർവ്വതത്തിന്മേൽ ചെന്നു മുട്ടിയാലത്തെപ്പോലെ നെടുവീർപ്പിട്ടുംകൊണ്ടു ദേവന്മാർ, എന്തുവേണ്ടു എന്നു മന്ത്രിക്കുകയായി. അതു കണ്ടു പിതാമഹൻ ശിവന്റെ മുമ്പിൽച്ചെന്നു് 'ഞാനാവാം തേർ തെളിക്കുക' എന്നു്, കടിഞ്ഞാൺ പിടിച്ചു; ബ്രഹ്മാവു്, ചമ്മട്ടി കയ്യിലെടുത്തു സൂതത്വം വഹിച്ചതു കണ്ടിട്ടു് ദേവഗന്ധർവ്വന്മാർ ഉച്ചത്തിൽ ആർത്തലറി! ഭഗവാൻ പരമേശ്വരനും, 'തക്ക സൂതൻ' എന്നരുളിച്ചെയ്തു തേരിലേയ്ക്കു കയറി; അപ്പോൾ തന്തിരുവടിയുടെ കനം സഹിക്കാഞ്ഞു കുതിരകൾ നിലത്തു മുട്ടുകുത്തി മണ്ണു കപ്പിപ്പോയി. ആ വശംകെട്ട വേദാശ്വങ്ങളെ ഭഗവാൻ ദുഃഖത്തിൽപ്പെട്ട പിതാക്കളെ സൽപുത്രനെന്നപോലെ ചിക്കെന്നു പിടിച്ചെഴുന്നേല്പിച്ചു.

[കാകളി]

വീണ്ടുമന്നേരം മുഴങ്ങിയചർച്ചകൾ;
നീണ്ടു ഭയങ്കരം തേരുരുളൊച്ചയും,
ഉമ്പരിൽനിന്നു ജയ ജയ ശബ്ദവു-
മംഭോനിധിതന്നിരമ്പൽകണക്കിനേ.
ഓങ്കാരമാം ചാട്ടവാറേന്തി നാന്മുഖൻ
ശാങ്കരാശ്വങ്ങളെശ്ശീഘ്രം നടത്തിനാൻ.
ഒപ്പം വരദൻ തെളിച്ച കുതിരകൾ
കല്പാന്തവായുക്കൾപോലെ കുതിയ്ക്കയായ്,
വ്യോമം വിഴുങ്ങിയുമൂഴി പിടുങ്ങിയും
ഭീമമായ്പ്പാമ്പുകൾപോലവേ ചീററിയും!
തേരിൻധ്വജാഞ്ചലചിഹ്നമാം കാളമേ-
ലേറി മരുവിനാൻ നന്ദിയീശാജ്ഞയാ;
ചക്രങ്ങൾ കാത്താർ മഹേശപ്രസാദത്തി-
നൽപ്രഭർ ഗുരുശുക്രർ സദണ്ഡരായ്;

കാത്താൻവിരിഞ്ചൻെറ മെത്തയെസ്സുപ്പേന്ദ്ര-
നാത്തശരനായനന്തനരിന്ദമൻ;
വമ്പിച്ച കാട്ടുപോത്തേറിക്കൃതാന്തനും,
കൊമ്പനാനക്കഴുത്തേറിസ്സുരേന്ദ്രനും,
വ്യാളസ്ഥനായ്ധനനാഥനും, ദീപ്തമാം
ശൂലമെടുത്തു ശിവൻ വരുണനും,
കിന്നരകന്റെമായ്പ്പീലിമേൽക്കണ്ണുകൾ
മിന്നീടുമാണ്മയിലേറിക്കുമാരനും
ഒപ്പം ഗമിച്ചാരുലകരതിയ്യെല്ലാത്ത
കെല്പോടു പിന്നിലും രണ്ടുവശത്തുമായ്.
തിയ്യൊളിവർണ്ണമിണങ്ങിയ ഭൂതങ്ങൾ,
തിയ്യാളിടുന്ന മലകൾ കണക്കിനേ
ശംഭുവിൻ തേരിനെപ്പിന്തുടൎന്നീടിനാർ:
വൻപയോരാശിയെ നക്രങ്ങൾപോലവേ.
അംഗിരസ്സ്,വാ്യ്രൻ, മരീചി, ഭരദ്വാജ-
നത്രി, പുലസ്ത്യൻ, പുലഹൻ, ക്രതു, ഭൃഗു,
ഗൌതമാ,ഗസ്ത്യർ, വസിഷ്ഠൻ, പരാശര-
നാദിയായുള്ള മുനീന്ദ്രർ തപോധനർ
ചാരേ സ്തുതിച്ചാരജനായജിതനാം
ഗൌരീശനെപ്പലരമ്യസൂക്തങ്ങളാൽ.
അന്തരിക്ഷത്തിൽപ്പറന്നു ചിറകുള്ളൊ-
രദ്രിപോലാ രഥം സുവർണ്ണശൈലാനുചിതം.
മാതംഗമേഘാദ്രിമാത്താണ്ഡതുല്യരാം
ഭൂതങ്ങളാൽ്രേവഗുപ്തമാകും രഥം
ചൂഴെച്ചുഴന്നുനടന്നാർ, മദംപൂണ്ടു
പാഴിടിയൊച്ചയിലാത്തുകൊണ്ടഞ്ജസാ.
നക്രമകരതിമിംഗലയുക്തമായ്-
ച്ചിക്കെന്നു കേറും യുഗാന്താബ്ധിപോലവേ
ഉൽക്കടമാമിടിയ്യെല്ലാത്ത മുഴക്കമോ-
ടൊക്കെത്തിളങ്ങിഗ്ഗമിച്ചിതാസ്സ്യന്ദനം.

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, ത്രിപുരോപാഖ്യാനം, ദിവ്യരഥനിർമ്മാണം ഒരുനൂററിമുപ്പത്തിമൂന്നാമദ്ധ്യായം.



## ഒരുനൂററിമുപ്പത്തിനാലാമദ്ധ്യായം

സൂതൻ:—പരമേശ്വരൻ കേറിയിരിക്കുന്ന പള്ളിത്തേർ ലോകങ്ങളാൽ പൂജിക്കപ്പെടുന്നു; ഭൂതങ്ങൾ ഘോരമായാക്രോശിക്കയും സാധുവാദം മുഴക്കുകയും ചെയ്യുന്നു; ഈ ഘോഷത്താൽ മഹാവൃഷഭം മുക്കറയിടുന്നു; ബ്രാഹ്മണർ ജയശബ്ദമുച്ചരിക്കുന്നു; കുതിരകൾ ചെനയ്ക്കുന്നു.

ഇതിന്നിടയിൽ, ചന്ദ്രന്നൊത്ത ശോഭയുള്ള ദേവർഷിയായ ഭഗവാൻ നാരദൻ പോർക്കളത്തിൽനിന്നുല്പതിച്ചു ക്ഷണേന മുപ്പുരത്തിലെത്തിച്ചേൎന്നു. മുപ്പുരത്തിൽ ഓരോ ദുൎന്നിമിത്തം ഉണ്ടായിക്കൊണ്ടിരിക്കുമ്പോഴാണ്, തപോധനനായ നാരദൻ അസുരന്മാൎക്കു പ്രത്യക്ഷീഭവിച്ചതു്. അവരെല്ലാവരും ശാരദാഭ്രവൎണ്ണനായ നാരദനെ കണ്ടതോടുകൂടി എഴുന്നേററഭിവാദ്യം ചൊല്ലുകയും, അൎഘ്യപാദ്യമധുപൎക്കങ്ങൾകൊണ്ടു്, ദേവന്മാർ ബ്രഹ്മാവിനെ എന്നപോലെ പൂജിക്കുകയും ചെയ്തു. പൂജനീയനായ മഹർഷി അവരുടെ പൂജ കൈക്കൊണ്ടു മികച്ച കനകാസനത്തിൽ സുഖമാംവണ്ണം ഉപവേശിച്ചു. അനന്തരം മയാസുരേന്ദ്രനും ദാനവരോടൊന്നിച്ചു യഥായോഗ്യം ആസനസ്ഥനായിട്ടു നാരദനെ നോക്കി, സന്തോഷത്താൽ കണ്ണും മുഖവും തെളിഞ്ഞു കോൾമയിർക്കൊണ്ടുരചെയ്തു:— 'വൎത്തമാനജ്ഞനായ മഹർഷേ, ഞങ്ങളുടെ പുരത്തിൽ, മറെറങ്ങുമില്ലാത്തവിധം ദുൎന്നിമിത്തം ഉണ്ടായിവരുന്നു; ഇതെന്തായിരിക്കാം? ഭയങ്കരങ്ങളായ സ്വപ്നങ്ങൾ കാണുന്നു; കൊടിമരങ്ങൾ മുറിയുന്നു; കാററില്ലാതെ തന്നെ കൊടിക്കൂറ നിലത്തു വീഴുന്നു; കൊത്തളങ്ങളും ഗോപുരങ്ങളും കൊടിക്കൂറകളോടൊപ്പം നൃത്തംചെയ്യുന്നു; കൊല്ലു, കൊല്ലു എന്നുള്ള ഘോരവാക്യങ്ങൾ കേൾക്കുന്നു. നാരദ, ദേവന്മാരെ—ഇന്ദ്രനെക്കൂടിയും—ഞാൻ പേടിക്കുന്നില്ല; ഭക്തന്മാൎക്കഭയം നൽകുന്ന വരദനായ ശിവനെ മാത്രമേ പേടിക്കുന്നുള്ളു. ഭഗവൻ, ഇവിടുന്നറിയാത്തതില്ലല്ലോ, ദുൎന്നിമിത്തങ്ങളിൽ; ഭാവിയും ഭൂതവുമൊക്കെ ഇവിടെയ്ക്കു ശരിക്കറിയാം. അതിനാൽ, ഈ ദുൎന്നിമിത്തങ്ങളാൽ സൂചിപ്പിക്കപ്പെട്ട ആപത്തു് ഇന്നതാണെന്നു്, ശരണാഗതനായ എന്നോടരുളിച്ചെയ്താലും!'

നിരാമയനായ നാരദൻ മയനോടു മറുപടി പറഞ്ഞു:—'അസുരേന്ദ്ര, ദുൎന്നിമിത്തങ്ങൾ ഇന്നതിനാണെന്നു കേട്ടുകൊള്ളുക: ധാരണമെന്നും മാഹാത്മ്യമെന്നും അൎത്ഥമുള്ള ധൃധാതുവിൽനിന്നാണു് ധൎമ്മമെന്ന പദത്തിന്റെ ഉല്പത്തി; ധരിക്കുന്ന (ലോകത്തെ നിലനിൎത്തുന്ന)തും മഹത്തുമാകയാൽ ധൎമ്മമെന്നു പറയപ്പെടുന്നു. ആകയാൽ ആ അഭീഷ്ടസാധകമായ ധൎമ്മം ഗുരുക്കന്മാർ ഉപദേശിക്കുന്നു; മററതു് (അധൎമ്മം) അനിഷ്ടഫലമാകയാൽ ഗുരുക്കന്മാർ ഉപദേശിക്കയില്ല. ഉല്പഥത്തിൽ (ധൎമ്മത്തെ ലംഘിച്ച മാൎഗ്ഗത്തിൽ) നിന്നു നേർവഴിയിൽ ചേരണം; നേർവഴിയിൽ നിന്നു വിരുദ്ധമാർഗ്ഗമണയുന്നതു നാശത്തിനാണെന്നു വേദജ്ഞന്മാർ അഭിപ്രായപ്പെട്ടിരിക്കുന്നു. ഭവാനാകട്ടെ, ഈ മദമിയന്ന ദാനവന്മാരോടുകൂടി അധൎമ്മത്തേരിലേറി ദേവദ്രോഹികളെ സഹായിച്ചുപോരുന്നു. അതിനാലാണു്, ഇപ്രകാരം അസുരന്മാൎക്കു നാശം സൂചിപ്പിക്കുന്ന ദുൎന്നിമിത്തങ്ങൾ കാണപ്പെടുന്നതു്. മയാസുര, ഇതാ, പരമേശ്വരൻ മുപ്പുരത്തേയും ഭവാനേയും അസുരന്മാരേയും അരുതിപ്പെടുത്താൻ, ത്രൈലോക്യമാകുന്ന തേരിൽക്കേറി കല്പിച്ചെഴുന്നള്ളുന്നു. ഭവാൻ മഹൌജസ്സായ മഹേ

ശ്വരനെ ശരണംപ്രാപിച്ചാലും; എന്നാൽ പുത്രരോടും ദാനവന്മാരോടും കൂടി ശിവപദം പൂകാം.' ഇങ്ങനെ, ദാനവന്മാൎക്ക സമീപിച്ചിരിക്കുന്ന ആപത്തു പറഞ്ഞുകൊടുത്തിട്ട ദേവൎഷി ദേവേശന്റെ സന്നിധിയിലേയ്ക്കു പോന്നു.

ഉടനെ മയാസുരേന്ദ്രൻ ദാനവന്മാരോടു ശൂരനൊത്ത മട്ടിൽ ഉരചെയ്തു:—'അസുരന്മാരേ, നിങ്ങൾ ശൂരന്മാരാണ്; നിങ്ങൾക്കു സന്താനങ്ങളുണ്ടായിരിക്കുന്നു; നിങ്ങൾ കൃതകൃത്യരായിരിക്കുന്നു. നിങ്ങൾ ദേവകളോടു യുദ്ധം ചെയ്യുവിൻ; ഭയം വേണ്ടതന്നെ: നമുക്കു ജയം നേടി ദേവസഭയിൽ വാഴാം—വൃന്ദാരകരെ ഇന്ദ്രനോടൊപ്പം ഹനിച്ച്, ലോകൈശ്വൎയ്യം അനുഭവിക്കാം. ആയുധങ്ങൾ ധരിച്ചു കൊത്തളങ്ങളിൽ നിൽക്കുവിൻ; ചട്ടയിട്ടു യുദ്ധത്തിന്നൊരുങ്ങി ആയുധമേന്തി സ്ഥിതിചെയ്യുവിൻ. ഈ പുരങ്ങൾ മൂന്നിലും നിങ്ങൾ യഥാസ്ഥാനം നിലക്കൊള്ളണം; ഇല്ലെങ്കിൽ ഇതുകൾ ആക്രമിക്കപ്പെട്ടേയ്ക്കും. ദേവകൾ ആകാശത്തെത്തിയിട്ടുണ്ടെന്നു നിങ്ങൾക്കറിയാമല്ലോ; അവരെ കിണഞ്ഞു തടുക്കുകയും ശരങ്ങൾകൊണ്ടു പിളൎക്കുകയും വേണം.'

ഇങ്ങനെ, ദേവഗണങ്ങളെ തടുക്കാൻ ദൈതേയരോടുരചെയ്തിട്ട മയനന്നവൻ ചിക്കെന്ന്, മങ്കമാർ സങ്കടപ്പെട്ടിരുന്ന അന്തഃപുരത്തിലേയ്ക്കു നടകൊണ്ടു. അവിടെ അയാൾ, വെള്ളിക്കൊപ്പം നിൎമ്മലമായ ഹൃദയത്തോടുകൂടി, ദിഗംബരനായ ശിവനെ സൂക്തങ്ങൾകൊണ്ടു പൂജിച്ച്, മദനദഹനനും അന്ധകാന്തകനും അധ്വരധ്വംസിയുമായ തന്തിരുവടിയെ ശരണം പ്രാപിച്ചു. ആ അഭയപ്രാൎത്ഥി മയനാണെന്നറിയാതെ, മൂന്നാംതൃക്കണ്ണെറിഞ്ഞിരുന്ന ചന്ദ്രശേഖരൻ അയാൾക്ക് അഭീഷ്ടം കല്പിച്ചു നൽകി; അതിനാൽ ആ ദാനവൻ നിർഭയനായിച്ചമഞ്ഞു.

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, ത്രിപുരോപാഖ്യാനം,
മയനാരദസമാഗമം ഒരുനൂററിമുപ്പത്തിനാലാമദ്ധ്യായം.



# ഒരുനൂററിമുപ്പത്തഞ്ചാമദ്ധ്യായം

സൂതൻ:—നാരദൻ ത്രിപുരത്തിൽ നിന്നു മടങ്ങിപ്പോന്ന്, പോർക്കളത്തിൽ ദേവസേനയിലെത്തി, സഭയിൽ ചെന്നിരുന്നു: മഹാബലിയാഗം കഴിച്ചതും ബന്ധിക്കപ്പെട്ടതും എവിടെയോ, ദേവന്മാരുടെ ത്രിജഗദ്വിശ്രുതമായ ജന്മഭൂമി യാതൊന്നോ, അവരുടെ ജാതകൎമ്മാദിക്രിയകളും വിവാഹങ്ങളും യജ്ഞങ്ങളും പെൺകൊടകളും എവിടെവെച്ചോ, ശിവൻ എന്നെന്നും ഭൂതഗണങ്ങളോടൊന്നിച്ചു വിഹരിക്കുന്നതെവിടെയോ, ലോകപാലന്മാർ മഹാമേരുവിങ്കലെന്നപോലെ വാഴുന്നതെവിടെയോ, ആ ദീൎഘവിശാലമായ ഇളാവൃതവർഷത്തിലാണ് ദേവസൈന്യം നിന്നിരുന്നത്.

തൃക്കണ്ണുകൾ തേൻപോലെ മഞ്ഞച്ച ആ അമ്പിളിത്തെല്ലണിഞ്ഞ തമ്പുരാൻ ഗീർവ്വാണപ്രൌഢന്മാരോടും ഗണത്തലവരോടുമായിട്ടരുൾചെയ്തു:—'വാസവ, ഇതാ കാണുന്നു, വിമാനധ്വജപതാകാലംകൃതമായ ശത്രുക്കളുടെ മുപ്പുരം; ഒരു കേളികേട്ട കെട്ടിടമാണിതു്. അഗ്നിപോലെ ലോകരെ തപിപ്പിക്കുന്നതാണിതു്. ഇതാ, മലയോളം പോന്ന കിരീടകുണ്ഡലാലംകൃതരായ ദാനവന്മാർ മതിലുകളിലും ഗോപുരങ്ങളിലും കൊത്തളങ്ങളിലും പടിപ്പുരകളിലും നിൽക്കുന്നു; ഇതാ, കരിംകാറുകൾപോലെയുള്ള വികൃതമുഖന്മാരായ ദൈത്യന്മാർ വിജയത്തിന്നായി ആയുധങ്ങളേന്തി പുരത്തിൽനിന്നു പുറപ്പെടുന്നു. അതിനാൽ ഭവാൻ മികച്ച വില്ലും വളരെശ്ശരങ്ങളും കൈക്കൊണ്ടു്, കൂട്ടുകാരൊന്നിച്ചു്, ശൂരരായ എന്റെ ഭൃത്യരോടും കൂടി, അസുരക്രൂരന്മാരെ കൊന്നൊടുക്കുക. ഞാൻ മികച്ച തേരിൽ പുരത്തിന്റെ മുൻവശത്തു്, ഒരു മലപോലെ നിശ്ചലനായി, നിങ്ങൾക്കു ജയത്തിന്നു പഴുതു നോക്കിനിൽക്കാം; എപ്പോൾ പുഷ്യയോഗത്തിൽ മൂന്നു പുരവും ഒന്നിച്ചുകൂടുമോ, അപ്പോൾ അതിനെ ഞാൻ ഒരൊററശ്ശരംകൊണ്ടു ചുട്ടെരിച്ചുകൊള്ളാം.

[വഞ്ചിപ്പാട്ടു്]

പരമേശഭഗവാനിപ്പറഞ്ഞതുകേട്ടിന്ദ്രനു-
പ്പടച്ചുഴ നടകൊണ്ടാൻ മുപ്പുരം വെൽവാൻ:
ഘോരരഥമേറിദ്ദേവന്മാരും പുറപ്പെട്ടു, പൊങ്ങും
കാറുകൾപോലലറിനാർ പാർഷദന്മാരും.
അന്നാദത്താൽ ത്രിപുരത്തിൽനിന്നായുധം പൂണ്ടിറങ്ങി-
ച്ചെന്നവരോടടുക്കേററാർ ദാനവർ വാനിൽ.
ആർത്താർ കാറൊച്ചയിൽ മദം ചീർത്തു കാർകൾക്കൊക്കും ചിലർ
വാദ്യം മുഴക്കിനാർ സിംഹനാദത്തോടൊപ്പം.
വാനോരുടെയാർപ്പും തൂര്യധ്വാനവും ദൈത്യാരാവത്താൽ
നൂനം ഗ്രസ്തമായ്പ്പോയ്, ചന്ദ്രൻ മേഘത്താൽപോലെ.
ചാലേ രാകാചന്ദ്രോദയാൽ വേലിയേറും പെരുംകടൽ-
പോലായിതപ്പുരത്രയം ഘോരാസുരരാൽ.
തത്ര മതിൽ ഗോപുരങ്ങൾ കൊത്തളവുമേറിനിന്നു
യുദ്ധക്കുഴലൂതുകയായ് ദൈത്യന്മാർ ചിലർ.
തങ്കമാലയിട്ട ചിലർ, തൻകൈശ്ലേഷ്മ മിന്നിച്ചുകൊ-
ണ്ടുകോടാത്താരംഭസ്സററ മേഘങ്ങൾപോലെ.
ഓട്ടംതുടങ്ങിനാരാടയാട്ടിക്കൊണ്ടങ്ങിങ്ങു ചിലർ;
വീട്ടിൽ വാഴ്വോരെന്തിതെന്നു ചോദിച്ചാർ തമ്മിൽ.
'എന്തിതെന്നറിവില്ലെനിയ്ക്കെങ്ങോ പോയിതെന്റെ ബോധ,-
മെല്ലാം പിമ്പറിയാം; നേരം വേണ്ടതുണ്ടല്ലോ!'

'എന്തോ സിംഹം ജഗദ്ഭദ്രമേറിയിതാ, മുപ്പുരത്തെ-
ബ്ബാധിച്ചുമരുന്ന രോഗം ദേഹത്തെപ്പോലേ!'
'ആരെങ്കിലുമാട്ടേ ഇവനാ,നിനവീ വെമ്പലിലോ?
പോരികസ്സൂവുമായ്; ഞാനാരോടു ചോദിക്കും!'
ദൈതേയന്മാരവരേവം ജാതസംഭ്രമരായ്ച്ചെന്നു-
ചോദിക്കയും ചൊൽകയുമായങ്ങു തങ്ങളിൽ.
താരകാക്ഷപുരത്തിലെത്താരകാക്ഷാദ്യരും പോന്നാർ
പാരതളയിൽനിന്നുക്കൻപാമ്പുകൾപോലേ.

ഓടിയേൽക്കമദൈത്യരെപ്പാടേ നിത്ത്രീ ഗണാഗ്ര്യന്മാർ,
പ്രൌഢഗജങ്ങളെസ്സിംഹത്തലവർപോലേ.
ആദീപ്തമായ്ച്ചമഞ്ഞിതാ സ്ഫീതദർപ്പരുടെരൂപ,-
മൂതിയൂതിപ്പിടിപ്പിച്ച ചെന്തീയിനൊപ്പം!
ഘോരനാദം വൻവില്ലുകൾ പാരം കലച്ചവർ തമ്മിൽ
നേരിട്ടെയ്താരുയിരിനെയുണ്ണുമമ്പുകൾ.
പാർഷദർതൻ പന്തിയല്ലാപ്പൂച്ചമൃഗനേർമോന്തകൾ
പാത്തു പാത്തു ചിരി കൂട്ടീ സുന്ദരർ ദൈത്യർ!
പുഷ്ടദോർദ്ദണ്ഡങ്ങളെയ്തു വിട്ട വിശിഖങ്ങൾ ഭട-
ച്ചട്ട പൂകീ, പറവകൾ തടാകംപോലേ.
'എങ്ങുപോവും നിങ്ങൾ കടന്നു?-ങ്ങുപോരുവൻ ഞാൻ; വരി-
കിങ്ങോട്ടുതാനെ,നാൽ കഥ തീർത്തയ്ക്കാമെന്നായ്
വീറുചൊല്ലിഗ്ഗണാഗ്ര്യരെക്രൂരമ്പിനാൽപ്പിളർത്തിനാർ,
സൂരാംശുക്കൾ മേഘങ്ങളെപ്പോലേ ദൈത്യന്മാർ.
സംഹരിച്ചു ദൈത്യരേയും സിംഹനേത്രർ പാരിഷദർ
സിംഹവീര്യർ മലമുടി കല്ലരങ്ങളാൽ.
അപ്പുരമൊട്ടുക്ക തിങ്ങീ നിർഭരമസുരന്മാരാ-
ല,ഭ്രങ്ങളാലനങ്ങളാലംബരംപോലേ.
വമ്പർ വിൽവളച്ച ദൈത്യരമ്പിൻമൂടൽ ചേർത്താരെങ്ങു-
മുമ്പർകോൻ വില്ലണിക്കാർകൾ ദുർദ്ദിനംപോലെ.
പേർത്തുംപേർത്തുമമ്പേൽക്കയാൽ ഗാത്രരക്തം പൊഴിഞ്ഞുഷ്ഠ-
മൂർത്തിഭടർ, പൊന്നൊലിക്കും ശൈലങ്ങൾപോലായ്.
കന്ധരപട്ടസങ്കുല വെണ്മഴ വജ്രത്താൽ ദൈത്യർ
ചമ്മന്തിയായ്, കല്ലുളിയാൽ കാചങ്ങൾപോലെ.
താരകാക്ഷൻ ജയിക്കെന്നു താരഘോഷം കൂട്ടീ ദൈത്യർ,
ഗൌരീശേന്ദ്രർ ജയിക്കെന്നു പാർഷദാഗ്ര്യരും.
തടയപ്പെട്ടിഷുക്കളേററുടൽ പിളന്നാർത്താരിരു-
പടയിലും ഭടർ വർഷാമേഘങ്ങൾപോലെ.
കൈതലകൾ കൊടിമരം ശ്വേതച്ഛത്രമററുവീണു
ഭീതിദമായ് മാംസരക്തം തിങ്ങിപ്പോർക്കളം.

വരാസ്ത്രങ്ങളൂക്കിലേററു കരിമ്പനപ്പാടുയരെ-
ത്തെറിച്ചഥ നിലംപൊത്തീ രണ്ടുകൂട്ടരും.
സിദ്ധാപ്സരശ്ചാരണരാമർദ്ദനംകണ്ടുൾകുളിർത്തു
തത്ര വാനിൽ ക്രൂക്കിയാർത്താർ 'ഭേഷുഭേഷേ'ന്നായ്.
ആരും കൊട്ടാതെയും സുരഭേരികൾ ശബ്ദിച്ചു വാനിൽ-
ക്കാറൊലിയാലീറപൂണ്ട ശരഭർപോലെ.
ആറുകളാഴിയിൽപ്പോലേ, ഘോരാഹികൾ പുററിൽപ്പോലേ
ചേരുകയായ് മുപ്പുരത്തിൽ ക്രുദ്ധരാം ദൈത്യർ.
അത്താരകാക്ഷപുരേ പാഞ്ഞെത്തീ ചുററും ശൂരസുരർ
ശസ്ത്രമേന്തി,ച്ചിറകൊക്കുമദ്രികൾപോലേ.
മുപ്പങ്കായ്നിന്നടരാടീ മുപ്പുരത്തിൽഗ്ഗണമുഖ്യർ;
നിഷ്പതിച്ചു പോരിൽ വിദ്യുന്മാലി മയനും.

പെരുമലപോലെയുള്ള സുരാരീന്ദ്രൻ വിദ്യുന്മാലി-
യൊരുഘോരപരിഘത്താൽ നന്ദിയെത്തച്ചാൻ;
തലചുററിപ്പോയ് നന്ദിയ്ക്കാബ്ബലമേറും തല്ലിനാൽ, പ-
ണ്ടലർപ്പെൺകാന്തനു മധുതാഡനാൽപോലെ.
നന്ദീശന്റെ മയക്കംകണ്ടൊന്നായ്ച്ചാടിച്ചാടിയേററാർ
നന്ദ്യവീര്യർ ഗണമുഖ്യർ വിദ്യുന്മാലിയെ:
ശംകുകർണ്ണൻ, ഘണ്ടാകർണ്ണൻ, മാകാളനെന്നിവരാമാ
വൻകരികൾക്കൊക്കും ഭൂതവര്യരെയെല്ലാം
പേർത്തുംപേർത്തുമസ്ത്രങ്ങളാൽപ്പിളർത്തു പിളർത്തുച്ചത്തി-
ലാർത്താനദ്ദൈത്യേന്ദ്രൻ വാനത്തംബുദംപോലേ
അന്നാദത്താൽ ബോധംപൂണ്ടു നന്ദീശനും ദിനേശാഭൻ
ചെന്നടുത്താനാശു വിദ്യുന്മാലിതൻ നേരേ;
എന്നിട്ടീശദത്തം ചെന്തീയെന്നപോലെ മിന്നും വജ്രം
നന്നായ്‌വിട്ടാൻ വജ്രാംഗനാമദ്ദാനവങ്കൽ.
ഘോരമാ മുത്തണിവജ്രം മാറത്തേററു വീണിതവൻ
പാരിലിന്ദ്രവജ്രമേററ പർവ്വതംപോലേ.

കുലനന്ദി നന്ദി ദൈത്യത്തലവനെക്കൊന്നതിനാൽ
നിലവിളികൂട്ടിഗ്ഗണനാഥർതൻനേരേ;
മാഴ്കിച്ചാടിച്ചാടിയേററു, മാമലമരങ്ങൾ മേന്മേൽ-
ത്തൂകിക്കൊണ്ടാരസുരന്മാർ മേഘങ്ങൾപോലേ.
അദ്രികളാൽപ്പരിക്കേററു കർത്തവ്യത്തെയറിയാതായ്
രുദ്രഭടർ, പൂജാർഹനെദ്ദുർവ്വൃത്തർപോലേ.
പോരിലാ വൃക്ഷാദ്രികൾക്കു നേരാം വടിവാർന്നു കാണായ്
താരകാക്ഷാസുരവരൻ പ്രതാപശാലി.

തലപൊളിഞ്ഞംഘ്രിമുഖം പിളൎന്നപ്പാർഷദോത്തമർ
വലഞ്ഞുപോയ് മന്ത്രരുദ്ധഫണികൾപോലേ.
ഉഗ്രന്മായാബലൻ മയൻ മർദ്ദിക്കയാലാത്താത്തവർ
തത്ര വട്ടംചുററി, ക്കൂട്ടിൽപ്പക്ഷികൾപോലേ.
താരകാക്ഷനമെരിച്ചു മാരാരിസൈന്യത്തെയെല്ലാം,
പാരം വരൾവിറകിനെപ്പാവകൻപോലേ.
താരകാക്ഷൻ പാർഷദരെക്രൂരമ്പിൻമാരികൾകൊണ്ടും
ധീരൻ മയൻ മായകൊണ്ടും തടുത്തുകൊന്നാൻ.
തീരെ വിവശരായ്പ്പോയീ തീക്കണ്ണന്റെ ഭടശ്രേഷ്ഠർ,
വേരുകൾക്കു കേടുപെട്ട വൃക്ഷങ്ങൾപോലേ.
ശീഘ്രം മയൻ ശത്രുക്കൾ തൻനേൎക്കു വിട്ടു വീണ്ടും വീണ്ടും,
വ്യാഘ്രം, സിംഹം,മെട്ടടിമാൻ, വൻചമരിമാൻ,
ചീറവും പാമ്പ്, നക്രം, ഭൂതം, ക്രൂരന്മല, മരം, വെള്ളം,
കാററു, ചെന്തീയിവററിനെ മായാബലത്താൽ.
താരകാക്ഷനും മായയാൽ വീരനാം മയാസുരനും
പോരിൽബ്ബോധംകെടുക്കയാലപ്പാർഷദേന്ദ്രർ
ചിത്തംകൊണ്ടുമനങ്ങുവാൻ ശക്തരാകാതു,ഷീന്ദ്രനാൽ
ബദ്ധങ്ങളായിന്ദ്രിയങ്ങൾപോലടിപെട്ടു!
നീർക്കോള,ഗ്നി,ഗജ,മശ്വം, വ്യാഘ്ര,സിംഹ,തരക്ഷു,ക്ക-
ളാൾക്കരടി,രക്ഷസ്സുകൾ തൊട്ട വർഗ്ഗങ്ങൾ
നേക്കേൽക്കയാൽ വെളിവാകെപ്പോക്കമിരുളാപ്പെട്ടവ-
രു,ക്കങ്കടലിങ്കൽ നില തേടുന്നോർ പോലായ്!

ഭൂതവയ്യർ പരിക്കേൽക്കെ,ദൈതേയരാക്കവേ, ദേവ-
നാഥർ സായുധരായ്ക്കേറീ മാററാപ്പടയിൽ—
പരിഘവാൻ കൃതാന്തനും പൂരു ദ്യുതി വരുണനും
സുരകോടി പരിവൃതൻ സുബ്രഹ്മണ്യനും
ഐരാവതത്തിന്റെ പുറത്തേറി വജ്രായുധനമ്പർ-
പ്പാരിൻപെരുമാളാകിയ പാകവൈരിയും
താരേശനും പുത്രാന്വിതൻ സൂരൻതാനും കുബേരനും
ശൂരർ കാത്ത വൈരിപ്പട പൂകീ സഗർവം:
കരുമ്പേറും കൊലയാനപ്പെരുമാക്കളരണ്യംപോ-
ല,രുണന്മാരഭ്രം തിങ്ങുമംബരംപോലേ;
കണ്ഠീരവർ വിജനത്തിൽക്കണ്ട ഗോകുലത്തെപ്പോലെ
മണ്ടിയണഞ്ഞിതു ദേവന്മാരാസ്സൈന്യത്തെ.
ദൃഢമവർ താഡിക്കയാൽ ഭടർ മാഴ്കി വശംകെട്ട
പടയതു ഭഗ്നമായീ പാർഷദന്മാരാൽ:
ദിവ്യജ്യോതിർജ്ജ്യോതിസ്സായ ഭവ്യാത്മാവാം ഭാസ്കരനാ-
ലുവ്വീവാസികൾതൻ ഘോരതമസ്സുപോലേ.

മായാബലം, നിശേശനാലായതം രാവിരുൾപോലെ
പായിക്കപ്പെട്ടു,സ്ത്രബലം പാരിച്ചീടവേ,
ദിക്പാലരും ഗണാഗ്ര്യരുമൊപ്പമങ്ങു മുഴക്കിനാ-
രത്ഭുതമാം സിംഹനാദമൊട്ടുസമയം.
കൈകാൽ തലയററും മെയ്യിലാകെട്ടേവാസ്ത്രങ്ങളാണ്ടും
മാഴ്കീ ദൈത്യർ, ചേററിൽത്താന്ന മാതംഗർപോലേ.
ശക്രൻ വജ്രം പ്രയോഗിച്ചാൻ, ശക്തി ശക്ത്യാ കാത്തികേയ-
ന,ഗ്രദണ്ഡം യമൻ, ജലപാലകൻ പാശം,
അകൈതവതേജോവീര്യ്യത്തികവോടും വിളങ്ങിന
സുകേശനാം യക്ഷരാജൻ കാലശൂലവും;
ശൂലപൂർണ്ണാഹുതികൊണ്ടു കത്തിയാളും ഹുതാശന-
ക്കൊത്ത ദേവസദൃശരാം പാർഷദാഗ്ര്യരും
നിർദ്ദഹിപ്പിക്കുകയായീ നിർജ്ജരാരിനികരത്തെ,
വിദ്രുതം വീണിട്ടുമിടിവാളുകൾപോലേ.

മയൻ തദാ, ദേവേശനായ് മഖാശനരക്ഷിതാവായ്
മയിലേറിയോനാം മലമാതിന്മകനെ
ഒരമ്പാൽ പിളത്തുചൊന്നാനനരം താരകാക്ഷനോടു:—
'പുരമുൾപ്പുകട്ടേ വീര, പടയുമായ് ഞാൻ;
കരത്തിനായ് ദ്രുനജേന്ദ്ര, കുറച്ചിട വിശ്രമിച്ചി-
ട്ടരിനിരയോടു വീണ്ടുമടർ ചെയ്യുവൻ.
വാഹം, ധ്വജം, ഛത്ര, ശസ്ത്രവ്യൂഹമിവയുടഞ്ഞവർ,
ദേഹമസ്ത്രങ്ങളാൽ മുറിപ്പെട്ടവർ നമ്മൾ;
അപ്പാർഷദമുഖ്യരുമഷ്ടിക്പാലരും ജയൈഷിക-
ളുത്ഭാസിക്കുകയും ചെയ്വൂ വിജയത്താലേ.'
മയവാക്യം കേട്ടു രക്തമയക്കണ്ണൻ താരകാക്ഷൻ
രയത്തോടെ പുരം പുക്കാൻ ദൈത്യരോടൊപ്പം.
ഇമ്പംമുഴത്തതുനേരത്തുമ്പരാക്കമാപ്പിനാലും,
വൻപടഹഭേരീശംഖസംഘോഷത്താലും,
കംഭിസിംഹഗർജ്ജനങ്ങൾ ജൃംഭിച്ചീടും ഹിമാദ്രിതൻ-
ഗംഭീരഗഹ്വരംപോലായ് ശംഭുവിൻസൈന്യം.

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, ത്രിപുരോപാഖ്യാനം,
വിദ്യുന്മാലിവധം ഒരുനൂററിമുപ്പത്തഞ്ചാമദ്ധ്യായം.

—o—

# ഒരുനൂററിമുപ്പത്താറാമദ്ധ്യായം

**സൂതൻ:**—മായാവിയായ മയാസുരേന്ദ്രൻ യുദ്ധംചെയ്തിട്ട്, നീലമേഘം ആകാശമെന്നപോലെ, വേഗത്തിൽ മുപ്പുരമുരംപ്പൂകി.. ചൂട്ടുള്ള നെടുവീർപ്പോടെ, ഇടയ്ക്കുവെച്ചു ദാനവരെ കണ്ടിട്ട്, മറെറാരു കാലനെപ്പോലിരുന്ന മയൻ പ്രളയകാലം വന്നതായി നിരൂപിച്ചു. 'ആരുടെ മുമ്പിൽ പോരിന്നൊരുങ്ങിയാൽ ഇന്ദ്രനും ഭയപ്പെടുമോ, ആ പുകളേറിയ വിദ്യുന്മാലിയും കൊലപ്പെട്ടുപോയി! ഈ മുപ്പുരത്തിന്നൊത്ത ഒരു ദുർഗ്ഗം ഇല്ലതന്നെ; അതിന്നും വന്നുവല്ലോ, ഈ ആപത്ത്! എങ്ങുമില്ല ദുർഗ്ഗംകൊണ്ടു പ്രയോജനം; ദുർഗ്ഗവും മഹാദുർഗ്ഗവുമൊക്കെ കാലത്തിന്റെ വരുതിയിലാണ്. കാലം കോപിച്ചാൽ അതിൽനിന്നു നാം എങ്ങനെ രക്ഷപ്പെടും? മൂന്നുലോകത്തും ജീവികളിലെല്ലാം യാതൊരു ബലമുണ്ടോ, അതു മുഴുവനും കാലത്തിന്നധീനമാണെന്നത്രേ ബ്രഹ്മവചനം. ഈ നീക്കുപോക്കില്ലാത്ത അമിതാത്മാവിങ്കൽ എന്തുപായം പററും? ഇതിനെ ലംഘിപ്പാൻ, മഹേശ്വരൻതിരുവടിയല്ലാതെ ആരാളാവും? ഇന്ദ്രനേയോ യമനേയോ വരുണനേയൊ കുബേരനേയോ ഞാൻ പേടിക്കുന്നില്ല; ആ ദേവന്മാരുടെ സ്വാമിയായ മഹേശ്വരനെയാകട്ടെ, ജയിപ്പാനെളുതല്ല. എന്നാൽ, വീരന്മാരേ, ഐശ്വര്യത്തിന്റേയും പ്രഭുത്വത്തിന്റേയും ഫലം ഞാനിപ്പോൾ എമ്പാടും കാണിക്കാം. മികച്ച സഞ്ജീവനൌഷധികളോടുകൂടിയ ഒരെണ്ണക്കുളം ഞാനുണ്ടാക്കാം; അവ ദൈത്യന്മാരെ ജീവിപ്പിക്കും.'

എന്നിങ്ങനെ നിശ്ചയിച്ചു ബലവാനായ മയൻ മായകൊണ്ട് ഒരു വാപിയെ, ബ്രഹ്മാവു രംഭയെ എന്നപോലെ വിരചിച്ചു: അതിന്നു രണ്ടു യോജന നീളവും ഒരു യോജന വീതിയുമുണ്ടായിരുന്നു; പടവുകളോടുകൂടിയ അതു വിവിധവർണ്ണമായ ഒരു പരവതാനിപോലെയും, നിലാവുപോലെ നിർമ്മലമായി അമൃതഗന്ധിയായ ജലം നിറഞ്ഞിരുന്നതിനാൽ, ഗുണങ്ങൾ നിറഞ്ഞ ഒരു സുന്ദരിപോലെയും ശോഭിച്ചു; സൂര്യചന്ദ്രവർണ്ണങ്ങളായ പത്മോല്പലകുമുദങ്ങളാലും അരയന്നങ്ങളാലും അതു പുതപ്പിട്ടപോലിരുന്നു; നല്ല പൊന്നിൻനിറമിയന്ന മധുരനാദികളായ പക്ഷികൾ, തരുണിയെ കാമികളെന്നപോലെ അതിനെ ചുററിക്കൂടിയിരുന്നു.

മയൻ ആ വാപിയെ, മഹേശ്വരൻ ഗംഗയെ എന്നവണ്ണം നിർമ്മിച്ചിട്ട്, അതിൽ ഒന്നാമതു വിദ്യുന്മാലിയെ മുക്കി. കുളത്തിൽ മുക്കപ്പെട്ടതോടുകൂടി, ആ കരുത്തേറിയ അസുരൻ, തൽക്ഷണം വിറകുകൊണ്ടു ജ്വലിപ്പിച്ചു ഹോമിച്ച അഗ്നി എന്നപോലെ എഴുന്നേററു! അയാൾ എഴുന്നേററു മയനെ തൊഴുതു്, താരകാക്ഷനെ അഭിവാദ്യംചെയ്തിട്ട് ഇപ്രകാരം ഉരിയാടി:—'എവിടെ, പാർഷദക്കുരങ്ങനരികൾ ചൂഴുന്ന നന്ദിയും രുദ്രനും!

നമുക്കു ശത്രുക്കളോട് ഉടൽ ഞെരിച്ചു പോർ പൊരുതാം: നമുക്കുണ്ടോ, ഭേഹത്തെക്കുറിച്ചു ഭയ! ഒന്നുകിൽ നമുക്കു രുദ്രനെ കീഴടക്കാം; അല്ലെങ്കിൽ, യുദ്ധത്തിൽ വധിക്കപ്പെട്ടു കാലന്നിരയാവാം.' വിദ്യുന്മാലിയുടെ ഈ ഊർജിതമായ വാക്കു കേട്ടിട്ടു കൺ നനഞ്ഞ മയൻ അയാളെ കെട്ടിപ്പുണർന്നു ചെയ്തു:—'വിദ്യുന്മാലി, എനിക്കു ഭവാനെക്കൂടാതെ രാജ്യവും വേണ്ടാ, ജീവിതവും വേണ്ടാ; മഹാബാഹോ, മററുള്ളതെന്തിന്! ഇതാ, ഒരു വമ്പിച്ച അമൃതിൻകുളം ഞാൻ മായകൊണ്ടുണ്ടാക്കിയിരിക്കുന്നു; കൊല്ലപ്പെട്ട ദൈത്യദാനവന്മാരെ ജീവിപ്പിക്കാനാണിതു്. ഭാഗ്യം, ഭവാൻ യമലോകത്തുനിന്നു തിരിച്ചെത്തിയല്ലൊ; കവന്ധപോയ മഹാനിധി വറുതിക്കാലത്തു കിട്ടിയിരിക്കയാണു് ഞങ്ങൾക്കിപ്പോൾ!' ആ മയമായാനിർമ്മിതമായ കുളം കണ്ടു കണ്ടു കണ്ണും മുഖവും കുളിർത്ത ദൈത്യത്തലവന്മാർ കഥിച്ചു:—'ദാനവരേ, ഇനി പ്രമഥരോടു പേടികൂടാതെ പൊരുതിക്കൊൾവിൻ; കൊല്ലപ്പെട്ടാൽ, മയൻ തീർത്ത കുളം ജീവിപ്പിക്കും.'

(കാകളി)

പിൻപങ്ങു മേന്മേലടിച്ചാർ പെരുമ്പറ;
ജൃംഭിച്ചു ഘോരഗംഭീരം തദാരവം,
അംഭോധി ക്ഷോഭംകൊണ്ടിരമ്പുന്നതിന്നൊത്തു,—
മംഭോധരമിരയ്ക്കുന്നതുപോലെയും;
അപ്പടഹധ്വനികേട്ടു പുറപ്പെട്ടു
മുപ്പുരത്തിൽനിന്നടരിന്നായ് ദ്ദാനവർ:
വെള്ളിയും പൊന്നുമിരിമ്പുമാം കൽ പതി—
ച്ചുള്ള വളകളും കണ്ഠലഹാരവും
പ്രൌഢകിരീടവും ചേലിൽധരിക്കയാൽ
ഗാഢംപുകഞ്ഞാളുമഗ്നികൾക്കൊത്തവർ,
ശസ്ത്രങ്ങളേന്തി വിളങ്ങും സുവിക്രമർ,
നൃത്തംചവുട്ടുന്ന നർത്തകർപോലവേ,
ഗർജ്ജിച്ചിടും മഴക്കാർകൾപോലെ, ഭയ—
വർജ്ജിതരാകിയ സിംഹങ്ങൾപോലവേ,
തുമ്പിയുയർത്തിയ കുംഭികൾപോലവേ,
ഗംഭീരതോയാശയങ്ങളെപ്പോലവേ
ചുട്ടുററ സൂര്യരും വൃക്ഷങ്ങളുംപോലെ,
ക്രുടലർപ്പങ്കിനെ ഞെട്ടിച്ചുകൊണ്ടുടൻ;
രുദ്രഗണങ്ങളും താർക്ഷ്യക്ഷതി കുതി—
ച്ചുദൈത്യരോടേറ്റേററാർ സഹർഷരായ്.

നന്ദീശ്വരതാരകാക്ഷവരുതിയിൽ
നിന്നടർചെയ്കയായ് പാർഷദദാനവർ;

നൽത്തിങ്കൾപോലുള്ള വാൾകളാൽ വെട്ടിനാർ,
കുത്തിനാർ തീപോലെരിഞ്ഞ ശൂലങ്ങളാൽ,
അസ്ത്രങ്ങളന്യോന്യമാഞ്ഞുവിട്ടീടിനാർ
യുദ്ധത്തിലാ രണ്ടുകൂട്ടരുമൊപ്പമേ;
വീശുമസികളുമെയ്യും ശരങ്ങളും
ഭാസിച്ചു കൊള്ളിമീൻചാട്ടങ്ങൾപോലവേ,
നിർദ്ദയം വേൽകൊണ്ടു മാർപിളത്തു നിലം-
പൊത്തിച്ചു പാർഷദന്മാരും ദിതിജരും
വന്നരകങ്ങളിലാണ്ടുകിടപ്പവ-
രെന്നതിൻവണ്ണം ഞെരങ്ങിനാർ മേൽക്കുമേൽ.
ഉൽക്കടമാകിയ കോടീരവും തനി-
പ്പൊൽക്കുണ്ഡലങ്ങളും ചേന്ന ശിരസ്സുകൾ
ഉർവ്വിയിൽ വീഴ്കയായ്, കല്പാന്തകാലത്തു
പർവതശൃംഗങ്ങളെന്നകണക്കിനേ.
വാൾപരിഘം മഴപട്ടസത്താൽ പിള-
ന്നാപതിച്ചാർ ഭുവി ഹസ്തീന്ദ്രർപോലവർ.
അത്യുഗ്രമാത്താർ സഹർഷരായ് പ്പാർഷദർ;
സിദ്ധർ ചിലർ യുദ്ധഗീതം നടത്തിനാർ!
'കെല്പൻ പ്രമഥ, നീ; ദുഷ്ടൻ ദിതിജ, നീ'-
യിപ്പടി പോർമുന്നിലോതിനാർ ചാരണർ.
ദാനവന്മാർ തൻപരിഘപ്രഹാരങ്ങൾ
മേനിയിലേററു ശിവൻെറയാൾക്കാർ ചിലർ
വക്ത്രങ്ങളിൽനിന്നു ചെഞ്ചോര കക്കിനാ-
രദ്രികൾ കാഞ്ചനധാതുകണക്കിനേ.
നാരാചവൃക്ഷാദ്രിശൃംഗങ്ങളാൽസ്സുര-
വൈരികളേയും വധിച്ചിതു പാർഷദർ.

വ്യാപന്നദൈത്യരെ മററു ദൈത്യോത്തമർ
വാപിയിൽക്കൊണ്ടുപോയ് മുക്കീ മയാജ്ഞയാ;
അത്തവ്വിൽ, മുൻമട്ടു വസ്ത്രാഭരണങ്ങ-
ളൊത്തുവിളങ്ങുന്ന മെയ്യൊടാദ്ദാനവർ
വിണ്ണിൽസ്സുരർപോലുയിർത്തെഴുന്നേററിട്ടു
ചണ്ഡമായ്കൈ കൊട്ടിയാത്തു പറഞ്ഞിതിനാർ,
'ദൈത്യരേ, നിങ്ങളിപ്പാർഷദന്മാരോടു
നേത്തടുത്തീടുവിൻ, നില്പതെന്തിങ്ങനെ?
പോരിൽക്കൊലപ്പെട്ടുപോകിലും നിങ്ങൾക്കു
നീരാഴി വീണ്ടും തരുമുയിരെ'ന്നുമായ്.
ശങ്കുകർണ്ണനിതുകേട്ടു ചെന്നോതിനാൻ
ശങ്കരനോടു മഹോഗ്രഗ്രഹോപമൻ:—

‘സ്വാമിൻ, ഭവത്ഭടർ വീഴിച്ച വീഴിച്ച
ഭീമസ്വരൂപരാം ദാനവന്മാരിതാ,
രണ്ടാമതുമെഴുന്നേററുപോരുന്നു: നീർ-
കൊണ്ടു നനയേററ സസ്യങ്ങൾപോലവേ.
ഉണ്ടിപ്പുരത്തിൽസ്സുധാവാപിയൊന്ന;തിൽ-
ക്കൊണ്ടിട്ടിടുമ്പോളുയിർക്കൊൾവു ചത്തവർ![1]
എന്നിതുണർത്തിക്കെ,യുണ്ടായി ഘോരമാം
ദുന്നിമിത്തം പലതീശ്വരസേനയിൽ.
ഭീതികരാക്ഷനാം താരകാക്ഷാസുരൻ
വാ തുറന്നീടിന കേസരിപോലവേ,
ക്രോധഭരിതനായ്ക്കാത്ത്യായനീപ്രാണ-
നാഥൻെറ തേരിന്നു നേക്കു പാഞ്ഞെത്തിനാൻ;
എന്നതുകണ്ടുഗ്രശംഖഭേരീരവം
നന്നായ് മുഴക്കിനാർ ദാനവർ മുപ്പുരെ.
ഭൂമി കുലുങ്ങി; നിലത്താണ്ടുപോയ് രഥം;
സ്വാമിക്കു ചിത്തം പതറീ വിരിഞ്ചനും.
അസ്സുരശ്രേഷ്ഠരൊത്തത്തേരിടികയാ-
ലസ്ഥാനമാണ്ടു ഗുണവാൻ കണക്കിനേ.
ആതപകാലത്തിലല്പാംബുപോലവേ.
ധാതുക്ഷയത്തിൽക്കളേബരംപോലവേ,
ചിക്കെന്നിടിവേൽക്കയായിതാ സ്യന്ദനം,
ധിക്കൃതമാകിയ സൌഹൃദംപോലവേ.
താഴത്തു ചാടിപ്പിടിച്ചാൻ പൊരുംകെല്പോ-
ടാഴുന്ന തേരതുപൊക്കാൻ പിതാമഹൻ;
അപ്പോഴേ ബാണത്തിൽനിന്നിറങ്ങി,യൊരു
കെല്പൊത്ത കാളതൻ മെയ്പൂണ്ടു കേശവൻ
നീലോപലാഭനാത്താങ്ങാവതല്ലാത്ത
മൂലോകരൂപരഥത്തെ മഹാരഥൻ
കൊമ്പുകൾകൊണ്ടങ്ങുയർത്തിവെച്ചാൻ മുടി-
ഞ്ഞമ്പുംകുലത്തെക്കുലോദ്വഹൻപോലവേ.

താരകാക്ഷൻ, ചിറകുള്ള മഹാദ്രിപോ-
ലാ രുദ്രനോടു നേരെത്തേറ്റാൻ വിരിഞ്ചനെ;
എയ്ത്തേററു ചമ്മട്ടി തേർനുകത്തണ്ടിൽ വെ-
ച്ചുത്തപ്തനായ് മെയ്യിലൂതിനാൻ നാന്മുഖൻ!
താരകാക്ഷപരിശ്ലാഘികൾ ദാനവർ
ഘോരമാർത്താർ തദാ പാഴിടിയൊച്ചയിൽ.
ആ വൃഷരൂപി വൃഷധ്വജപൂജിതൻ
ഗോവിന്ദനച്യുതൻ ചക്രാങ്കിതകരൻ

യുദ്ധത്തിലാസുരസൈന്യത്തെയൊക്കെയും
മർദ്ദിച്ചു മുപ്പുരം പൂകിസ്സുരേശ്വരൻ,
കൈരവപത്മോല്പലങ്ങൾ വിരിഞ്ഞണി-
ക്കാറുകൾ ബിംബിച്ച വാപിയണഞ്ഞുടൻ
തീരെക്കുടിച്ചിതാപ്പീയൂഷമാം ജലം,
സൂരൻ പെരിയ രാക്കൂരിരുൾപോലവേ.
ദൈത്യേന്ദ്രവാപി കുടിച്ചുവററിച്ചതി-
രൌദ്രമായ് മുക്രയിട്ടിങ്ങുപോന്നച്യുതൻ
പേർത്തും ശരോപരി കേറിമരുവിനാൻ
നേർത്ത മഞ്ഞപ്പട്ടുടുത്ത മഹാഭുജൻ.
പിന്നുഗ്രവക്ത്രർ ഗണ്യാഗ്ര്യർ മർദ്ദിക്കയാൽ
വൻപുഴപോലെയൊലിക്കും നിണത്തൊടും
പിന്മാറുകയായ് രണത്തിൽദ്ദിതിസുതർ,
ധർമ്മസ്ഥരിൽ നിന്ന നയങ്ങൾ പോലവേ.
ഭീമപ്രമഥർതന്നസ്ത്രമേററു വല-
ഞ്ഞാ മയൻ മുമ്പായ മുപ്പുരാധീശരും
പിന്തിരിഞ്ഞു പുരം പുക്കാരു,ഷസ്സിങ്ക-
ലന്ധകാരങ്ങൾ ഗുഹാന്തരംപോലവേ.
ദർപ്പാൽവിളങ്ങും ഗണാദ്ധ്യക്ഷർ മാത്രമ-
ല്ല,പ്പാകജിന്നന്ദി ഷണ്മുഖർ കൂടിയും
നിർഭരമാർത്താർ ചിരിച്ചാർ ജയമദാൽ
ദിക്പാലചന്ദ്രപ്രമുഖരോടൊപ്പമേ!

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, ത്രിപുരോപാഖ്യാനം,
അസുരപരാജയം ഒരുനൂററിമുപ്പത്താറാമദ്ധ്യായം.

——(o)——

## ഒരുനൂററിമുപ്പത്തേഴാമദ്ധ്യായം

സൂതൻ:—'ത്രിപുരദാനവന്മാർ പോരിൽ പരിക്കേററു പേടിച്ച്, പ്രമഥന്മാരാൽ ഗോപുരമുടയ്ക്കപ്പെട്ടിരുന്ന പുരമുൾപ്പുകി. വിഷപ്പല്ലു പറിഞ്ഞ സർപ്പങ്ങൾക്കും കൊമ്പു മുറിഞ്ഞ കാളകൾക്കും ചിറകററ പക്ഷികൾക്കും വെള്ളംവററിയ പുഴകൾക്കുമൊത്തതായിരുന്നു അവരുടെ സ്ഥിതി. ദേവന്മാരാൽ മൃതപ്രായരാക്കപ്പെട്ടിരുന്ന അവർ, 'എന്തു വേണ്ടു' എന്നിങ്ങനെ, വലിയ ബുദ്ധിക്ഷയത്തിലകപ്പെട്ടു. ആ മനസ്സു മന്ദിച്ച ദാനവന്മാരോട്, ദാനവരുടെയെല്ലാം മേൽക്കോയ്മയുള്ള കമലാനനനായ മയാസുരൻ കഥിച്ചു:—'മുമ്പു പ്രമഥരോടും വിബുധരോടും ഘോരങ്ങളായ യുദ്ധങ്ങൾ ചെയ്ത്, അവരെ അഭിനന്ദിപ്പിച്ചവരാണല്ലൊ നിങ്ങൾ; അങ്ങ

നെയുള്ള ഭവാന്മാർ പിന്നീട്ട പ്രമഥരാൽ അത്യന്തം മർദ്ദിക്കപ്പെട്ടു പേടിച്ചരണ്ടു പുരത്തിലേയ്ക്കു പോന്നിരിക്കുന്നു. ഇതു ദൈവത്തിൻെറ പ്രാതികൂല്യംതന്നെ; സംശയമില്ല: അതിൽ മഹാനുഭാവന്മാക്കും മലംകാട്ട കേറേണ്ടി വരും. അഹോ, കാലത്തിൻെറ ബലം: അഹോ, ദുർജ്ജയം തന്നെ കാലം: ഇങ്ങനെയുള്ള ദുർഗ്ഗത്തിന്നും ഉപരോധം (ശത്രുക്കൾ ചുററും വളയുക) നേരിട്ടുവല്ലോ!' മയൻ മേഘസ്വരത്തിൽ ഈവിധം ഉരചെയ്തു, അസുരന്മാർ, ചന്ദ്രോദയത്തിൽ ഗ്രഹങ്ങളെന്നപോലെ, നിഷ്പ്രഭരായിപ്പോയി.

അപ്പോൾ കുളംകാവൽക്കാർ, മഴക്കാലമേഘങ്ങളെന്നപോലെ, തിരുമുമ്പിലെത്തി തൊഴുതുനിന്ന്, യമതുല്യനായ മയനോടുണർത്തിച്ചു:—'തമ്പുരാനേ, ഇവിടുന്ന് അമൃതു നിറഞ്ഞ ഒരു നിഗൂഢവാപി കല്പിച്ചുണ്ടാക്കിയിരുന്നുവല്ലോ; പത്മോല്പലങ്ങളും മത്സ്യങ്ങളും നിറഞ്ഞിരുന്ന ആ കുളം ഏതോ ഒരു കാള കുടിച്ചു വററിച്ചുകളഞ്ഞു. ആ വാപി ഇപ്പോൾ കണ്ടാൽ, ഒരു ബോധംകെട്ട സുന്ദരിയെപ്പോലിരിക്കുന്നു!' കുളംകാവൽക്കാരുടെ അറിയിപ്പുകേട്ട് മയാസുരേന്ദ്രൻ, കഷ്ടം എന്നിങ്ങനെ പലവുരുവുച്ചരിച്ചിട്ടു ദാനവന്മാരോടായിപ്പറഞ്ഞു:—'അസുരന്മാരേ, ഞാൻ മായാബലംകൊണ്ടുണ്ടാക്കിയ ഈ കുളം കുടിച്ചുവററിച്ചിരിക്കുന്നു എങ്കിൽ, സംശയമില്ല, നാം നശിച്ചുകഴിഞ്ഞു; മുപ്പുരം മുടിഞ്ഞുകഴിഞ്ഞു! ദേവന്മാരാൽ വധിക്കപ്പെട്ട ദൈതേയരെ അപ്പപ്പോൾ ജീവിപ്പിച്ചുപോന്ന കുളം കുടിച്ചു വററിച്ചിരിക്കുന്നു എങ്കിൽ, കുടിച്ചതു കുളിർകൊണ്ടൽവർണ്ണൻ തന്നെ: ആ ഗദാപാണിയായി അജിതനായിരിക്കുന്ന വിഷ്ണുവൊഴിഞ്ഞു മററാരുണ്ട്, ഞാൻ രക്ഷിച്ചിരുന്ന പീയൂഷതടാകം കുടിച്ചുവററിപ്പാൻ? അസുരന്മാരുടെ പരമരഹസ്യവും അവിടുന്നറിയാതെയില്ല; ഞാൻ വാങ്ങിയ വരത്തിൻെറ ശക്തി ദേവന്മാരാരും അറിഞ്ഞിട്ടില്ലായിരുന്നു. മരങ്ങളും മലകളുമില്ലാത്തതും നിരന്നതുമാണല്ലോ ഈ പ്രദേശം; ഇവിടെ നമ്മളെ ഗണങ്ങളും ദേവകളും എളുപ്പത്തിൽ ഉപദ്രവിച്ചുകളയും. അതിനാൽ, നിങ്ങൾക്കു സമ്മതമാണെങ്കിൽ, നമുക്കു സമുദ്രത്തിനുമേൽ സ്ഥിതിചെയ്തു, പ്രമഥരുടെ കാററിനൊത്ത തള്ളിക്കേററം തടുക്കാം. ആ സമുദ്രംനീന്തലിൽ ഇവരുടെ ഒരുമ്പാടു നിലയ്ക്കും; അവിടെ തേർ നടക്കില്ലല്ലോ. പോർ പൊരുതി ശത്രുക്കളെ പരിക്ഷേപ്പിക്കുന്നതിലും പേടിച്ചോടുന്നതിലും നമുക്ക് ആ കാശതുല്യമായ സമുദ്രം ശരണമായിത്തീരും.'

ഇങ്ങനെ അഭിപ്രായപ്പെട്ട് ആ ദൈത്യപ്പെരുമാളായ മയൻ വേഗത്തിൽ മുപ്പുരത്തോടുകൂടി സരിൽപതിയായ സമുദ്രത്തിലേയ്ക്കു ഗമിച്ചു. ആ ഗോപുരാലംകൃതങ്ങളായ പുരങ്ങൾ മൂന്നും ആഴമേറിയ കടലിന്നു മീതെ നിലകൊണ്ടു.

മുപ്പുരം പിന്മാറിപ്പോയപ്പോൾ, മുക്കണ്ണൻ തിരുവടി, വേദമോതുന്നതിൽ വിദഗ്ദ്ധനായ വിരിഞ്ചനോടരുളിച്ചെയ്തു:—'ഭഗവൻ, പിതാമഹ,

ദാനവന്മാർ നമ്മെപ്പേടിച്ചു വിശാലമായ സമുദ്രത്തിൽ ചെന്നുകൂടിയിരിക്കും. അവർ മുപ്പുരത്തോടുകൂടി എങ്ങോട്ടു പോയോ, അങ്ങോട്ടു വേഗത്തിൽ തേർ തെളിക്കുക.'

ഉടനെ ഉന്മേഷംകലൎന്ന ദേവന്മാരും സിംഹനാദമിട്ട്, ആയുധധാരികളായി ആ പള്ളിത്തേരിനെ ചുഴന്നു പടിഞ്ഞാറെക്കടലിലേയ്ക്കു നടകൊണ്ടു-അമരഗണങ്ങളെല്ലാം പരമേശ്വരനു ചുററുമായി ആൎത്തലറിക്കൊണ്ട്, ദൈത്യന്മാരുടെ പാർപ്പിടമായ സമുദ്രത്തിലേയ്ക്കു വെച്ചടിച്ചു. അതാ, അഴകുള്ള കൊടിക്കൂറകൾ തൂക്കിയ മുപ്പുരം ദേവകൾക്കു ദൃഷ്ടിഗോചരമായി; അതോടുകൂടി ആ വിവിധബലന്മാർ ഇടിയൊച്ചയിൽ ആൎത്തലറി. അസുരേന്ദ്രപുരത്തിലും, ദാനവന്മാരുടെ സിംഹനാദത്തോടുകൂടിച്ചേൎന്ന പടഹാനകമൃദംഗശംഖനിനാദം ഇടിയൊച്ചപോലെയും ഇളകിമറിഞ്ഞ കടലിന്റെ ഇരമ്പംപോലെയും ഘോരമായി മുഴങ്ങി. ത്രിപുരത്തേയും ശത്രുക്കളേയും തൃക്കണ്ണോൎത്തിട്ട്, ത്രിദശക്ക്വലംബമായ ത്രിഭുവനേശ്വരൻ വൈരിവേട്ടയ്ക്കൊരുങ്ങി, വാസവനോടരുളിച്ചെയ്തു:—'ദേവേന്ദ്ര, നോക്കു: ഇതാ, ത്രിപുരവാസികളായ ദാനവന്മാർ. ഭവാൻ യമവരുണകുബേരഷണ്മുഖന്മാരോടും ഗണത്തലവന്മാരോടുമൊന്നിച്ച്, അവരെ കൊന്നൊടുക്കുക; ശത്രുസൈന്യങ്ങളുടെ ഗതിക്കു പ്രതിബന്ധമായി കരുതപ്പെട്ടിരിക്കുന്ന സമുദ്രത്തിൽ പുരങ്ങൾ നില്ക്കുന്നേടത്തേയ്ക്കു ചെല്ലുക. 'ഇനി ആ ശിവൻ തേരിലൂടെ സമുദ്രമണഞ്ഞു മുപ്പുരം മുടിപ്പാൻ ആളാവില്ലെ'ന്നു കരുതിയിട്ടാണ് ദൈത്യന്മാർ ഉപ്പുകടലിന്നു മീതെ നിലയുറപ്പിച്ചത്. ഭവാൻ അവരേയും മുപ്പുരത്തേയും ശരമുസലവജ്രവൃഷ്ടികൊണ്ടു നശിപ്പിച്ചാലും. ഞാൻ തേരിലൂടെ പിന്നാലെ വന്ന്, അസുരേന്ദ്രരെ കൊൽവാൻ ശ്രമിക്കുന്ന ഭവാന്മാരെ സഹായിക്കാം'. ഈ അരുളപ്പാടിൻപടി, താമരപ്പൂക്കൾക്കൊത്ത ഓരായിരം കണ്ണുകൾ വിടൎന്ന ദേവേന്ദ്രൻ ത്രിപുരവധത്തിന്നൊരുമ്പെട്ടു നടകൊണ്ടു.

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, ത്രിപുരോപാഖ്യാനം,
ത്രിപുരാപക്രമണം ഒരുനൂററിമുപ്പത്തേഴാമദ്ധ്യായം.

——(o——

## ഒരുനൂററിമുപ്പത്തെട്ടാമദ്ധ്യായം

സൂതൻ:—

[കേക]

ഇന്ദ്രാരിനിധനത്തിന്നമ്പർകോനുടെ കൂടെ-
ച്ചെന്നിതു ദിക്പാലരും ഗണപാലരുമെല്ലാം:
സ്വാമികൊണ്ടാടുംവണ്ണമുല്പതിച്ചുത്ഭാസിച്ചൂ
വ്യോമത്തിലവർ, ചിറകൊക്കുമദ്രികൾപോലെ;

എപ്പേരും, ശരീരത്തെ മുടിപ്പാൻ രോഗങ്ങൾപോ-
ലപ്പുരം നശിപ്പിപ്പാനണഞ്ഞാർ വാനത്തൂടേ.
പറ ചെണ്ടകൾ തപ്പുമടിച്ചു പോർശ്ശംഖൂതും
സുരരെ മുന്നിൽക്കണ്ടു മുപ്പുരാസുരേന്ദ്രന്മാർ'
'വന്നെത്തി ഗിരിശനെ'ന്നുൾക്കടക്ഷോഭംപൂണ്ടാ-
രുന്നിദ്രബലർ, കല്പാന്താംബുരാശികൾപോലെ.
വാനവപ്പറയൊലി കേട്ടുടൻ നാനാവാദ്യ-
ധ്വാനമോടലറിനാർ ഭീമരാം ദൈത്യന്മാരും.

തങ്ങളിൽപ്പകപെട്ടമസ്സുരാസുരർ വീണ്ടും
തുംഗമാം വീര്യത്തോടേ മർദ്ദിക്കയായീ തമ്മിൽ.
ഒപ്പമാത്താരംഭിച്ചു, മെയ്യാകെ നടുങ്ങുമാ-
റുൽപ്രഹാരാരാവമാം നിസ്തുലയുദ്ധമവർ:
ഉദിക്കും സൂര്യന്മാരും, ജ്വലിക്കമഗ്നികളും,
പറക്കും പക്ഷികളും, ചീററുന്ന ഫണികളും,
ഛലിയ്ക്കും മലകളു,മിരയ്ക്കും മേഘങ്ങളും,
ചൊടിയ്ക്കും വ്യാഘ്രങ്ങളു,മടിയ്ക്കും കാററുകളും,
കോൾകൊണ്ടു തിരതല്ലിക്കലങ്ങിമറിയുന്ന
സാഗരങ്ങളുംപോലാകെപ്പേരും ഗണദൈത്യർ
കമ്പമേശാതെ യുദ്ധം വെട്ടിനാർ മഹാസ്ത്രർ:
വമ്പർവതങ്ങളോട്ട വജ്രങ്ങൾ കണക്കിനേ.
ഏററവും കരാളമായ് വിൽവലിയൊലി, വാനിൽ-
ക്കാററത്തു കാലാഭ്രങ്ങൾക്കളവാമൊലി പോലെ.
'പേടിയായ്പ്പോ,ങ്ങോട്ടു പോം? ചത്തു നീ;-യിതാ, നിന്നേൻ
താഡിച്ചുകൊൾക; വരൂ കാണിക്ക നിന്നാണത്തം;
പിടിക്കൂ, വെട്ടൂ, കുത്തൂ, കടിക്കൂ, കീറൂ, കൊൽകി'-
പ്പടിക്ക തമ്മിൽപ്പേശിക്കാലന്തർ പൃക്കാരവർ!
ചിലർ വെണ്മഴുവെട്ടിൽപ്പൊളിഞ്ഞു, ചിലർ കൈത്ത-
ല്ലലച്ചു, കരവാളാലരിയപ്പെട്ടു ചിലർ,
മുൽഗരപ്രഹാരത്താൽപ്പൊടിഞ്ഞു ചിലർ, ചില-
രുഗ്രപട്ടസത്താലേ ചതഞ്ഞു, ചിലർ പോരിൽ
ശ്ശൂലത്താൽപ്പിളർന്നീ—മട്ടു,മക്കാട്ടുകൾ പൂത്ത
ശൈലങ്ങൾപോലേ വീണാരാഴിവെള്ളത്തിൽദ്ദൈത്യർ;
ഉയിർ പോയ്ക്കെട്ടിപ്പിണഞ്ഞുതിരും ദിതിജരാ-
ലുയർന്നിതിടിക്കൊത്തോരിരമ്പം കടലിങ്കൽ.
ആയിരമ്പലാ,ലാഴിയിട്ടിളക്കിക്കൊണ്ടു,ഗ്ര-
കായരാം തിമിംഗലതിമിമീൻ മുതലകൾ

രക്തഗന്ധത്താൽ മത്താന്നന്യോന്യമങ്കം വെട്ടി-
യദ്ദൈത്യനിണം മോന്തിക്കൊണ്ടങ്ങു വട്ടം ചുററി;
സാപ്പെട്ടു തിമികറം താനന്യരെദ്ദൂരത്താട്ടി,-
സ്സ്വാസ്ഥ്യാശചരഥവസ്ത്രഭൂഷരാമസുരരെ.
വാനത്തു ഗണദൈത്യർ തമ്മിലെന്നതുപോലെ,
വാരിധിയിലും യുദ്ധം വെട്ടിനാർ നീർജ്ജന്തുക്കറം!
പ്രമഥാസുരർ വട്ടം ചുററിടുന്നതുപോലെ,
തിമികറം നക്രങ്ങളെന്നിവയും വട്ടം ചുററീ;
അവരന്യോന്യം വെട്ടിമുറിക്കുന്നതിൻവണ്ണ-
മിവയും ദേഹം പിളത്തുറക്കെ മുറയിട്ടു.
ആനനം മുറിപ്പെട്ടു ചെഞ്ചോരയൊലിക്കയാൽ,
ദാനവാമരന്മാരുമത്തിമി നക്രങ്ങളും
തെല്ലു നേരത്താൽ തീരെ രക്താംബുവാക്കിത്തീത്തു
നില്ലാതെയോളംതള്ളുമക്കടൽപ്രദേശത്തെ!

മഴക്കാർ മലകറംക്കു തുല്യമാം ത്രിപുരത്തിൻ-
കിഴക്കേക്കൂററൻ കോട്ടവാതിൽ വൻകരുത്തോടേ
തടഞ്ഞുനിന്നീടിനാൻ വാനവരുടെ പെരും-
പടയാൽ ചുററപ്പെട്ടു പാകശാസനദേവൻ;
ഉത്തരപുരദ്വാരം കയറിയരുളിനാ-
നദ്രിദാദിത്യസവർണ്ണസന്നിഭതാവവണ്ണൻ;
അർദ്ധചന്ദ്രോത്തംസൻെറ പുത്രനാം സുബ്രഹ്മണ്യ-
നസ്തപവ്വതശൃംഗം സായാഹ്നസൂര്യൻപോലെ;
പാശദണ്ഡുകളേന്തും പ്രേതരാജാവും ധനാ-
ധീശനും പടിഞ്ഞാറെക്കോട്ടവാതിൽക്കൽക്കേറീ;
ദൈതേയപുരത്തിൻെറ ദക്ഷിണദ്വാരത്തെയോ,
ശ്രീതിങ്ങി മിന്നും പള്ളിത്തേരിനാൽ നിരോധിച്ചാൻ,
ഈരയ്യായിരമക്കന്മാരുടെ തേജസ്സാന്ന
മാരാരി മഹേശ്വരൻ ഭഗവാൻ മുക്കണ്ണൻതാൻ.
പൊന്മയങ്ങളായ് ച്ചന്ദ്രകൈലാസശൃംഗങ്ങളായ്-
പ്പൊങ്ങിനിന്നീടും ഗോപുരാന്വിതഗൃഹങ്ങളെ,
താരകങ്ങളെക്കാളുമേഘങ്ങറം കണക്കിനേ
പാരമാഹ്ളാദത്തോടേ ചുഴന്നു ഭൂതത്താന്മാർ,
കുന്നെതിർവേദികളും കയിൽച്ചാത്തിണങ്ങിയ
സുന്ദരാശോകക്കാവും മററുമൊത്തതുകളെ
പറിച്ചു പറിച്ചെടുത്താഴിതൻനടുവിലേ-
യ്ക്കേറിഞ്ഞു, കൽപെയ്യുന്ന കാർകറപോലെയരറിനാർ;
അമ്മേ, അയ്യോ, താത, സോദര, കാന്ത, കാന്ത—
എന്നെല്ലാം വിലപിച്ചു കേണിതു മാടവാർകറം.

ജായമാർ തനയരെന്നിവക്കുമുയിർപോംമാ-
റാ യുദ്ധം ത്രിപുരത്തിൽക്ഷേമമായ് മുതിന്നപ്പോൾ
അമരാരാതിക്കുററരാഴികളുടെയുക്കിൽ
പ്രമഥോത്തമർ തൻ നേക്കിളിച്ചുകയറിനാർ.
ഉടനെ ദൃഢബദ്ധവൈരമാമൊരു യുദ്ധം
തുടർന്നു, കോടാലിയാൽ പാറകല്ലുകളാലും
ശൂലത്താൽ കവിണയാൽ കുലിശത്താലും ശരീ-
രാലയം ക്ഷയകരമാനത്തികരാളമായ്:
തങ്ങളിൽപ്പാഞ്ഞേതറെറസ്സു മർദ്ദിക്കെ, പ്രളയാബ്ധി-
ത്തുംഗനിർഘോഷംപൊങ്ങീ ദിതിജാദിതിജരിൽ.
മുറിവായ്ക്കളിൽനിന്നു നിൽക്കാതെ നിണംവാന്നു,-
മരിശത്തുടപ്പാന്നും, പക്ഷമാത്തിരിയാത്തും,
ഇരമ്പലിയററികൊണ്ടടരാടുകയായീ
ഘോരയോധാഗ്ര്യന്മാരുമസുരവരന്മാരും.
തത്രചെന്നിണച്ചേറാൽ വഴക്കം വഴിയെല്ലാം,
ഭിത്തിതൻ പളുങ്കുപൊന്നിഷ്ടികത്തുണ്ടുകളും
മുറിഞ്ഞ തലകളും കൈകാലുകളും വീണു
നിരന്നു സുഗമമായ്ച്ചമഞ്ഞു മുഹൂർത്തത്താൽ.
അത്താരകാക്ഷൻ വൃക്ഷശൈലങ്ങൾ പറിച്ചെട്ടു-
ത്ത,ത്ഭുതവീര്യൻ രുദ്രർ രോധിച്ച വാതിൽക്കൽത്താൻ
പതുങ്ങിയണഞ്ഞത്യത്ഭുതവിക്രമസന്താപൻ
മതിൽകേറിയ ഭൂതവ്രജത്തെത്തവിടാക്കി,
ചൊടിച്ചുനടന്നാശു പുരത്തിൻവെളിക്കെത്തി-
പ്പുട്ടഗർവോദ്രേകത്താൽ ഭീമമായലറിനാൻ.
എന്നിട്ടാമലയ്യൊത്ത ദാനവൻ മദദന്തി-
യെന്നപോലുക്കിട്ടോടി,ത്തടുക്കപ്പെട്ടെന്നാലും,
താരേശശേഖരന്റെ തേർ പിടിപ്പാനായ് ത്തള്ളി-
ക്കേറിനാൻ, തടം കവിഞ്ഞെത്തിന കടൽപോലെ.
അപ്പോഴൊന്നലഞ്ഞുപോയ് ധനപതിയാമനന്തന-
മബ്ജഭൂരുദ്രന്മാരും, കാററിലാഴികൾപോലെ.
വ്യോമനിരന്ധ്രസ്ഥരാം രേഷാസാം സവിരിഞ്ചൻ
ഭീമനമസുരന്റെ സന്ധികൾ പിളർത്താത്താർ.
ഒരുകാലുഗോപമമാമശ്വത്തിൻമുതുകിലു-
മൊരു കാലെരുതിന്റെ പുറത്തും വെച്ചു ശിവൻ,
അപ്പുറം മൂന്നമൊരുമിപ്പുരു നോക്കിക്കൊണ്ടു
നില്പായീ കരങ്ങളിലമ്പുവില്ലുകളോടേ.
ശൂലിതൻകാൽവെപ്പാലൊന്നമന്ന കുതിരയ്ക്കും
കാളയ്ക്കും കൊഴിഞ്ഞുപോയ് സ്തനവും രദനവും;

അന്നുതൊട്ടത്രേ മറഞ്ഞദൃശ്യസ്ഥിതിയിലാ-
ണ്ണുന്നതു കതിരവൻ സ്തനവും ഗോവിൻപല്ലും.
തുടകണ്ണാളും താരകാക്ഷനെശ്ശിവപാർശ്വേ
തടുത്തുനിർത്തി, ശൈലനന്ദിയാം നന്ദീശ്വരൻ,
വില്ലുവാൻ വേണ്ടിത്തച്ചൻ ചന്ദനമരത്തെപ്പോ-
ലു,ഗ്രതീക്ഷ്ണമാമൊരു മഴുവാൽ വെട്ടിക്കൊണ്ടാൻ.
വെട്ടേററാട്ടനജേന്ദ്രൻ വാരം വലിച്ചുരിപ്പാനത്ത-
റെറട്ടിമാനിൻശൌര്യമിയന്നു നന്ദീശന്റെ
പൂണുനൂലരുത്തൊത്തുവീണിതു; അതാ ശൂല-
പാണികിംകരർ ഘോരം ശംഖൂതിയലറിനാർ.
അവർതന്നാർപ്പും വാദ്യധ്വനിയും കേട്ടു മയൻ
സവിധേ മേവും വിദ്യുന്മാലിയോടായ്ച്ചോദിച്ചാൻ:—
'എന്തിതു വലരെപ്പേരൊപ്പമാർപ്പിടും ശബ്ദം,
സിന്ധുക്കൾ കൂടിച്ചേർന്നുള്ളിരമ്പൽക്കൊപ്പം കേൾപ്പൂ?
എന്തിതെന്തിതു, കഥിച്ചാലുമെൻ വിദ്യുന്മാലിൻ:
ദന്തികളോടുന്നു; പോരാടുന്നു ഗണേശന്മാർ.'
കതിരോൻപോലെ ഭാനുമാലിയാം വിദ്യുന്മാലി-
ക്കതിയാം മനോവിച്ചോദ്യത്തൊട്ടിയാലുളവായീ;
പോർമുന്നിസ്സുരരോടു നേർക്കുമാപ്പുരന്തപൻ
രോമാഞ്ചഭരിതനായുത്തരമുരചെയ്താൻ:—
'ധീര, താവകയശസ്സിന്നിരിപ്പിടമാർതാ-
നാ,രിന്ദ്രയമരുദ്രവരുണസമവീര്യൻ,
യുദ്ധാഗ്രങ്ങളിലെല്ലാമാരൊരു മഹാശൈല,-
മത്താരകാക്ഷൻ വീഴ്ത്തപ്പെട്ടുപോയ് ഭൂതേശരാൽ!
ക്രൂരദീപ്താഗ്നിപ്രഖ്യദാരുണദീർഘാക്ഷനാം
താരകാക്ഷനെപ്പോരിൽക്കൊന്നതു കേട്ടിട്ടല്ലോ,
കരളും കണ്ണും മെയ്യുമാകവേ കുളിർക്കൊണ്ടു
കരിംകാറുകളെപ്പോലാകുന്നു ഭൂതന്മാർ!'
ഇമ്മട്ടാസ്സുഹൃത്തിൻ നേർവാക്കു കേട്ടോതീ മയൻ
പൊന്മാലയണിഞ്ഞവനഞ്ജനാചലനീലൻ;—
'ഇപ്പോഴുതമാന്തിച്ചുകൂടാ നാം; കരുത്താൽ ഞാ-
നിപ്പുരമാപന്മുക്തമാക്കുവൻ വിദ്യുന്മാലിൻ!'
ക്രുദ്ധനായ് ത്രിപുരേശൻ മയനും, സദൈത്യനാം
വിദ്യുന്മാലിയുമൊപ്പം ഹനിച്ചാർ ഗണങ്ങളെ;
പ്രമഥന്മാരോ, ക്രുദ്ധരാ, വിദ്യുന്മാലി മയർ
ഗമിക്കുന്നേടത്തെങ്ങും നിശ്ശൂന്യമാക്കീ പുരം.
വിണ്ണവർ യമവരുണാദികളതു കണ്ടു
ഡിണ്ഡിമമൃദംഗാദിവാദ്യങ്ങൾ മുഴക്കിയും

ത്താണൊലി വളർത്തിയും കൈകൊട്ടിയലറിയു-
മേണാങ്കകിരീടനെക്കൊണ്ടാടി മരുവിനാർ.
അത്തിരുവടി, സഹസ്രാംശു നേർതേജസ്സാളു-
മുത്തമസുരന്മാരാലങ്ങു കൊണ്ടാടപ്പെട്ടും
സത്യമേ തേടും തപോധനരാൽ സ്തുതനായു,-
മസ്താദ്രിശൃംഗം പുക്ക സൂര്യൻപോലരുളിനാൻ.

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, ത്രിപുരോപാഖ്യാനം,
താരകാക്ഷവധം ഒരുനൂററിമുപ്പത്തെട്ടാമദ്ധ്യായം.

——(0)——

# ഒരുനൂററിമുപ്പത്തൊമ്പതാമദ്ധ്യായം

സൂതൻ:—താരകാക്ഷൻ കൊല്ലപ്പെട്ടതിന്നുശേഷം, മയൻ യുദ്ധത്തിൽ പ്രമഥരെ ആട്ടിയോടിച്ച്, വീണ്ടും വീണ്ടും പേടിച്ചരണ്ടിരുന്ന ദാനവന്മാരോടു പറഞ്ഞു:—'അല്ലയോ അസുരേന്ദ്രന്മാരേ, എല്ലാവരും കേൾക്കുവിൻ; ഞാനും മഹാബലന്മാരായ നിങ്ങളും എന്തുചെയ്യണമെന്നു പറയാം: ചന്ദ്രമുഖന്മാരേ, ചന്ദ്രൻ പൂയംനക്ഷത്രത്തിലെത്തുന്നതെപ്പോഴോ, അപ്പോൾ ഒരു ക്ഷണനേരത്തേയ്ക്കു മുപ്പുരം മുഴുവൻ ഒന്നായി നിൽക്കും. ആ സമയത്തേയ്ക്കു നിങ്ങൾ നിർഭയരായി കരുതൽ ചെയ്യണം. പുഷ്യയോഗസമയമാണു്, പുരത്തിന്നു ഞാൻ നിശ്ചയിച്ചിട്ടുള്ളതു്: ആ സമയത്തു മുപ്പുരം ഒന്നിച്ചുചേർന്നതു് ആർ കാണുമോ, ആ ദേവൻ ബലേന ഒരു ശരംകൊണ്ടു് ഇതിനെ പൊടിപെടുത്തും. നിങ്ങൾക്കു പോർമിടുക്കും കെല്പും കരുത്തും (ദേവകളോടു) വൈരവും ഉള്ളതൊക്കെ ഹൃദയത്തിൽ ചേർത്തുവെച്ചു്, ഈ പുരം രക്ഷിക്കണം—ഉള്ള കെല്പെല്ലാമെടുത്തു്, മഹേശ്വരന്റെ ഘോരമായ രഥത്തെ ആവോളം പിന്തിരിപ്പിക്കണം; എന്നാൽ ശരം പ്രയോഗിക്കില്ലല്ലോ. ഇങ്ങനെ നാം മുപ്പുരത്തെ രക്ഷിച്ചാൽ, ദേവകൾ പുഷ്യയോഗം വെറുതേ നോക്കിനിൽക്കയേ ഉള്ളൂ!'

ഇതു കേട്ടു്, മുപ്പുരത്തിലെ യമതുല്യരായ ദൈത്യന്മാർ വീണ്ടും വീണ്ടും സിംഹനാദമിട്ടു മയനോടുരചെയ്തു:—'ഇവിടുന്നു നിർദ്ദേശിച്ചതിൻവണ്ണം, ഞങ്ങളെല്ലാവരും ശുശ്രൂഷാന്തിവെച്ചു ചെയ്തുകൊള്ളാം; രുദ്രൻ ശരം വിടാതിരിക്കത്തക്കവിധം ചെയ്തുകൊള്ളാം. നമുക്കു ശിവനെ ഹനിപ്പാൻ യുദ്ധത്തിനു പോവാം.' അസുരന്മാർ കോൾമയിർക്കൊണ്ടു പറയുകയായി:—'ഒന്നുകിൽ മുപ്പുരം ഒരു കല്പം മുഴുവൻ ശാശ്വതമായി ആകാശത്തു നിലനിൽക്കണം; അല്ലെങ്കിൽ വിഷ്ണു ചേവടിവെച്ചേടം മൂന്നും (ത്രിഭുവനം) അസുരന്മാരില്ലാത്തതായിത്തീരണം! ഞങ്ങൾക്കു ധർമ്മഭംഗം വരികയില്ല; ഇവിടുന്നുണ്ടല്ലോ മേൽനോട്ടത്തിനു്. ലോകം ദേവരഹിതമായിട്ടോ ദൈത്യരഹിതമായിട്ടോ മനുഷ്യർക്കു കാണുമാറാകും!' ഇങ്ങനെ ആ ദൈത്യന്മാർ

പുരത്തിന്നുള്ളിൽവെച്ചാലോചിച്ചുറച്ചു. നേരം രാത്രിയായപ്പോഠം, അവർ മനംകളിത്തു മന്മഥലീലകളിലേർപ്പെട്ടു.

[ശ്ലോകങ്ങഠം]

ഉദയാദ്രിതൻ മുകളിൽനി-
ന്നുത്ഥിതനായിതുള്ളറുത്തു ശശിഭഗവാൻ
പടുരുചിയായ്, വൈഡൂര്യ-
ക്കൊടുമുടിമേൽക്കേസരീശ്വരൻപോലേ,

മലർമകഠംകണവൻതൻ വിരി-
മാറിൽത്തെളിമുത്തുമണിസരം പോലേ,
പെരിയോരാമ്പൽപ്പൊയ്കയി-
ലരയന്നംപോലെ വിലസിനാൻ വാനിൽ.

അത്രിവിലോചന ഭവനാ-
മത്തിരുവടി വാനിടത്തിനണിമണിയായ്
കുളിർവെണ്ണിലാവു വർഷി-
ച്ചുലകങ്ങളെയൊക്കെയുല്ലസിപ്പിച്ചു.

അന്തിക്ക വെണ്മതിയുദി-
ച്ചപ്പുരമെങ്ങും നിലാവിൽ മുഴുകിടവേ,
വീടിന്മുടലിന്നും ബഹു-
മോടി പിടിപ്പിക്കയായി ദൈത്യന്മാർ:

സമ്പൂർണ്ണമെണ്ണ വീഴ്ത്തി,-
ച്ചമ്പകപുഷ്പപ്രഭങ്ങഠം ദീപങ്ങഠം
കത്തിച്ചാരവർ ഗൃഹമഠ-
രത്ഥ്യാപ്രാസാദരാജവീഥികളിൽ.

അവരുടെ സമ്പത്തേറിയ
ഭവനങ്ങളശേഷരത്നഭരിതങ്ങഠം
ദീപപ്രഭയാൽ വിലസീ,
ചന്ദ്രനടിക്കെ ഗ്രഹങ്ങളെന്നവിധം.

പുറമേ ചന്ദ്രാംശുക്കളു-
മകമേ ദീപങ്ങളും വിളങ്ങുകയാൽ,
തറവാടാപത്താൽ പോ-
ലറുതിപ്പെട്ടു തമസ്സു മുപ്പുരിയിൽ.

കന്ദർപ്പപീഡ തരുണക്കു ചിറപ്പതാമാ-
ച്ചന്ദ്രൻ ചിരിച്ചു വിലസും പുതുരാപ്പിറപ്പിൽ
നന്നായ്രമിച്ചിതു ഗൃഹങ്ങളിൽ നാരിമാരോ-
ടൊന്നിച്ചു മുപ്പുരനിവാസികഠം ദാനവന്മാർ.

സോമാവതംസനിൽ വൃഥാ ചെലവായിയല്ലോ
ശ്രീമാൻ മനോഭവനു പണ്ടു ശരങ്ങളഞ്ചും;
ഈ മുപ്പുരാസുരവരിഷ്ഠരിലെയ്യുവാനോ,
പൂമൈ വിയത്ത മടവാർകൾ ശരങ്ങളായീ!

വീണാരവങ്ങൾ, കുയിലിൻമദകൂജിതങ്ങ,-
ളേണാക്ഷിമാരുടെ കളോക്തികളെന്നിവററിൽ
ചേണാന്ന ദൈത്യരെ മയക്കി മഥിച്ചുകൊണ്ടാൻ
ബാണാസവും ശരവുമേന്തിയ കാമദേവൻ.

ഭീമം നിശാതിമിരവൃന്ദമുടൻ മുടിച്ചു,-
മോമന്നിലാവുലകിലാസകലം വിരിച്ചും,
പ്രേമത്തഴപ്പൊടയ രോഹിണിയോടു ചേന്നും
വ്യോമസ്ഥലത്തരചനായി വിളങ്ങി ചന്ദ്രൻ.

തന്വംഗിമാർമണിയൊരുത്തി വരൻെറ കാൽക്കൽ-
ത്തന്നേ സകൗതുകമിരുന്നു കവിൾത്തടത്തിൽ
അന്യൂനഭംഗിയൊടു ചിത്രകമൊന്നു തീത്തു
തന്നാനനത്തിനൊരലംകൃതി ചേക്കയായീ.

നീത്താരിനൊത്ത വദനം മണിദപ്പണത്തിൽ-
പ്പാത്തു,ജ്ജ്വലം മുഖമിതെന്നു പതുക്കെയോതി,
തൈത്തന്വിയാളൊരുവൾ കാമുകഭാഷിതങ്ങ-
ളോത്തോത്ത,തേ നിനവുകൊണ്ടു രമിച്ചുകൊണ്ടാൾ!

രാമാജനങ്ങൾ ചിലരങ്ങു രതാനുരാഗ-
ഭ്രമാവിനാൽ മതിമറന്നു മനോരമങ്കൽ,
രോമാഞ്ചിതാവയവരായ് സ്വയമേവ, സാന്ധ്യ-
യാമാന്തരേ നിശകൾപോലെ സമാഗമിച്ചാർ.

ആരാഞ്ഞ കാന്തനിലണഞ്ഞിതൊരുത്തി; തൃപ്തി
ചേരാതവൻ തഴുകിനാൻ, മണിവാനുകന്നാൻ!
നേരം പെരുത്തു ചെലവായ് രമണന്നു, നമ്മ-
സാരങ്ങൾകൊണ്ടൊരുവളെത്തെളിയിച്ചിണക്കാൻ!

* ഗോശീഷമിശ്ര ഹരിചന്ദന ഗന്ധപങ്കം
പൂശിക്കുളിത്ത പുരദൈത്യവധൂകചങ്ങൾ
പ്രാശസ്ത്യമൊത്ത വടിവോടൊരു സുപ്രകാശം
വീശീ, സുധാഭൃതസുവണ്ണഘടങ്ങൾപോലെ.

ശോണാധരത്തിൽ മുറിയാൽ നിണമോലുമാറായ്
പ്രാണാധിനാഥകളൊടൊത്തു രമിച്ചു ദൈത്യർ!
വീണാനിനാദമിഴകീ ത്രിപുരത്തിലെ;ന്നാ-
ലേണാക്ഷിമാർ മൊഴിയതിങ്കൽ മടപ്പിയററീ!

---

* ഒരു തരം ചന്ദനം.

പാൽ പാററുമാറു ചില ദിക്കിൽ മുതിൎന്നു ഗാനം—
ഹാ, പാകി മന്മഥശരത്തിനു ഭാഗ്യബീജം!
ആപാനഭൂമികളിൽവെച്ചു നടത്തിനാര-
ങ്ങാപാദിതാതിസുഖമാകിയ ഗീതമന്യർ.

ഗീതങ്ങളിൽച്ചിലർ ഗുണാഗുണമുററു നോക്കീ;
ദൈതേയരിൽച്ചിലർ പുരന്ധ്രികളെയങ്ങണച്ചു;
ഓതിക്കൊടുത്തു ദയിതയ്ക്കുറിവേകി, മററും
പ്രീതിപ്പെടുത്തി ചിലരങ്ങറിവേകിയേകി.

മാകന്ദവൃന്ദകുസുമങ്ങളിൽനിന്നമന്ദ-
മാകുന്ന തൂമണമുയൎന്നു നിശാഗമത്തിൽ;
കൂകും പികങ്ങളുടെ കാകളിയും പുരത്തി-
ലാകെത്തഴച്ചിതരഞാൺതളയൊച്ചയോടേ.

പ്രേമം വളൎന്നിഭസരിച്ചു,ഭികൻ പുണൎന്നു
രോമപ്രഹൎഷമുളവായൊരു കോമളാംഗി
ആ മഞ്ജുബാഷ്പയുതയായ് പ്പൂമാരിയേററി-
ട്ടോമൽക്കുരുന്നുകൾ മുളച്ച ധരിത്രിപോലായ്.

നേൎക്കാ നിലാവിൽ വിലസും മണിമേടയിങ്കൽ-
ദ്ദീൎഗ്ഘാക്ഷിമാർമണികൾതൻ കളഭാഷണങ്ങൾ
കേൾക്കായി ദാനവർ ചിലൎക്കു,ണിവെള്ളിവെണ്മ
നീക്കാന്ന പൊയ്ക്കയിൽ മരാളരുതം കണക്കേ:—

'അംഗം തുലോം ദയിത, മേ മധുപാനഖിന്നം;-
മങ്ങെന്തിനെന്റെ കവിളിത്ര മുകൎന്നിടുന്നു?
മങ്ങാതെ കേറിടുക, പൊന്നരഞാണണിഞ്ഞു
പൊങ്ങിക്കനത്തൊടെഴുമിജ്ജഘനപ്പുരപ്പിൽ!

തൂവെണ്ണിലാവണിവിശങ്കടരാജമാൎഗ്ഗം,
തേർവീഥി, കോട്ടമതിൽമാളികയെന്നിവററിൽ
ദേവാരിനാരികൾ ഗണംഗണമായ് വിളങ്ങീ,
ദ്യോവിൽശ്ശശാങ്കയുതതാരകളെന്നപോലെ.

കൂട്ടം മദേന കളഹാസവിലാസമൂൎത്താ-
ലാടിത്തുടങ്ങി ചില ചാരുതരാംഗിമാർകൾ
വാടാത്തമാലകളുലഞ്ഞു,രഞാൺ കിലുങ്ങി,
നീട്ടററ കുന്തലുടയാടയഴിഞ്ഞു പാറി.

ആ മാതിരിക്ക മണിയൂയലിലേറിയാടും
വാമാക്ഷിമാർകളുടെ കാഞ്ചികളും,സരാഗം,
പ്രേമാന്തരൂപസുവിലാസമിതൊക്കെയോരോ
കാമാസ്ത്രമായ്ക്കണവർതൻ കരളിൽത്തറഞ്ഞു!

ഡോളാവിലോലനവശാലരതൊണഴിഞ്ഞു
ന്നൂലററതിൻമണികളൂർന്നു കൊഴിഞ്ഞമൂലം
ചാലേ വിചിത്രരുചിയായ് നിലമങ്ങു, താരാ–
ജാലംനിറഞ്ഞ ഗഗനസ്ഥലമെന്നപോലെ.

രാവാഗമിച്ചണിമതിക്കതിരിട്ടതിക്കെ,–
പ്പൂവാടിയിൽപ്പരഭൃതാരവമുച്ചലിക്കെ
ത്തൂവിസ്സുരങ്ങൾ മുഴുവൻ ചെലവായ കാമൻ
കൈവീശി ലാത്തിടുകയായി പുരത്രയത്തിൽ!

ഈവമട്ടതന്നൊട്ടുവിലത്തെളിവെണ്ണിലാവായ്
ക്ഷേമംവളർത്തതിജവേന കഴിഞ്ഞുപോയീ,
പോർമന്നിലീശതുരഗങ്ങളൊടേററു ചാവാൻ
പോമസ്സുരാരിപരിഷത്തിനു മുപ്പുരത്തിൽ!

വായ്ക്കുന്ന മുല്ലമലർ, മുത്തണി, യാമ്പൽ,ശംഖും
തോൽക്കും നിറത്തൊടു തിളങ്ങിന തിങ്കൾതാനും
ശീഘ്രം നിലാവൊടു പിരിഞ്ഞു വിളർക്കയായീ:
ഭാഗ്യംക്ഷയിക്കിൽ നിറമെങ്ങു ധനേശ്വരന്നും!

സോമൻെറ ശോഭയെ നിജാരുണസൂതനെക്കൊ–
ണ്ടാമന്ദമാക്കി, യുദയാഗ്രമണഞ്ഞു വീണ്ടും
വ്യോമസ്ഥലേ വിലസി, തപ്തസുവർണ്ണചക്ര–
ശ്രീമണ്ഡലൻ, തിമിരസിന്ധുകടന്ന സൂര്യൻ.

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, ത്രിപുരോപാഖ്യാനം,
ത്രിപുരകൌമുദീവർണ്ണനം ഒരുനൂററിമുപ്പത്തൊമ്പതാമദ്ധ്യായം.



## ഒരുനൂററിനാൽപ്പതാമദ്ധ്യായം

സൂതൻ:—

[കേക]

മേരുവിൽജ്ജ്യോതിന്നിധി ഭാസ്കരനുദിച്ചപ്പോൾ,
വാരററ കല്പാബ്ധിക്കൊത്തിരമ്പീ സുരസൈന്യം.
ഉടനേ പുരന്ദരവരുണകുബേരന്മാ–
രൊട്ടുമൊത്തെഴുന്നള്ളീ മുപ്പുരത്തെയ്ക്കു ഹരൻ.
ഗമിച്ചു നാനാരൂപത്രുക്കേറും പ്രമഥരും
തിമിർത്തു വാദ്യം കൊട്ടിഗ്ഘോരാട്ടഹാസത്തോടേ.
വാദ്യഘോഷവും ഛത്രമാമരങ്ങളുമൊത്താ
വാനവപ്പടയൊരു ജംഗമവനംപോലായ്!

നൈധ്രുവൻ, വീൎയ്യവാനായ ഭരദ്വാജൻ, ദീൎഘതമസ്സ്, ബൃഹദ്വക്ഷസ്സ്, ശരദ്വാൻ, വാജിശ്രവസ്സ്, സുചിത്തി, ശാവാസ്യൻ, പരാശരൻ, ശൃംഗി, ശംഖപാത്ത്, രാജാവായ വൈശ്രവണൻ; ഇവരെല്ലാം സത്യംകൊണ്ടു ഋഷിത്വമടഞ്ഞവരാകുന്നു.

ഇനി മന്ത്രദ്രഷ്ടാക്കളെ കേട്ടാലും: ഭൃഗു, കാശ്യപൻ, പ്രചേതസ്സ്, ദധീചൻ, ആത്മവാൻ, ഉൎവൻ, ജമദഗ്നി, വേദൻ, സാരസ്വതൻ, ആൎഷ്ടിഷേണൻ, ച്യവനൻ, വീതഹവ്യൻ, വേധസൻ, വൈന്യൻ, പൃഥു, ദിവോദാസൻ, ബ്രഹ്മവാൻ, ഗൃത്സൻ, ശൌനകൻ എന്നീ പത്തൊമ്പതു ഭൃഗുക്കൾ വലിയ മന്ത്രദ്രഷ്ടാക്കളത്രെ. അംഗിരസ്സ്, ത്രിതൻ, ഭരദ്വാജൻ, ലക്ഷ്മണൻ, കൃതവാചൻ, ഗൎഗ്ഗൻ, സ്മൃതി, സംകൃതി, ഗുരുവീതൻ, മാന്ധാതാവ്, അംബരീഷൻ, യുവനാശ്വൻ, പുരുകുത്സൻ, സ്വശ്രുവൻ, സദസ്യുവാൻ, അജമീഢൻ, അസ്വഹാൎയ്യൻ, ഉൽകലൻ, കവി, പൃഷദശ്വൻ, വിരൂപൻ, കാവ്യൻ, മുൽഗലൻ, ഉതത്ഥ്യൻ, ശരദ്വാൻ, വാജിശ്രവസ്സ്, അപസ്യൌഷൻ, സുചിത്തി, വാമദേവൻ, ഉശിജൻ, ബൃഹച്ഛുൽക്കൻ, ദീൎഘതമസ്സ്, കാക്ഷീവാൻ എന്നീ മുപ്പത്തിമൂന്നാംഗിരസരും മന്ത്രകൃത്തുകൾ തന്നെ. കശ്യപഗോത്രത്തിൽ ആറുപേരാണ് മന്ത്രദ്രഷ്ടാക്കൾ: കശ്യപൻ, വത്സാരൻ, നൈധ്രുവൻ, നിത്യൻ, അസിതൻ, ദേവലൻ. അത്രിയും അൎദ്ധസ്വനനും ശാവാസ്യനും ഗവിഷ്ഠിരനും കൎണ്ണകനും സിദ്ധനായ പൂൎവ്വാതിഥിയുമാകുന്ന ആറുപേരത്രെ, അത്രികുലത്തിൽ മന്ത്രകൃത്തുകളായ മഹൎഷിമാർ. വാസിഷ്ഠരായ മന്ത്രകൃത്തുകൾ ഏഴുപേരാണ്: വസിഷ്ഠനും, ശക്തിയും, പരാശരനും, ഇന്ദ്രപ്രതിമനും, ഭരദ്വസുവും, മിത്രാവരുണനും, കുണ്ഡിനനും. ഗാധേയനായ വിശ്വാമിത്രൻ, ദേവരാതൻ, ബലൻ, അഭിജ്ഞനായ മധുച്ഛന്ദസ്സ്, അഘമൎഷണൻ, അഷ്ടകൻ, ലോഹിതൻ, ശമാംബുധിയായ ഭൂതകീലൻ, ദേവശ്രവസ്സ്, ദേവരതൻ, പുരാണൎഷിയായ ധനഞ്ജയൻ, തേജസ്സേറിയ ശിശിരൻ, സാലംകായനൻ എന്നീ പതിമൂന്നുപേരാകുന്നു, കൌശികഗോത്രത്തിലെ മന്ത്രദ്രഷ്ടാക്കൾ. അഗസ്ത്യൻ, ദൃഢദ്യുമ്നൻ, ഇന്ദ്രബാഹു എന്നീ മഹായശസ്വികളായ മൂന്നുപേരത്രെ, അഗസ്ത്യഗോത്രത്തിലെ മന്ത്രകൃത്തുകൾ. ക്ഷത്രിയരിൽ രണ്ടുപേരാണ് മന്ത്രകൃൽപ്രവരന്മാർ: വൈവസ്വതമനുവും, ഐളനായ പുരൂരവസ്സുരാജാവും. വൈശ്യരിൽ മന്ത്രകൃൽപ്രവരന്മാർ മൂന്നുപേരുണ്ട്: ഭലന്ദകൻ, വാസാശ്വൻ, സംഗീലൻ. ഇങ്ങനെ ബ്രാഹ്മണക്ഷത്രിയവൈശ്യരായ തൊണ്ണൂററിരണ്ടുപേരാണ് മന്ത്രങ്ങൾ വെളിപ്പെടുത്തിയവർ. ഇവർ ഋഷിപുത്രരും ഋഷികപുത്രരും ശ്രുതൎഷികളുമാകുന്നു."

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, മന്വന്തരാനുകല്പം,
ഋഷിനിരൂപണം ഒരുനൂററിനാല്പത്തഞ്ചാമദ്ധ്യായം.



# ഒരുനൂററിനാൽപ്പത്താറാമദ്ധ്യായം

ഋഷിമാർ:—"സൂതനന്ദന, എങ്ങിനെയാണ് മത്സ്യം മഹത്തായ താരകവധം അരുളിച്ചെയ്യുകയുണ്ടായത്? ഏതുകാലത്താണ് ആ സംഭവം? ഭവാൻെറ മുഖപ്പാലാഴിയിൽനിന്നുണ്ടാകുന്ന കഥാമൃതം കർണ്ണങ്ങൾകൊണ്ടു നുകരുന്നതിൽ ഞങ്ങൾക്ക മതിവരുന്നില്ല. മഹാബുദ്ധിമാനായ മുനേ, താരകവധം അറിവില്ലുള്ളതിൻവണ്ണം പറഞ്ഞുതരിക."

സൂതൻ:—"മനുമത്സ്യരൂപിയായ മാധവൻതിരുവടിയോടു ചോദിച്ചു:—'വിഭോ, എങ്ങനെയാണ്, ഷണ്മുഖദേവൻ ശരവണത്തിൽ (അമക്കാട്ടിൽ) അവതരിച്ചത്?' തേജസ്സേറിയ രാജാവിൻെറ ഈ ചോദ്യം കേട്ടിട്ട്, ഭഗവാൻ പ്രീതിപൂണ്ട് ആ മഹാമതിയായ മാർത്താണ്ഡപുത്രനോടരുളിച്ചെയ്തു:—

'വജ്രാംഗൻ എന്നൊരസുരനുണ്ടായിരുന്നു; അവൻെറ പുത്രൻ, ബലമേറിയ താരകൻ, ദേവന്മാരെ അവരുടെ അരമനകളിൽനിന്ന് ആട്ടിപ്പായിച്ചു. അവർ പേടിച്ചരണ്ടു ബ്രഹ്മാവിൻെറ അടുക്കൽ ചെന്നു. ബ്രഹ്മാവ് അവർക്ക പററിയ ആപത്തറിഞ്ഞിട്ട്, അവരോടുരചെയ്തു.—'ദേവന്മാരേ, ഭയം വെടിയുവിൻ: ഹിമവാൻെറ മകളുടെ മകനായി ശിവനുണ്ടാകുന്ന കുട്ടി ആ താരകനെ കൊലചെയ്തുകൊള്ളും.' പിന്നെ കുറെക്കാലം കഴിഞ്ഞതിന്നുശേഷം, പരമേശ്വരൻ പാർവ്വതിയെ കണ്ടിട്ട്, തൻെറ ശുക്ലത്തെ സംഗതിവശാൽ അഗ്നിയുടെ വദനത്തിൽ വിസർജ്ജിച്ചു. അഗ്നിവദനത്തിൽ അർപ്പിക്കപ്പെട്ട ആ ശുക്ളം ദേവന്മാർ ഭക്ഷിച്ചു; അത്, ദഹിക്കാഞ്ഞതിനാൽ അവരുടെ വയറുകൾ പിളർത്തു പുറത്തെയ്ക്കു വീണു ഗംഗയിലും, അതിൽനിന്ന് അമക്കാട്ടിലും ചെന്നണഞ്ഞു. അതിൽനിന്നു സൂര്യപ്രഭനായ സ്കന്ദൻ പിറക്കുകയും, ഏഴു ദിവസം മാത്രം പ്രായം ചെന്നപ്പോൾ ആ ബാലൻ താരകാസുരനെ കൊല്ലുകയും ചെയ്തു.'"

ഇതു കേട്ടിട്ട് ഋഷിശ്രേഷ്ഠന്മാർ ആവശ്യപ്പെട്ടു:—"ഹേ സൂതസുതനന്ദന! ഈ രമണീയമായ പാവനചരിതം ഞങ്ങൾക്ക കേൾക്കാൻ ശരിക്ക വിസ്തരിച്ചുപറയുക. പണ്ട് ആരുടെ വംശത്തിൽ ജനിച്ചവനാണ്, വജ്രാംഗനെന്ന ദൈത്യേന്ദ്രൻ? അയാളുടെ മകനാണല്ലോ, ദേവന്മാരെ മെത്താല്ലിച്ച ബലവാനായ താരകൻ. ആ ദൈത്യപ്പെരുമാളെ കൊന്നതെങ്ങനെയാണ്? ശ്രീമൻ, സ്കന്ദൻെറ അവതാരം മുഴുവനും ഞങ്ങൾക്ക പറഞ്ഞുതരിക."

സൂതൻ:—"ബ്രഹ്മാവിൻെറ മാനസപുത്രനായ ദക്ഷപ്രജാപതിക്ക വീരിണിയിൽതന്നെ അറുപതു പെൺകിടാങ്ങളുണ്ടായിപോൽ. അവരിൽപ്പത്തുപേരെ അദ്ദേഹം ധർമ്മന്നും, പതിമ്മൂന്നുപേരെ കശ്യപന്നും, ഇരുപത്തേഴുപേരെ ചന്ദ്രന്നും, നാലുപേരെ അരിഷ്ടനേമിക്കും, രണ്ടുപേരെ

ബാഹൂകപുത്രന്നും, രണ്ടുപേരെ അംഗിരസ്സിന്നും, രണ്ടുപേരെ വിദ്വാനായ കൃശാശ്വന്നും കൊടുത്തു. കശ്യപപത്നിമാരായ അദിതിയും ദിതിയും ദനുവും വിശ്വയും അരിഷ്ടയും സുരസയും സുരഭിയും വിനതയും താമ്രയും ക്രോധവശയും ഇരയും കദ്രുവും മുനിയും ലോകമാതാക്കളും ഗോമാതാക്കളുമത്രേ; അവരിൽനിന്നാണ്, വിവിധങ്ങളായ ചരാചരലോകങ്ങളുടെ ഉല്പത്തി: ഇന്ദ്രൻ, ഉപേന്ദ്രൻ, സൂര്യൻ മുതലായവരൊക്കെ അദിതിയുടേയും, ഹിരണ്യകശിപു മുതലായവർ ദിതിയുടേയും, ദാനവന്മാർ ദനുവിന്റേയും, ഗോക്കൾ സുരഭിയുടേയും, ഗരുഡാദി പക്ഷികൾ വിനതയുടേയും, നാഗങ്ങൾ കദ്രുവിന്റേയും പുത്രന്മാരാകുന്നു; മററു സ്ത്രീകളിൽനിന്ന് ഇതരജീവികളും ഉണ്ടായി വന്നു.

കരുത്തേറിയ ഹിരണ്യകശിപുവാകട്ടെ, ദേവകൾക്കെല്ലാം രാജാവും ത്രൈലോക്യനാഥനുമായ ശക്രനെക്കീഴടക്കി രാജ്യം ഭരിച്ചുപോന്നു. ഏതാനും കാലം കഴിഞ്ഞതിനുശേഷം, ഹിരണ്യകശിപുവിനെ വിഷ്ണു സംഹരിച്ചു; ശേഷിച്ച ദാനവരെ യുദ്ധത്തിൽ ഇന്ദ്രനും കൊന്നൊടുക്കി.

മക്കൾ കൊല്ലപ്പെട്ടുപോയ ദിതി കണവനായ കശ്യപനോട്, യുദ്ധത്തിൽ ദേവേന്ദ്രനെക്കൊല്ലുന്നതിന്ന് കരുത്തുള്ള മറെറാരു മകനുണ്ടാകാൻ വരമപേക്ഷിച്ചു. അദ്ദേഹം അതു കല്പിച്ചുകൊടുത്തു:—'ദേവി, ഓരായിരം സംവത്സരം വിശുദ്ധചിത്തയായി വ്രതമനുഷ്ഠിച്ചാൽ ഉണ്ണിയുണ്ടായിവരും.' ദിതി അതിൻവണ്ണം വ്രതത്തിലിരിപ്പായി. അപ്പോൾ ഇന്ദ്രൻ ശ്രദ്ധവെച്ച് അവളുടെ അനുമതി വാങ്ങി അവളെ ശുശ്രൂഷിപ്പാൻ നിന്നു.

പത്തുകുറവെ ആയിരം വർഷം ചെന്നപ്പോൾ, തപസ്സിലിരിക്കുന്ന ദിതി മനംതെളിഞ്ഞു മഹേന്ദ്രന്ന് ഒരു വരം നൽകി:—'മകനേ, ദേവേന്ദ്ര, എന്റെ വ്രതം അവസാനിച്ച കൂട്ടത്തിലായി. നിനക്ക് ഒരനുജൻ ഉണ്ടായിവരും. ഉണ്ണി അവനോടൊന്നിച്ച് ഈ ത്രൈലോക്യൈശ്വര്യം ബാധകൂടാതെ യഥേഷ്ടം അനുഭവിച്ചാലും.' ഇത്രയും പറഞ്ഞപ്പോഴെയ്ക്കും അവളെ നിദ്ര ബാധിച്ചു; അവൾ ഭവിതവ്യതാബലത്താൽ തല കാൽക്കലേയ്ക്കാക്കിക്കിടന്നുറങ്ങിപ്പോയി. ആ ലാക്കിൽ ദേവേന്ദ്രൻ ദിതിയുടെ വയററിൽക്കടന്നു ഗർഭത്തെ വജ്രംകൊണ്ട് ഏഴായി നുറുക്കി; വീണ്ടും പക മൂലം ഓരോ കഷ്ണത്തേയും ഏഴായി നുറുക്കി. അപ്പോഴെയ്ക്കും, ദിതി ഉറക്കമുണർന്ന്, 'ഇന്ദ്ര, അരുത്, എന്റെ കുട്ടിയെ കൊല്ലരുതെ'ന്നപേക്ഷിച്ചു. അതു കേട്ടു പുരന്ദരൻ പുറത്തെയ്ക്കു പോന്നു ഭയത്താൽ കൈതൊഴുതുനിന്ന് അമ്മയോടുണർത്തിച്ചു:—'അമ്മ പകൽ സമയത്ത്, തല കാൽക്കലേയ്ക്കാക്കി കിടന്നുറങ്ങിക്കളഞ്ഞുവല്ലോ; അതിനാലാണ്, ഞാൻ അമ്മയുടെ വയററിലെ കുട്ടിയെ വജ്രംകൊണ്ട് ഏഴേഴായി നുറുക്കിയത്. അമ്മയുടെ ഈ നാല്പത്തൊമ്പതു പുത്രന്മാർക്കും ഞാൻ ദേവലോകത്തു സ്ഥാനം കൊടുത്തുകൊള്ളാം.' അങ്ങിനെയാകട്ടെ എന്നു ദേവി സമ്മതിച്ചു.

വീണ്ടും, അസിതാപാംഗിയായ ദിതി ഭർത്താവിനോടപേക്ഷിച്ചു:— 'നാഥ, എനിക്കു ദേവേന്ദ്രനെ ജയിപ്പാൻ കരുത്തുള്ള ഒരു പുത്രനെ കല്പിച്ചു തരിക; ദേവന്മാർക്ക് അസ്ത്രശസ്ത്രങ്ങൾകൊണ്ടു കൊല്ലരുതാത്തവനായിരിക്കണം അവൻ.' ആ ദുഃഖം മുഴുത്ത പത്നിയോടു കശ്യപൻ കഥിച്ചു:— 'പുത്രവത്സലേ, പതിനായിരം വർഷം തപസ്സുചെയ്താൽ നിനക്കു വജ്രാംഗൻ എന്നൊരു പുത്രൻ ഉണ്ടായിവരും; വജ്രത്തിന്റെ കാതലിനൊത്ത്, ഉറപ്പേറിയ ഇരിമ്പായുധങ്ങൾകൊണ്ടുപോലും മുറിക്കാൻ വയ്യാത്തവയായിരിക്കും, അവന്റെ അവയവങ്ങൾ.'

വരം ലഭിച്ചു ദിതി തപസ്സിന്നായി കാട്ടിലേയ്ക്കു ഗമിച്ചു. അവൾ പതിനായിരംവർഷം ഘോരതപസ്സനുഷ്ഠിച്ചു; തപസ്സവസാനിച്ചതിന്നുശേഷം, ആ സൌഭാഗ്യവതി ദുർജ്ജയനും നിസ്തുല്യകർമ്മാവും വജ്രംകൊണ്ടുപോലും അച്ഛേദ്യനുമായ ഒരു പുത്രനെ പ്രസവിക്കുകയും ചെയ്തു.*.................'

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, താരകവധോപാഖ്യാനം, വജ്രാംഗചരിതകഥനം ഒരുനൂററിനാല്പത്താറാമദ്ധ്യായം.

——(o)——

# ഒരുനൂററിനാല്പത്തേഴാമദ്ധ്യായം

വരാംഗി:—'⁑...............'

.................അയാളുടെ അതിക്രൂരമായ നിശ്ചയം അറിഞ്ഞിട്ട് ബ്രഹ്മഭഗവാൻ വീണ്ടും അയാളുടെ അടുക്കൽ വന്നെത്തി, മധുരമാംവണ്ണം

* ശ്രീപത്മമഹാപുരാണം സൃഷ്ടിഖണ്ഡം ൩൯–ാമദ്ധ്യായത്തിലുണ്ട്, വജ്രാംഗചരിതവും, താരകന്റെ ജനനവും. ൧൧൭–ാംവശത്തു കാണുന്ന 'ജനിച്ചപ്പോൾത്തന്നെ' എന്നാദിയായ വാക്യംമുതൽ, ൧൧൯–ാംവശത്തു 'സുന്ദരി വേഗത്തിൽ പറയൂ' എന്നതുവരെയുള്ളതാണ് ഈ അദ്ധ്യായത്തിലെ ബാക്കി വിഷയം. ൧൧൭–ാംവശത്തുള്ള ബ്രഹ്മകശ്യപവാക്യത്തിൽ ഒടുവിലായി, 'കീഴടങ്ങിയ ശത്രുവിന്റെ പേരിൽ മഹാന്മാർക്കു വൈരമില്ല' എന്നൊരു വാചകംകൂടി ഇരിക്കുന്നുണ്ട്. ൧൧൮–ാംവശത്തുള്ള 'ആവണപ്പലക' മുതലായതിന്നു പകരം, ചുരത്തോണ്ട്, കുടം, പൂക്കൂട്ട എന്നിവയാണിതിൽ; 'സിംഹത്തിന്റെ രൂപം' എന്നതിന്നു പകരം, ആടിന്റെ രൂപമാണിതിൽ. 'പിന്നെ പാമ്പായിട്ട്' ഇത്യാദി വാക്യത്തിന്റെ സ്ഥാനത്ത്, പിന്നെ പാമ്പായിട്ട് അവളുടെ ഇരുകാലിന്മേലും ചുററി വലിച്ച് അവളെ നിലത്തിട്ടിഴച്ചു എന്നാണിതിൽ; 'തപോബലംമൂലം' എന്നു തുടങ്ങിയ വാക്യത്തിന്നുശേഷം, പിന്നീടു കുറുനരിയായിത്തീർന്ന് അവളുടെ ആശ്രമം അശുചിയാക്കുകയും, മേഘമായിനിന്ന് അവളുടെ ആശ്രമത്തിൽ മഴ പെയ്യുകയും ചെയ്തു എന്നൊരു വാക്യം കൂടി ഇതിലുണ്ട്; 'ഇതു കേട്ടു' എന്നതിന്നുശേഷം കരയ്ക്കു കേറി എന്നുകൂടി വേണം; 'തിരിയെ പോരാൻ' എന്നതിന്റെ സ്ഥാനത്തു ഭക്ഷണം കഴിപ്പാൻ എന്നാണിതിൽ.

⁑ പത്മപുരാണത്തിൽ ൧൧൯–ാംവശത്തു കാണുന്ന വരാംഗീവാക്യം മുതൽ, ൧൨൦–ാംവശത്തുള്ള 'ദാനവരോടുരചെയ്തു' എന്നതുവരെയുള്ളതാണ് ഈ അദ്ധ്യായത്തിലെ വിഷയം.

അരുളിച്ചെയ്തു:—'മകനേ, മഹാവ്രതനായ ദിതിനന്ദന, ഭക്ഷണം കഴിപ്പാൻ തുടങ്ങിയ നീ വീണ്ടും ക്രൂരവ്രതത്തിലേപ്പെട്ടതെന്തിനാണ്? ആയിരത്താണ്ട് ഉപവസിച്ചാലത്തെ ഫലം ക്ഷണനേരംകൊണ്ടു കിട്ടും, ഉപസ്ഥിതമായ ആഹാരം ത്യജിച്ചാൽ. കൈവരാത്ത കാമത്തെ ത്യജിക്കൽ അത്ര ഗൌരവമുള്ളതല്ല; കൈവന്നതിനെ ത്യജിക്കലാണ് സാരം.' ഈ അരുളപ്പാടു കേട്ടിട്ട്, തപോയുക്തനായ ദൈത്യൻ അതിന്റെ പൊരുൾ നിനച്ചുംകൊണ്ടു തൊഴുതുണർത്തിച്ചു:—'തിന്തിരുവടിയുടെ അരുളപ്പാടിനാൽ ഞാൻ സമാധി വിട്ടു കരയ്ക്കേറിയപ്പോൾ, എന്റെ ഭാര്യ ഉപദ്രവംമൂലം വിവശയായി, മരച്ചുവട്ടിൽനിന്നു കരയുകയായിരുന്നു; ഞാൻ മനോവേദന പൂണ്ട്, ആ കൃശാംഗിയോടു ചോദിച്ചു:—'എന്താണ്, നീ ഭയപ്പെട്ടു നില്ക്കുന്നത്? എന്താണു നീ ചെയ്വാൻ തുടങ്ങുന്നത്?' ദേവ, വാണീശ്വര, ഭീതയായ അവൾ തൊണ്ടയിടറിക്കൊണ്ടു വിവരം എന്നോടു പറഞ്ഞു:—'*............' ഇതു കേട്ടു മനം കലങ്ങിയ ഞാൻ, സ്വർഗ്ഗവാസികളെ ജയിപ്പാൻ ഉണ്ണിയുണ്ടാകുന്നതിനാണ്, ഘോരതപസ്സിന്നൊരുങ്ങിയത്.' നളിനോത്ഭവനായ നാന്മുഖൻ തിരുവുള്ളം തെളിഞ്ഞ് അസുരപ്പെരുമാളോടരുളിച്ചെയ്തു:—'ഉണ്ണി, തപസ്സു മതി; §..................'

മുഖം തെളിഞ്ഞ ദൈത്യത്തലവൻ ബ്രഹ്മാവിനെ വണങ്ങി, പത്നിയുടെ അടുക്കലേയ്ക്കു പോന്ന് അവളെ ആശ്വസിപ്പിച്ചു; ആ ദംപതിമാർ കൃതാർത്ഥരായി സന്തോഷത്തോടെ സ്വന്തം ആശ്രമത്തിലേയ്ക്കു മടങ്ങുകയും ചെയ്തു.

പിന്നെ വരവർണ്ണിനിയായ വരാംഗി വജ്രാംഗനിൽനിന്നു ഗർഭം ധരിച്ചു. തികച്ചും ഓരായിരം വർഷം കഴിഞ്ഞതിനുശേഷമാണ് അവൾ ഒരാൺകുട്ടിയെ പ്രസവിച്ചത്. ¶ .........ആ മഹാദൈത്യന്റെ ജനനത്തിൽ, അസുരന്മാരെല്ലാം ഹർഷംപൂണ്ട് അസുരസ്ത്രീകളോടൊന്നിച്ച്, അവിടെ വന്നെത്തി. അസുരസ്ത്രീകൾ മനംകുളിർത്തു പാടുകയും ആടുകയും ചെയ്തു...............വരാംഗി, തന്റെ മകനെ കണ്ടു ഹർഷത്താൽ പൂരിതയായിച്ചമഞ്ഞു; അവൾക്കപ്പോൾ ദേവേന്ദ്രനെജ്ജയിക്കൽതന്നെ അത്ര സാരമായിത്തോന്നിയില്ല!

...............മുനിസത്തമന്മാരേ, മഹാരാജാവായിച്ചമഞ്ഞ താരകൻ യുക്തിയുക്തമാംവണ്ണം ദാനവത്തലവന്മാരോടുരചെയ്തു:—

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, താരകവധോപാഖ്യാനം,
താരകാസുരജനനം ഒരുനൂററിനാല്പത്തേഴാമദ്ധ്യായം.

——(൧)——

* പത്മപുരാണം എന്നതിൻ-ാംവശത്തുള്ള വരാംഗിവാക്യം തന്നെ.

§ പത്മപുരാണം എന്നതിൻ-ാംവശത്തുള്ള ബ്രഹ്മവരപ്രദാനം നോക്കുക.

¶ പത്മപുരാണം എന്നതിൻ-ാംവശം നോക്കുക.

# ഒരുനൂററിനാല്പത്തെട്ടാമദ്ധ്യായം

താരകൻ:—'ബലവത്തരന്മാരായ അസുരന്മാരെല്ലാവരും, ഞാൻ പറയുന്നതു കേൾപ്പിൻ: നിങ്ങളെല്ലാവരും ശ്രേയസ്സു സമ്പാദിപ്പാൻ ശ്രദ്ധിക്കണം. നമ്മുടെയെല്ലാം കുലം മുടിക്കുന്നവരാണ് ദേവന്മാർ; ജാതിധർമ്മത്താൽ നമുക്ക് എന്നും തീരാത്ത വൈരം ഉണ്ടായിവന്നിരിക്കുന്നു. അതിനാൽ നാമെല്ലാവരും ഇപ്പോൾത്തന്നെ സ്വന്തം കൈയൂക്കുകൊണ്ടു സുരന്മാരെസ്സും ഹരിപ്പാൻ പോകണം. എന്നാൽ, തപസ്സുകൊണ്ടല്ലാതെ ദേവകളോടു നേരിടാൻ സാധിക്കയില്ല. ഒന്നാമതായി ഞാൻ ഘോരതപസ്സുചെയ്യാം; പിന്നെ നമുക്കു ദേവന്മാരെ ജയിച്ചു ലോകം മൂന്നും കീഴടക്കാം. സ്ഥിരമായ ഉപായമുള്ളവന്നേ ലക്ഷ്മി സ്ഥിരയായി വരൂ; സ്ഥൈര്യമില്ലാത്തവൻ അസ്ഥിരയായ ലക്ഷ്മിയെ നിലനിർത്താൻ ആളാകയില്ല.'

താരകന്റെ ഈ അഭിപ്രായം ഹർഷിതരായ ദാനവന്മാരെല്ലാം നന്നു നന്നെന്നഭിനന്ദിച്ചു. ഉടനെ, താരകൻ പാരിയാത്രപർവ്വതത്തിന്റെ വമ്പിച്ച താഴ്‌വരയിലേക്കു നടകൊണ്ടു. എല്ലാ ഋതുക്കളിലേയും പൂക്കൾ നിറഞ്ഞും, പലതരം ഓഷധികളെരിഞ്ഞും, പലതരം ധാതുക്കളൊഴുകിയും, പലതരം ഗുഹാഗൃഹങ്ങൾ ചൂഴന്നും, കാടുകളാൽ മറയപ്പെട്ടും, വിചിത്രങ്ങളായ കല്പവൃക്ഷങ്ങളിണങ്ങിയും, പല പടിവിലുള്ള പക്ഷികൾ ഇടതിങ്ങിയും, പലതരം ഉറവുകൾ ജലാശയങ്ങൾ എന്നിവയോടുകൂടിയും പരിശോഭിക്കുന്ന ആ താഴ്‌വരയിൽ ചെന്നെത്തി, ദൈത്യർ വമ്പിച്ച തപസ്സുതുടങ്ങി: ആഹാരമില്ലാതേയും, പഞ്ചാഗ്നിമദ്ധ്യത്തിൽ സ്ഥിതിചെയ്തും, ഇലതിന്നും വെള്ളം മാത്രം കുടിച്ചും—ഇങ്ങനെ നൂറുവീതം കൊല്ലം അയാൾ തപസ്സനുഷ്ഠിച്ചു; പിന്നെ നാൾതോറും തന്റെ ശരീരത്തിൽ നിന്നു മൂന്നു കഴഞ്ചു മാംസം അരിഞ്ഞെടുത്ത് അഗ്നിയിൽ ഹോമിച്ചുപോന്നു. അതിനാൽ മാംസമെല്ലാം തീർന്ന് അയാൾ ഒരു തപഃപുഞ്ജമായിച്ചമഞ്ഞു! അയാളുടെ തേജസ്സു ദേഹികളെയെല്ലാം ചുട്ടുകത്തിച്ചു. ദേവന്മാരെല്ലാം അയാളുടെ തപസ്സുമൂലം പേടിച്ചുഴന്നുപോയി.

അപ്പോൾ ബ്രഹ്മാവ് അത്യന്തം പ്രസാദിച്ച്, താരകനു വരം നൽകാനായി ദേവലോകത്തുനിന്നെഴുന്നെള്ളി വന്നു. തന്തിരുവടി ആ മാമലയിൽ വന്ന്, അതിന്റെ താഴ്‌വാരത്തു സ്ഥിതിചെയ്യുന്ന താരകനോടു ഭംഗിയിൽ അരുളിച്ചെയ്തു:—'മകനേ, തപസ്സു മതി; നിനക്കിനി അസാദ്ധ്യമൊന്നുമില്ല. വേണ്ടുന്ന വരം വാങ്ങിക്കൊൾക.' ഇതു കേട്ട്, വിപുലവിക്രമനായ താരകാസുരൻ സ്വയംഭൂവിനെ വണങ്ങിത്തൊഴുതു താഴ്മയിൽ ഉണർത്തിച്ചു:—'ദേഹികളുടെ ഹൃദയത്തിൽ വാണരുളുന്ന ഭഗവാനേ, ഇവിടെയ്ക്കറിയാമല്ലോ, ശരീരികളുടെ സ്വഭാവം. ചെയ്തതിന്നു പകരം ചെയ്വാനും ജയിപ്പാനും ഇച്ഛയുള്ളവരാണ് മിക്കപേരും. ഞങ്ങളാകട്ടേ, ജാതിധർമ്മത്താൽ ദേവകളുമായി ശത്രുതയിലാണ്; അവർ ധർമ്മം വെടിഞ്ഞു

നിർദ്ദയരായി ദൈത്യന്മാരെ മുടിച്ചും പോരുന്നു. അതിനാൽ, എനിക്ക് അവരെ സ്ഥാനഭ്രഷ്ടരാക്കണമെന്നുണ്ട്. ഞാൻ ഏതു കരുത്തേറിയ ജീവിക്കും ആയുധത്തിന്നും കൊന്നുകൂടാത്തവനാകണം. ഈയൊരു വരമേ എനിക്കു വേണ്ടൂ; ദേവേശ, ഇതു കല്പിച്ചു തന്നാലും. മറെറാന്നും എനിക്കു വേണ്ടാ.' അസുരനോടു സുരേശ്വരൻ മറുപടി പറഞ്ഞു:—'ദിതിജോത്തമ, ശരീരികൾക്കു മരണംകൂടാതെ കഴിയില്ല; നിനക്കു് ആരെപ്പററി ശങ്കയില്ലയോ അവനിൽ നിന്നു മരണം വരിച്ചുകൊൾക.' പിന്നീടു്, ദർപ്പമോഹിതനായ ദൈത്യപ്രവരൻ ആലോചന ചെയ്തു്, ഏഴു നാൾ മാത്രം പ്രായംചെന്ന കുട്ടിയുടെ കൈകൊണ്ടു മരണം വരിച്ചു. ആ ഇഷ്ടവരം അയാൾക്കു കല്പിച്ചുകൊടുത്തു നാന്മുഖൻ നാകത്തിലേയ്ക്കു തിരിച്ചു; താരകൻ സ്വഗൃഹത്തിലേയ്ക്കും.

തപസ്സു കഴിഞ്ഞ താരകനെ അസുരത്തലവന്മാർ, സ്വർഗ്ഗത്തിൽ ഇന്ദ്രനെ ദേവന്മാരെന്നപോലെ പരിചരിച്ചുപോന്നു. ആ മഹാനായ ദിതിനന്ദനൻ നാടുവാണ കാലത്തു്, ഋതുക്കളെല്ലാം മൂർത്തിമത്തുക്കളായി സ്വന്തം സ്വന്തം ഗുണങ്ങളെ പ്രസരിപ്പിച്ചു; ലോകപാലന്മാർപോലും താരകന്റെ കിങ്കരന്മാരായി; കാന്തി, ധൃതി, ദ്യുതി, മേധ, ലക്ഷ്മി എന്നിവരെല്ലാവരും ഗുണത്തികവിയന്നു്, അയാളെ നിരന്തരം ശുശ്രൂഷിച്ചുനിന്നു! അയാൾ ശരീരത്തിൽ കാരകിൽ പൂശി, മണികിരീടവും മിന്നുന്ന തോൾവളകളുമണിഞ്ഞു വമ്പിച്ച സിംഹാസനത്തിൽ എഴുന്നള്ളിയിരുന്നാൽ, അപ്സരശ്രേഷ്ഠന്മാർ വിടാതെനിന്നു വീശുകയായി! സൂര്യചന്ദ്രന്മാർ അയാൾക്കു വിളക്കുവെപ്പുകളിലും വായു വിശറികളിലും വ്യാപരിച്ചു; യമൻ അകമ്പടിക്കാരനായി!

ഇങ്ങനെയിരിക്കെ, വമ്പിച്ച വരംകൊണ്ടു ദർപ്പിതനായ താരകാസുരൻ മന്ത്രിമാരോടു പറഞ്ഞു:—'സ്വർഗ്ഗം കീഴടക്കാതെ എനിക്കെന്തിനാണു രാജ്യം! ദേവകളിൽ പകവീട്ടാതെയുണ്ടോ, എനിക്കു മനസ്സമാധാനം വരുന്നു? അമരന്മാർ ഇപ്പോഴും യാഗഭാഗം ഭുജിക്കുന്നു, സ്വർഗ്ഗത്തിൽത്തന്നെ വസിക്കുന്നു; വിഷ്ണു ലക്ഷ്മിയോടു വേർപിരിയാതെയും പരിഭ്രമമില്ലാതെയും കളികൊള്ളുന്നു; വിണ്ണിലെപ്പെണ്ണുങ്ങൾ ബാധയൊന്നുമില്ലാതെ വല്ലഭന്മാരായ വാനവരെ അമർത്തുപുണരുന്നു; അവരുടെ കേളീസ്ഥലങ്ങളിൽ ചെങ്ങഴിനീർപ്പൂവിട്ട മദ്യത്തിന്റെ പരിമളം പരക്കുന്നു! പുരുഷജന്മം കിട്ടിയിട്ടു യാവനൊരുത്തൻ പൌരുഷം കൊള്ളുന്നില്ലയോ, അവന്റെ ജന്മം വെറുതെ തന്നെ. ജനിക്കാതിരിക്കയാണു് ഉത്തമം. മാതാപിതാക്കന്മാർക്കു വേണ്ടുന്നവ ചെയ്യാതെയും, ബന്ധുക്കൾക്കു ദുഃഖം പോക്കാതെയും, മഞ്ഞിൻനിറമിയന്ന കീർത്തി നേടാതെയുമുള്ള പുരുഷൻ ജീവിച്ചിരുന്നാലും ചത്തവൻ തന്നെ! അതിനാൽ വേഗത്തിൽ ദേവപുംഗവന്മാരെ ജയിപ്പാനും ത്രൈലോക്യലക്ഷ്മിയെ കൈക്കലാക്കാനുമായി എന്റെ എട്ടുരുൾത്തേരും, എന്റെ ദുർജ്ജയമായ ദൈത്യപ്പടയും, എന്റെ പൊൻപോള

കൊണ്ടു പൊതിഞ്ഞ കൊടിമരവും, എന്റെ മുത്തലുക്കു കുടയും തെയ്യാറാക്കുക.'

ഉടനെ അസുരപ്പെരുമാളുടെ പടനായകൻ, കരുത്തേറിയ ഗ്രസനനെന്ന ദാനവൻ, അരുളപ്പാടിൻപ്രകാരമെല്ലാമനുഷ്ഠിച്ചു: വമ്പിച്ച പെരുംപറയടിപ്പിച്ചു വെമ്പലോടെ അസുരന്മാരെ വരുത്തി; നാലുയോജന വിസ്താരമുള്ള എട്ടുരുൾപ്പുള്ളിത്തേരിന്നു് ഓരായിരം കുതിരകളെ പൂട്ടിനിർത്തി; വെള്ളപ്പട്ടുകൾകൊണ്ടലംകൃതവും പലതരം ക്രീഡാഗൃഹങ്ങളുള്ളതും ഗീതവാദ്യങ്ങൾകൊണ്ടു മനോഹരവുമായ ആ രഥം ദേവരാജാവിന്റെ വിമാനം പോലെ വിളങ്ങി. പത്തുകോടി ചണ്ഡവിക്രമരായ ദൈത്യന്മാർ അവിടെ വന്നെത്തി; ജംഭൻ, കുജംഭൻ, മഹിഷൻ, കുഞ്ജരൻ, മേഘൻ, കാലനേമി, നിമി, മഥനൻ, ജംഭകൻ, സുംഭൻ എന്നീ പത്തു ദൈത്യേന്ദ്രരത്രേ, അവരുടെ തലയാളികൾ. വേറെയും, ഭൂമി പിളർത്താൻ ത്രാണിയുള്ള പർവ്വതശരീരന്മാരും നാനാ ശസ്ത്രാസ്ത്രപാരഗന്മാരും വിവിധ ശസ്ത്രാസ്ത്രധാരികളുമായ ദൈത്യപ്രവരന്മാർ വളരെ വളരെയുണ്ടായിരുന്നു.

താരകന്റെ കൊടിമരം പൊന്നണിഞ്ഞതും രൌദ്രവുമായിരുന്നു; പററലരെക്കൊന്നൊടുക്കുന്ന പടനായകന്റെ—ഗ്രസനന്റെ—കൊടിമരത്തിന്മേൽ മകരം (ഒരുവക മത്സ്യം) അടയാളമായിശ്ശോഭിച്ചു; ഇരിമ്പുകൊണ്ടുള്ള പിശാചിൻമോന്തയാണു്, ജംഭന്റെ കൊടിമേൽ; കുജംഭന്റെ കൊടിമേൽ വാലിളക്കുന്ന കഴുതയും, മഹിഷന്റെ കൊടിമേൽ സ്വർണ്ണംകൊണ്ടുള്ള കുറുനരിയും, സുംഭന്റെ കൊടിമേൽ കാരിരുമ്പുകൊണ്ടുള്ള കുറുനരിയും കാണപ്പെട്ടു; മററുള്ളവരുടെ കൊടിമരങ്ങൾ മററു പല വടിവിലും.

പൊന്മാലയും കിങ്ങിണിത്തൊങ്ങലുമണിഞ്ഞു വേഗത്തിലോട്ടുന്ന നൂറു നരികളെപ്പൂട്ടിയതായിരുന്നു ഗ്രസനന്റെ രഥം; നൂറു സിംഹങ്ങളായിരുന്നു, ജംഭന്റെ ധ്വജരഥത്തിന്നു്; കുജംഭന്റെ തേരിന്നു പിശാചമുഖങ്ങളായ കഴുതകളും, മഹിഷന്റെ തേരിന്നു് ഒട്ടകങ്ങളും, കുഞ്ജരന്റെ തേരിന്നു കുതിരകളും, മേഘന്റെ തേരിന്നു ഘോരങ്ങളായ പുലികളും, കാലനേമിയുടെ തേരിന്നു് ആനകളും, നിമിയുടെ തേരിന്നു പർവ്വതാകാരങ്ങളും മദഗന്ധമിയന്നവയും പോരഭ്യസിപ്പിക്കപ്പെട്ടവയും ഇടിയൊച്ചയിൽച്ചിന്നംവിളിക്കുന്നവയുമായ വമ്പിച്ച നാല്പൊമ്പനാനകളുമായിരുന്നു; മഥനനെന്ന ദൈത്യേന്ദ്രൻ വെൺചന്ദനം പൂശി, പലതരം പൂമാലകളണിഞ്ഞു്, പാശം കൈയിലേന്തി, നൂറുകോൽ നീളമുള്ള പൊന്നണിക്കരിംകുതിരകളെപ്പൂട്ടിയതും വെൺചാമരങ്ങൾകൊണ്ടലംകൃതവുമായ തേരിലേറി തെക്കുവശത്തു ശോഭിച്ചു; ജംഭകൻ കിങ്ങിണിക്കൂട്ടമണിഞ്ഞ ഒട്ടകത്തിന്റെ പുറത്തും, സുംഭാസുരൻ കറുപ്പും വെളുപ്പുമിയന്ന കൊററനാടിന്റെ പുറത്തും കേറി. മററു ദാനവവീരന്മാർ മറെറാരോതരം വാഹനങ്ങളിലും ആരോഹണംചെയ്തു. ആ മുമ്പന്മാരായ മഹാരഥന്മാർ പ്രചണ്ഡ

വിചിത്രകമ്മാക്കളും തലപ്പാവു- കുണ്ഡലങ്ങളും-പലതരം ഉത്തരീയങ്ങളും-പലതരം മാല്യാഭരണങ്ങളും എന്നിവയണിഞ്ഞവരും പലതരം സുഗന്ധി ചന്ദനം പൂശിയവരുമായിരുന്നു; അവർ പലതരം വന്ദികളാൽ സ്തുതിക്കപ്പെടുകയും പലതരം വാദ്യങ്ങളും മുഴക്കുകയും പലതരം ശൌയ്യവൃത്താന്തങ്ങളും സംസാരിക്കുകയും ചെയ്തിരുന്നു. * ......................

........... . '..............: സാമം, ഭേദം, ദാനം, ദണ്ഡം എന്നു നാലാണ് നീതിയുടെ അംഗങ്ങളും; ഇവ ദേശ-കാല-ശത്രുക്കളെ നോക്കി പ്രയോഗിക്കണം. സാമം ദൈത്യരിൽ പററില്ല; അവർ ജാതിധമ്മത്താൽ ഒത്തൊരുമിച്ചവരാകയാൽ, ഭേദവും സാധ്യമല്ല. ദാനമെന്താണ്, സമ്പത്തു നേടിയവരിൽ? ഇവിടെ ഒരൊററ ഉപായമേ ഉള്ളൂ: നിങ്ങൾക്കു സമ്മതമാണെങ്കിൽ ദണ്ഡം! ദുഷ്ടരിൽ വലിയ സാമവും നിഷ്ഫലമായിപ്പോകും; മഹാത്മാക്കൾ നല്ല വാക്കു (സാമം) പറഞ്ഞാൽ ഭയത്താലാണെന്നേ ക്രൂരന്മാക്കു തോന്നൂ. ആർജ്ജവം, ബുദ്ധിഗുണം, ദയ എന്നിവ നീതിപ്പിഴവും, സാമം ഭയവുമായിട്ടാണ് ദുർജ്ജനങ്ങൾ കരുതുക. അതിനാൽ ദുഷ്ടരെ അമർത്താൻ പൌരുഷം കൊള്ളുകതന്നെ വേണം. എതിർത്താൽ എതിർക്കുക—ഇതു സത്തുക്കളുടെ മഹാവ്രതവുമാകുന്നു. ദുഷ്ടക്കൊരിക്കലും ശിഷ്ടത വരികയില്ല; ശിഷ്ടക്കും അവരുടെ സ്വഭാവം ഒരിക്കലും വിട്ടുപോവുകയില്ല. ഇങ്ങനെയാണെന്റെ അഭിപ്രായം; ഇനി നിങ്ങൾ തീർച്ചപ്പെടുത്തിക്കൊൾവിൻ.' ........... '..........: ഭവാന്മാർ യജ്ഞഭോജികളും, തുഷ്ടാത്മാക്കളും അതിസാത്വികന്മാരും സ്വന്തം മഹിമയിൽ സ്ഥിതിചെയ്യുന്നവരും സദാ ലോകത്തെ രക്ഷിക്കുന്നവരുമാണല്ലോ; അങ്ങനെയുള്ള ഭവാന്മാരെ അകാരണമായി ദാനവത്തലവന്മാർ അസ്വാസ്ഥ്യപ്പെടുത്തുന്നു. അവരിൽ സാമവും മററും ഫലിക്കയില്ല; ദണ്ഡം തന്നെ പ്രയോഗിക്കണം. വേഗത്തിൽ യുദ്ധത്തിന്നൊരുക്കം ചെയ്യുവിൻ;.......... . ആയുധങ്ങൾ എടുത്തുവെയ്ക്കുവിൻ;..........; വാഹനങ്ങളും തേരുകളും പൂട്ടിനിർത്തുവിൻ ...........'

............. . സൂര്യചന്ദ്രന്മാർ, അശ്വികൾ എന്നിവരും ചതുരംഗസൈന്യത്തോടു ചേർന്നു പൊങ്കോപ്പണിഞ്ഞു്, പൊൻകസവുത്തരീയമിട്ടു്, ¶ കാകപക്ഷ (ചെവിക്കരികിൽ കുടുമ്മ) ധാരികളായ ഗന്ധവ്വന്മാർ, വിചിത്രകവചരത്നായുധങ്ങളോടും വൈഡൂര്യമകരാങ്കിതമായ കൊടിമരത്തോടും കൂടി,

* പത്മപുരാണം ൧൩൭-ാംവശത്തു് 'മദിച്ച കൊലയാനകളും' എന്നാദിയായ വാചകം മുതൽക്കു്, ൧൩൮-ാം വശത്തു ഉരാധൃഷ്മമായി ശോഭിച്ചു എന്നതുവരെ വായിക്കുക. ൧൩൮-ാംവശത്തു 'ദേവദാനവരാൽ' എന്നുള്ളതു ദേവകളാലെല്ലാം എന്നും, 'തീക്ഷ്ണബാഹുവായ' എന്നതു തീക്ഷ്ണഖഡ്ഗനായ എന്നും, 'സിംഹത്തേരിൽ' എന്നതു് വമ്പിച്ച സിംഹനാദത്തോടെ എന്നുമാക്കി വായിക്കണം.

¶ ഈ പദം സന്ദിഗ്ദ്ധമാണ്.

രാജാക്കന്മാരൊന്നിച്ചു നിലകൊണ്ടു. ചെമ്പരുത്തിപ്പൂവുപോലെ ചുകന്ന ഉത്തരീയവും ചെമ്പൻതലമുടിയും തെളിഞ്ഞ ഇരുമ്പാഭരണങ്ങളുമിയന്ന മഹാവീര്യരായ രാക്ഷസന്മാർ തലപ്പാവും ചട്ടയുമണിഞ്ഞു്, മുസലഖഡ്ഗഗദകളേന്തി, കഴുകക്കൊടിയുയന്ന തേരുകളിൽക്കേറി; നാഗത്താന്മാർ ഭയങ്കരങ്ങളായ ഇടിവാളും പന്തങ്ങളും കൈക്കൊണ്ടു്, വളർമേഘങ്ങൾ കൊപ്പം അരുത്തലറി; ഘോരരായ യക്ഷന്മാർ കറുത്ത വസ്ത്രംധരിച്ചു കനകരത്നാഭരണങ്ങളണിഞ്ഞു്, കട്ടത്ത വില്ലമ്പുകളേന്തി, ചെമ്പുക്രമൻ കൊടിയുമായി നിരന്നു; നക്തഞ്ചരസൈന്യം പുലിത്തോലാകുന്ന ഉത്തരീയത്തോടും അസ്ഥികളാകുന്ന ഭൂഷണങ്ങളോടും കഴുകച്ചിറകാകുന്ന അടയാളമുള്ള കൊടികളോടും കൂടി, മുസലായുധങ്ങൾകൊണ്ടു ദുർദ്ദർശമായും പല തരം പ്രാണികളുടെ ശബ്ദം മുഴക്കിയും പരിശോഭിച്ചു; കിന്നരന്മാർ വെള്ള വസ്ത്രവും വെണ്ണക്ഷിക്കൊടിയും മൂച്ചയേറിയ തോമരങ്ങളാകുന്ന ആയുധങ്ങളുമായി, മത്തഗജങ്ങളുടെ പുറത്തു കയറി.

മുത്തിൻനിരയണിഞ്ഞ വെള്ളിയരയന്നമാണു്, വരുണന്റെ കൊടിയടയാളം; ആ കൊടിമരം ചെന്തീപോലെ മിന്നിത്തിളങ്ങി; മികച്ച പത്മരാഗക്കൊമ്പാകുന്ന വൈശ്രവണന്റെ കൊടി, ആകാശത്തെയും പറക്കാൻ തുടങ്ങുകയോ എന്നു തോന്നുംവണ്ണം ഉന്നതമായി കാണപ്പെട്ടു; യമന്റെ കൊടിമരത്തിന്മേൽ കാരിരുമ്പിൻചെന്നായും, നിരൃതിയുടെ കൊടിമരത്തിന്മേൽ പ്രേതത്തിന്റെ മുഖവും, അമിതതേജസ്സുകളായ സൂര്യചന്ദ്രന്മാരുടെ കൊടിമരത്തിന്മേൽ കനകസിംഹങ്ങളും, അശ്വികളുടെ കൊടിമരത്തിന്മേൽ രത്നകുംഭവും പരിശോഭിച്ചു; വിചിത്രരത്നങ്ങൾ പതിച്ചതും വെൺചാമരങ്ങൾ കൊണ്ടലംകൃതവുമായ പൊന്നിൻകൊമ്പനാനയത്രേ, ദേവേന്ദ്രന്റെ കൊടിയടയാളം. നാഗയക്ഷഗന്ധർവ്വമഹോരഗനക്തഞ്ചരർ ചേർന്നിണങ്ങി, മുപ്പാരിലും തോൽവി പററാത്ത ആ ദൈവസൈന്യം മുപ്പത്തുമുക്കോടി ദേവകളാൽ അധിഷ്ഠിതമായിരുന്നു.

*..................

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, താരകവധോപാഖ്യാനം,
ദൈത്യദേവസമരോദ്യോഗം, ഒരുനൂററിനാല്പത്തെട്ടാമദ്ധ്യായം.



* പത്മപുരാണം, [illegible]_ാംവശത്തു് ഒടുവിലെ ഖണ്ഡികയിൽ 'ദുരാധർഷമായി ശോഭിച്ചു' എന്നതുവരെ വായിക്കുക. 'തോൾവളകളും' എന്നതിനുശേഷം 'വിചിത്രവസ്ത്രാഭരണങ്ങളും' എന്നുകൂടിച്ചേർക്കണം; 'വന്ദിതപദാംഭോജനായി' എന്നതിനു പകരം വന്ദിസഹസ്രസംസ്തുതനായി എന്നാണിതിൽ.

# ഒരുനൂററിനാൽപ്പത്തൊമ്പതാമദ്ധ്യായം

സൂതൻ:—പിന്നെ, ആ ദൈത്യന്മാരുടേയും ദേവന്മാരുടേയും സൈന്യങ്ങൾ കൂട്ടിമുട്ടുകയും, അതിഘോരമായ ഒരു തുമുലയുദ്ധം നടക്കുകയും ചെയ്തു. ദേവാസുരന്മാരുടെ ഗർജ്ജനവും, ശംഖഭേരീതൂര്യനിഘോഷവും കൊമ്പനാനകളുടെ ചിന്നംവിളിയും കുതിരകളുടെ ഹേഷയും തേരുരുളൊച്ചയും ശൂരന്മാരുടെ ഞാണൊലിയും കൂടി കലർന്നുമുഴങ്ങി. ഇരുസൈന്യങ്ങളും പരസ്പരജയത്തിന്നായി, ക്രോധത്തിൽ മുഴുകി, പ്രാണനെണ്ണാതെ തമ്മിലിടഞ്ഞു പ്രതിലോമപ്പട പയററുകയായി: കാലാൾ തേരിനോടു നേരിട്ടു; തേർ കുതിരയെ തടുത്തു; ആന കാലാളോടേററു; ചിലേടത്തു തേരാളി തേരാളിയോടുതന്നെ പൊരുതി; ആനയോടു മറെറാരാനയും, വളരെക്കുതിരകളോട് ഒരാനയും, വളരെ മത്തഗജങ്ങളോട് ഒരു കാലാളും പാഞ്ഞേററു. പ്രാസം (ഒരു വക കുന്തം), വജ്രം, ഗദ, ഭിന്ദിപാലം, മഴു, വേൽ, പട്ടിശം, ശൂലം, മുൾത്തടി, കണപം, ഗുഡം, ചക്രം, ശങ്കു, തോമരം, മൂർച്ചയേറിയ തോട്ടി, * കണ്ണി (ചെറിയനമ്പ്), നാളീകം, നാരാചം, വത്സദന്തം, അർദ്ധചന്ദ്രം, ഭല്ലം, ശതപത്രം, ചാണയ്ക്കുവെച്ച ശുകതുണ്ഡം എന്നിവയുടെ ഒരത്ഭുതവർഷം ആകാശത്തു കാണപ്പെട്ടു! അതു ദിക്കുകളെയെല്ലാം മറച്ചു ക്രൂരിരുട്ടിലകപ്പെടുത്തി; ആ ക്രൂരിരുട്ടിൽ പടയാളികൾ തമ്മിൽത്തമ്മിൽ ആളറിയാതായിപ്പോയി. അതിനാൽ അവർ ഉന്നം വെയ്ക്കാതെ ആഞ്ഞുവിട്ട ശസ്ത്രസമൂഹം ഇരുസൈന്യങ്ങളുടേയും ഇടയിൽ ഉതിർന്നുകൊണ്ടിരുന്നു. വീണവയും വീഴുന്നവയുമായ കൊടിമരങ്ങൾ, കടകൾ, കൈകൾ, കുണ്ഡലാലംകൃതങ്ങളായ ശിരസ്സുകൾ, ആന-കുതിര-കാലാളുകൾ എന്നിവയാൽ, ആകാശപ്പൊയ്കയിൽനിന്നു പൊഴിഞ്ഞ താമരപ്പൂക്കളാലെന്നപോലെ മന്നിടം മൂടപ്പെട്ടു. കൊമ്പുകൾ മുറിഞ്ഞും മസ്തകം പിളൎന്നും നീണ്ട തുമ്പിക്കരമററും, പർവ്വതങ്ങൾപോലുള്ള ഗജങ്ങൾ ചോരയൊഴുക്കിക്കൊണ്ടു പാരിടത്തിൽപ്പതിച്ചു. നുകമരം, ചക്രങ്ങൾ, അച്ചുതണ്ട് എന്നിവയുടഞ്ഞ തേരുകൾ, കുതിരകൾ എന്നിവയും ആയിരമായിരം തകർന്നുതിർന്നു. കടക്കാവതല്ലാത്ത ചോരക്കയം ഭൂമിയിലെങ്ങും കാണപ്പെട്ടു. രക്തപ്പുഴകൾ മാംസഭോജികൾക്കു മനം കുളിർപ്പിച്ചു; വേതാളഗണം ആ സങ്കുലപ്പോർക്കളത്തിൽ തിമർത്തു കളിയാടി.

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, താരകവധോപാഖ്യാനം, ദേവാസുരതുമുലയുദ്ധം, ഒരുനൂററിനാല്പത്തൊമ്പതാമദ്ധ്യായം.

———:(൭):———

* കണ്ണി മുതലായവ ശരങ്ങളുടെ വകഭേദങ്ങളാകുന്നു.

# ഒരുനൂററമ്പതാമദ്ധ്യായം.

സൂതൻ:—ക്രോധം മുഴുത്ത യമൻ ഗ്രസനനെ ലാക്കാക്കി തീപോലുള്ള ദീപ്തബാണങ്ങൾ വാരിച്ചൊരിഞ്ഞു. വളരെ വളരെ ക്രൂരമ്പുകൾ തറഞ്ഞ മഹാ പരാക്രമനായ ഗ്രസനനും, അതിന്നു പകരംചെയ്യാൻ വേണ്ടി കൊടിയ വില്ലു കുഴിയെക്കുലച്ച്, അതികഠോരമായ അഞ്ചൂറു ശരം യമങ്കൽ ആഞ്ഞെയ്തു. ഗ്രസനന്റെ ഗംഭീരപൌരുഷം കണ്ടിട്ടു യമൻ വീണ്ടും തെരുതെരെ കടുത്ത ക്രൂരമ്പുകൾ വാരി വർഷിച്ചു, ശമനന്റെ ആ ശരവർഷം, ആകാശത്തു പരന്നപ്പോൾത്തന്നെ, ഗ്രസനാസുരേന്ദ്രന്റെ ബാണവൃഷ്ടിയാൽ നഷ്ടപ്പെട്ടു. ആ ശരനികരം പാഴായിപ്പോയതു കണ്ടിട്ട് യമൻ ഒരു ഭയങ്കരമായ മുൾത്തടി ഗ്രസനന്റെ തേരിലേയ്ക്കു ചാട്ടി; അതിനെ ഗ്രസനൻ ഒരു ചാട്ടം ചാടി ആകാശത്തുനിന്ന് ഇടംകൈകൊണ്ടു പിടിച്ച്, ആ കൃതാന്തായുധംകൊണ്ടുതന്നെ യമന്റെ പോത്തിനെ ആഞ്ഞടിച്ചു നിലംപൊത്തിച്ചുകളഞ്ഞു. പോത്തു വീഴുന്നതിന്നു മുമ്പേ യമൻ അതിന്റെ പുറത്തുനിന്നു ചാടി, കുന്തംകൊണ്ടു ഗ്രസനന്റെ മുഖത്ത് ഒരു കുത്തുകൊടുത്തു. ആ കുത്തേററ് അയാൾ ബോധംകെട്ടു നിലത്തു വീണു.

ഗ്രസനൻ വീണതുകണ്ടിട്ട്, ഭീമപരാക്രമനായ ജംഭൻ യമന്റെ മാറത്തു ഭിന്ദിപാലംകൊണ്ടു പ്രഹരിച്ചു; ആ പ്രഹരത്താൽ യമൻ വായിൽനിന്നു ചോര കക്കിപ്പോയി. പരേതരാജന്നു പരിക്കേററതുകണ്ടിട്ട്, ഗദാപാണിയായ വൈശ്രവണൻ ചൊടിച്ച്, അനേകായിരം യക്ഷന്മാരാൽ പരിവൃതനായി, ജംഭനോടെതിരിട്ടു. അദ്ദേഹത്തോട്, ദാനവപ്പട ചുഴന്ന പ്രാജ്ഞനായ ജംഭൻ, ഒരു സ്നേഹിതനെന്നപോലെ സംസാരിച്ചു. *

അപ്പോഴെയ്ക്കും, ഗ്രസനൻ ബോധം പൂണ്ടെഴുന്നേററ്, പൊന്നും കല്ലുമണിഞ്ഞ ഒരു ശത്രുമർദ്ദിനിയായ കനത്ത ഗദ യമന്റെ നേക്കു വിട്ടു. ആ അപ്രമേയമായ ഗദ കണ്ടിട്ട്, ക്രുദ്ധനായ മഹിഷവാഹനൻ അതിനെ തടുക്കാൻവേണ്ടി, ജഗത്തുകളെ പിളർത്താൻ കരുത്തുള്ളതും ജ്വാലാമാലകൾ ചുഴന്നതുമായ ദണ്ഡ് ആഞ്ഞെറിഞ്ഞു; ആ ദണ്ഡ് ആകാശത്തു ഗദമേൽ ചെന്നലച്ച്, ഇടിയെയ്ക്കാത്ത ശബ്ദം പുറപ്പെടുവിച്ചു. അവയുടെ കൂട്ടിമുട്ടൽ രണ്ടു പർവ്വതങ്ങളുടേതെന്നപോലെ സുദുസ്സഹമായിരുന്നു. അവ തമ്മിലുരുമ്മിയപ്പോഴത്തെ ഇരമ്പംകൊണ്ടു ദിഗന്തരങ്ങൾ മരവിച്ചുപോയി; പ്രളയം വന്നതായിത്തോന്നുകയാൽ ലോകം വല്ലായ്മയിൽപ്പെട്ടു; ക്ഷണനേരംകൊണ്ട് ആകാശമണ്ഡലം നിശ്ശബ്ദമായി, കത്തുന്ന കൊള്ളിമീൻ നിറഞ്ഞാലെന്നവണ്ണം ഭയാനകമായിത്തീൎന്നു! ദണ്ഡ് ഗദയെ, അനൎത്ഥം ദുർവ്വൃത്തന്റെ സമ്പത്തിനെ എന്നപോലെ സംഹരിച്ച്, ഗ്രസനന്റെ നിറുക

---

* ജംഭൻ പറഞ്ഞതു മൂലപുസ്തകത്തിൽ കാണുന്നില്ല.

യിൽ നിപതിച്ചു. ആ പ്രഹരംമൂലം ഗ്രസനന്നു ദിക്കെല്ലാം ഇരുട്ടടഞ്ഞതായിത്തോന്നി; അയാൾ തൻേറടം കെട്ട്, മൺപൊടിപൂണ്ടുമാറു നിലത്തു വീണു. അപ്പോൾ ഇരുസേനകളിലും ഘോരമായ ഹാഹാ രവം മുഴങ്ങി.

ഏതാനും നേരംകൊണ്ടു ഗ്രസനന്നു മോഹാലസ്യം നീങ്ങി; അയാൾ, തൻെറ ശരീരം പൊടിപുരണ്ടതായും വസ്ത്രാഭരണങ്ങളഴിഞ്ഞതായും കണ്ടിട്ടു പ്രതിക്രിയയെപ്പററി വിചാരിച്ചു:—'എന്നെപ്പോലുള്ള പുരുഷങ്കലാണ്, സ്വാമിയുടെ ഇടിവും മികവുമിരിക്കുന്നത്. എൻെറ കീഴിലാണല്ലൊ സൈന്യങ്ങൾ; ഞാൻ തോററാൽ അവ മുടിഞ്ഞുപോകും. വിലയില്ലാത്തവൻ തോന്നിയപോലെ നടന്നുകൊള്ളട്ടെ; വിലയുള്ള പുരുഷൻ കഥയില്ലായ്മ കാട്ടിക്കൂടാ.' ഈവിധം വിചാരിച്ച്, ആ കരുത്തേറിയ പർവ്വതാകാരൻ തട്ടിപ്പിടഞ്ഞെഴുന്നേററു. അയാൾ ഘോരമായ നിശ്ചയത്തോടെ, യമദണ്ഡുപോലുള്ള ഒരു മുൾത്തടി കയ്യിലെടുത്ത്, ചുണ്ടു കടിച്ച്, വെമ്പലോടെ തേറിലേറിപ്പോന്ന്, യുദ്ധത്തിൽ കാലനെ കണ്ടുപിടിച്ചു; അതോടുകൂടി, ഗ്രസനൻ ഭയങ്കരമായ മുൾത്തടി ചുഴററി യമൻെറ മൂർദ്ധാവിലേയ്ക്ക് ഏററവും ഊക്കിൽ ആഞ്ഞുവിട്ടു. ആ മിന്നിത്തിളങ്ങുന്ന ദുർദ്ധർഷമായ മുൾത്തടി കണ്ടിട്ടു കാലന്നു കണ്ണുകൾ അമ്പരന്നുപോയി; മഹാബലനായ അദ്ദേഹം അടവിൽ ദൂരത്തേയ്ക്കു പിന്മാറി. മുൾത്തടിയാകട്ടെ, യമൻെറ പ്രചണ്ഡരും ഘോരകർമ്മാക്കളുമായ കിങ്കരന്മാരിൽ ഒരായിരംപേരെ അരച്ചുകളഞ്ഞു!

അങ്ങനെ ഘോരമായ കിങ്കരപ്പട മർദ്ദിക്കപ്പെട്ടതു കണ്ടപ്പോൾ യമന്നു വല്ലാത്ത ക്ഷോഭമുണ്ടായി; അദ്ദേഹം പലതരം ആയുധങ്ങളുമായി ഒരുമ്പെട്ടു. ഗ്രസനന്നാകട്ടെ, ആ കിങ്കരസൈന്യത്തെ കണ്ടപ്പോൾ, യമൻ മായകൊണ്ടു അനേകായിരം യമന്മാരെ സൃഷ്ടിച്ചതായിത്തോന്നി! ക്രോധം മുഴുത്ത ഗ്രസനൻ കല്പാന്തരുദ്രൻെറ മട്ടിൽ, ആ സൈന്യത്തെത്തോട്ടു ആയുധങ്ങൾ വർഷിക്കുകയുണ്ടായി; ചിലരെ അയാൾ ശൂലംകൊണ്ടും, ചിലരെ നേരെ പായുന്ന ബാണങ്ങൾകൊണ്ടും പിളർത്തി; ചിലരെ ഗദകൊണ്ടും ചിലരെ മുൾത്തടികൊണ്ടും പൊടിക്കി; ചിലരെ കുന്തംകൊണ്ടു കുത്തി; ചിലരെ മരവടികൊണ്ടു വീക്കി. ചില കിങ്കരന്മാർ പലവുരു ഗ്രസനൻെറ കൈമേൽ പിടിച്ചുതൂങ്ങി; മററുചിലർ കല്ലുകൾകൊണ്ടും മാമരങ്ങൾകൊണ്ടും പ്രഹരിച്ചു; വേറെ ചിലർ പല്ലുകൾകൊണ്ട് അയാളുടെ അവയവങ്ങളിൽ കടിച്ചു; ചില ക്രൂരർ കൈചുരുട്ടി പുറത്തിടിച്ചു. ഇതിൽ ചുണപിടിച്ച ഗ്രസനൻ പിന്നോക്കം മറിഞ്ഞുവീണ്, ആയിരമായിരം കിങ്കരരെ ചമ്മന്തിയാക്കി; എന്നിട്ടെഴുന്നേററുനിന്നു ചിലരെ മുഷ്ടികൾ കൊണ്ടിടിച്ചു. എന്നാൽ ഈ കിങ്കരയുദ്ധം അയാളെ ക്ഷീണിപ്പിച്ചുകളഞ്ഞു.

ഗ്രസനൻ ക്ഷീണിച്ചതും, തന്റെ സൈന്യം ഹനിക്കപ്പെട്ടതും കണ്ടിട്ട്, മഹിഷവാഹനനായ യമൻ ദണ്ഡൊങ്ങി പാഞ്ഞടുത്തു. ഗ്രസനനാകട്ടെ, നേരിടുന്ന യമന്റെ മാറത്ത് ഗദകൊണ്ട് ഒരടിയടിച്ചു; അതു വകവെയ്ക്കാതെ, വൈരിഹന്താവായ വൈവസ്വതൻ ചൊടിച്ച്, ഗ്രസനന്റെ തേരിന്നു പൂട്ടിയ വ്യാഘ്രങ്ങളെ ദണ്ഡുകൊണ്ടു പ്രഹരിച്ചു. അപ്പോൾ, ആ തേർവലിപ്പാൻ പകുതി വ്യാഘ്രങ്ങളേ ഉള്ളൂ എന്നായിപ്പോയി; സംശയംമൂലം മനുഷ്യന്റെ മനസ്സ് ഏതവസ്ഥയിലാകുമോ, ആ അവസ്ഥയിലായി, അസുരന്റെ രഥം! അതിനാൽ അസുരൻ തേർ വിട്ടു കാലാളായി നിലത്തുനിന്നു കാലനോടു കൈകൊണ്ടു പൊരുതാനൊരുമ്പെട്ടു; അന്തകനും ആയുധങ്ങളുപേക്ഷിച്ചു ബാഹുയുദ്ധത്തിലേർപ്പെട്ടു. ബലോദ്ധതനായ ഗ്രസനൻ യമനെ അരക്കച്ചമേൽ പിടിച്ച്, അമ്പരപ്പ് മനസ്സിനെ എന്നപോലെ ഉയക്കിൽ വട്ടംചുററിച്ചു; യമനും ദൈത്യനെ ഇരുകൈകൾകൊണ്ടു കഴുത്തിൽ മുറുകെപ്പിടിച്ചു നിലത്തുനിന്നു പൊക്കി, ഉയക്കിൽ വട്ടംചുററിച്ചു. പിന്നെ രണ്ടുപേരും തങ്ങളിൽ കൈ ചുരുട്ടിയിടിച്ചു പരിക്കേല്പിക്കുകയായി. ഒടുവിൽ, അസുരത്തലവൻ പടുക്രൂരനായിരുന്നതുകൊണ്ട്, അന്തകൻ തളൎന്നുപോയി; അദ്ദേഹം തല ദൈത്യന്റെ ചുമലിൽ ചായ്ച്ചു തളർച്ചതീക്കാൻ നോക്കി. ഗ്രസനനാകട്ടേ, ശമനന്റെ തളർച്ച കണ്ടിട്ട്, അദ്ദേഹത്തെ നിലത്തിട്ട്, തെരുതെരെ തല്ലുകയും ചവുട്ടുകയും ചെയ്തു. യമന്റെ വായിൽനിന്നു ചോര കുത്തിയൊലിച്ചുതുടങ്ങി! യമനെ നിർജ്ജീവനായി കണ്ടിട്ട് അസുരൻ അദ്ദേഹത്തെ വിട്ട്, ജയലാഭഗർവ്വിനാൽ അത്യുച്ചത്തിൽ ആർത്തലറി, സ്വന്തം സൈന്യത്തിലണഞ്ഞ്, ഒരു പർവ്വതംപോലെ നിശ്ചലനായി സ്ഥിതിചെയ്തു.

ചുണപൂണ്ട ജംഭന്റെ മർമ്മഭേദികളായ ബാണങ്ങളാൽ കുബേരന്നു ദിക്കുകളെല്ലാം രോധിക്കപ്പെട്ടു; സൈന്യവും ഉടയ്ക്കപ്പെട്ടു. അതിൽ അരിശം വളൎന്ന ധനേശൻ ജംഭാസുരന്റെ നെഞ്ഞത്തേയ്ക്ക് ഒരായിരം തീയൊളിയമ്പുകൾ ഒന്നിച്ചെയ്തു; മയിൽപ്പീലി വെച്ചവയും മെഴുക്കിട്ടവയും നേരെ പായുന്നവയുമായ നൂറു ശരങ്ങൾകൊണ്ടു സാരഥിയേയും, പത്തു ശരങ്ങൾകൊണ്ടു കൊടിമരത്തേയും, എഴുപത്തഞ്ചു ശരങ്ങൾകൊണ്ട് ഇരുകൈകളേയും, പത്തുശരങ്ങൾകൊണ്ടു വില്ലിനേയും, പത്തു തീക്ഷ്ണശരങ്ങൾകൊണ്ടു സിംഹങ്ങളേയും അദ്ദേഹം മുറിപ്പെടുത്തി. കുബേരന്റെ ഈ അതിദുഷ്കരമായ കർമ്മത്താൽ കുറഞ്ഞൊന്നു ഭയപ്പെട്ട ജംഭൻ ധൈര്യമവലംബിച്ച്, വൈരിമർമ്മം പിളത്തുന്ന ക്ഷുരമ്പുകളെടുത്തു ചെവിയോളം വലിച്ചു വില്ലിൽത്തൊടുത്തു വൈശ്രവണന്റെ മാറത്തേയ്ക്കെയ്തുവിട്ടു; അരിശം മുഴുത്ത്, അദ്ദേഹത്തിന്റെ സാരഥിയുടെ നെഞ്ഞത്തേയ്ക്കും ഒരു ശരം ആഞ്ഞെയ്തു; ഒരു മെഴുക്കിട്ട ബാണംകൊണ്ടു വില്ലിന്റെ ഞാണും മുറിച്ചുകളഞ്ഞു; എന്നിട്ട്, ആ ക്രൂരചേഷ്ടിതനായ ദാനവൻ പത്തു ഘോരശരം വിത്തേശന്റെ മാൎത്തടത്തിലേയ്ക്കെയ്തുവിട്ടു. അതുകണ്ടിളേറിട്ട് അ

ദ്ദേഹം മോഹാലസ്യപ്പെട്ടുപോയി; എങ്കിലും ക്ഷണേന ചുണപിടിച്ചു ഘോരമായ ചാപം ആഞ്ഞുവലിച്ചു്, അനേകായിരം ക്രൂരമ്പുകൾ വർഷിയ്ക്കുകയായി. അവയാൽ ദിക്കുകളും വിദിക്കുകളും ദ്യോവും ഭൂവും ദൈത്യന്റെ സൈന്യങ്ങളും ഛിക്കെന്നു നിറയ്ക്കപ്പെട്ടു; സൂര്യമണ്ഡലവും മറയ്ക്കപ്പെട്ടു! ജംഭനാകട്ടെ, വമ്പിച്ച പൌരുഷത്താൽ തെരുതെരെത്തൊടുത്തു്, ഓരോ ശരത്തേയും വളരെശ്ശരങ്ങൾകൊണ്ടു മുറിച്ചുതള്ളി.

അതിൽ അരിശമിയന്ന ധനേശ്വരൻ അസുരന്റെ പടകളെ പലതരം ശരവർഷംകൊണ്ടു മൂടിച്ചു. ആ ദുഷ്കരപ്പൂററു കണ്ടിട്ടു് അസുരൻ ഒരു പൊന്നണിഞ്ഞ ഘോരമായ ഇരിമ്പു മുൾത്തടിയെടുത്തു്, കുബേരന്റെ അനുചരന്മാരായ യക്ഷരെ ആയിരക്കണക്കിൽ അരച്ചുതുടങ്ങി; ദാനവനാൽ പ്രഹരിക്കപ്പെടുന്ന അവർ എല്ലാവരും കൂടി വല്ലാതെ മുറയിട്ടുംകൊണ്ടു തമ്പുരാന്റെ പള്ളിത്തേരിനു ചുററും ചെന്നു നില്പായി. അവരുടെ സങ്കടം കണ്ടിട്ടു വൈശ്രവണൻ വെമ്പലോടെ ഒരു കരാളമായ ശൂലം കയ്യിലെടുത്തു്, അനേകായിരം അസുരന്മാരെ കുത്തിപ്പിളർത്തി. ദൈത്യന്മാർ ചത്തൊടുങ്ങിത്തുടങ്ങിയപ്പോൾ ഈററപിടിച്ച ജംഭാസുരൻ അസുരവൈരികളെ അറുതിപ്പെടുത്തുന്നതായ ഒരു വെണ്മഴുവെടുത്തു്, അതിന്റെ മൂച്ചേറിയ വായ്ത്തലകൊണ്ടു കുബേരന്റെ പെരുംതേരിനെ, മൂഷികൻ ഒരു മെഴുക്കുണ്ണിയെ എന്നപോലെ, എണ്മെണ്ണിപ്പ്രായം വെട്ടിനുറുക്കിക്കളഞ്ഞു! അപ്പോൾ കാലാളായിത്തീർന്ന ധനേശ്വരൻ ചൊടിച്ചു്, കനത്ത തെളിയിരിമ്പിൻഗദ കയ്യിലെടുത്തു്, പെരുംപോർത്തിക്കുകളിൽ കുറുമ്പുള്ള കൂടലരെ കൊന്നൊടുക്കുന്നതും ആക്കും ആക്രമിച്ചുകൂടാത്തതും വളരെ വളരെക്കാലമായി പൂജിച്ചുപോരുന്നതും പലതരം ചന്ദനം പൂശിയതും ദിവ്യപുഷ്പങ്ങളുടെ സൌരഭ്യമിയന്നതും പൊന്നണിഞ്ഞതുമായ ആ അമോഘഘോരായുധം ജംഭന്റെ മൂർദ്ധാവിലേയ്ക്കു ചാട്ടി. ആ മിന്നൽപ്പിണരണിഞ്ഞ ഗദ വരുന്നതു കണ്ടിട്ടു്, ചണ്ഡവിക്രമനായ ദൈത്യൻ അതിനെ തടുക്കാൻവേണ്ടി, പൊന്നിൻതോൾവളകളിട്ട രണ്ടു കൈകൊണ്ടും ചക്ര-കണപ-പ്രാസ-ഭുശുണ്ഡീ-പട്ടിശങ്ങളാകുന്ന ആയുധങ്ങൾ തെരുതെരെ പ്രയോഗിച്ചുനോക്കി; എന്നാൽ ആ കടുത്ത ഗദ അവയെയെല്ലാം പാഴാക്കി, ഒളിമിന്നിക്കൊണ്ടു്, പെരുംകൊള്ളിമീൻ പർവതപ്പരപ്പിലെന്നപോലെ, ദൈത്യന്റെ മാർത്തടത്തിൽ നിപതിച്ചു. ആ ഗാഢപ്രഹാരം അയാളെ തേർത്തകത്തണ്ടിന്മേൽ വീഴിച്ചു; അയാളുടെ സ്രോതസ്സുകളിൽനിന്നു രക്തം പ്രവഹിച്ചു; അയാൾക്കു ബോധം തീരെക്കെട്ടു.

ജംഭൻ കൊലപ്പെട്ടതായിധരിക്കയാൽ കുജംഭൻ ചൊടിച്ചു് ആർത്തലറി, ധനേശ്വരന്റെ കളിയാക്കൽമൂലം ഒന്നുകൂടി കലികൊണ്ടു്, അദ്ദേഹത്തിന്റെ നാലുപിടത്തും ബാണങ്ങൾകൊണ്ടു് ഒരു വല കെട്ടി! ആ വല അർദ്ധചന്ദ്രങ്ങളെന്ന ക്രൂരമ്പുകൾകൊണ്ടെയ്തുറുത്തിട്ടു്, ബലവാനായ

യക്ഷപ്പുത്രന്മാർ കുജംഭന്റെ മേലെ ശരവർഷം പൊഴിച്ചു; ആ ശരനിരയെ അസുരൻ ക്ഷുരപ്രങ്ങൾകൊണ്ടു മുറിച്ചുതള്ളി. തന്റെ ശരവർഷം പാഴാക്കപ്പെട്ടതു കണ്ടിട്ടു രാജരാജൻ അനേകമണികൾ കിലുങ്ങുന്ന ഒരു ദുരാധർഷമായ വേൽ എടുത്തു, അതിനെ മണികളുടെ ഒളി തിളങ്ങുന്ന കൈകൊണ്ടു കുജംഭന്റെ നേരെ എറിഞ്ഞു വിട്ടു; അതു കുജംഭന്റെ കടുത്ത മാർത്തട്ടിനെ, ആപത്തു ഉൾക്കൊണ്ടിട്ടില്ലാത്തവന്റെ ഹൃദയത്തെ എന്നവണ്ണം പിളർന്നു ഭൂമിയിലേയ്ക്കു താണു. അതിൽ ക്ഷുഭിതനായ ദൈത്യൻ വല്ലാത്ത വെട്ട ദാരുണാകാരനായ ദാനവൻ തീക്ഷ്ണവും മൂർച്ചയേറിയതുമായ ഒരു പട്ടിശം കൈയിലെടുത്തു; അതുകൊണ്ടു അവൻ വൈശ്രവണന്റെ മാർത്തടത്തെ, മർമ്മത്തു കൊള്ളുന്ന കഠിനാഘാതത്താൽ ദുഷ്ടൻ ശിഷ്ടന്റെ ഹൃദയത്തെ എന്നവണ്ണം കുത്തിപ്പിളർത്തി. ധനേശൻ ആ പട്ടിശമേററു ബോധംകെട്ടു, മൃതൻ സകലരെയുംപോലെ തേർത്തട്ടിൽ വീണു പോയി.

നരവാഹനൻ ആ നിലയിലായതു കണ്ടിട്ടു, ഖഡ്ഗപാണിയായ നിരൃതിദേവൻ നിശാചരപ്പടയോടൊന്നിച്ചു, ഭീമവിക്രമനായ കുജംഭനെ പാഞ്ഞേററു; ആ ദുർദ്ധർഷനായ രാക്ഷസേന്ദ്രനെ കണ്ടതോടുകൂടി കുജംഭൻ സൈന്യത്തെ രാക്ഷസേന്ദ്രവധത്തിന്നു പ്രേരിപ്പിച്ചു. ആ പ്രേരിപ്പിക്കപ്പെട്ട ഭല്ലാദിവിവിധായുധഭയങ്കരമായ സൈന്യത്തെ കണ്ടിട്ടു, ആഭരണങ്ങളാൽ മിന്നിത്തിളങ്ങിയിരുന്ന രാക്ഷസപ്പുരുഷന്മാർ പിശാചതേരിൽ നിന്നു ചാടി, ഉറയിൽ നിന്നൂരിയ ഗഗനവർണ്ണമായ പള്ളിവാൾകൊണ്ടു പുററും പലതരം പററലർത്തലകൾ താമരപ്പൂക്കളെന്നവണ്ണം കൊയ്യുകയായി; ചുണ്ടു കടിച്ചു പുരികം വളച്ചു കടുംകോപത്താൽ കണ്ണു ചുകത്തിരുന്ന ആ ദീർഘബാഹു വമ്പിച്ച വാൾകൊണ്ടു യുദ്ധത്തിൽ ഇരുവശത്തും പുറത്തും താഴത്തും മുകളിലും അസുരന്മാരെ അരിഞ്ഞുതള്ളി. തന്റെ സൈന്യം മുക്കാലും ഒടുങ്ങിയതായി കണ്ടിട്ടു കുജംഭൻ കുബേരനെ വിട്ടു നിരൃതിയോടു പാഞ്ഞടുത്തു.

അപ്പോഴേയ്ക്കും ജംഭൻ വെളിവുപൂണ്ടെഴുന്നേററു, കുബേരകിങ്കരരെ ആയിരക്കണക്കായി ജീവനോടെ പിടിച്ചു പാശങ്ങൾകൊണ്ടു കെട്ടിവരിഞ്ഞു; മൂർത്തിമത്തുക്കളായ വിവിധരത്നങ്ങൾ, ദിവ്യങ്ങളായ വാഹനങ്ങൾ, വിമാനങ്ങൾ എന്നിവയും ആയിരക്കണക്കിൽ ദാനവന്മാർ കീഴടക്കി. ബോധംവന്ന വൈശ്രവണനാകട്ടെ, ആ അവസ്ഥ കണ്ടിട്ടു ചുടുള്ള നെടുവീർപ്പു വിട്ടു. കോപത്താൽ കണ്ണുകൾ ചുടുത്തു, ഗാരുഡമെന്ന ദിവ്യാസ്ത്രത്തെ ധ്യാനിച്ചുംകൊണ്ടു ഒരു വൈരിദാരണമായ ബാണം വില്ലിൽതൊടുത്തു അസുരപ്പടയിലേയ്ക്കു എയ്തു: ഒന്നാമതായി അദ്ദേഹത്തിന്റെ വില്ലിൽനിന്നു പുകക്കുമ്പാരങ്ങളും, അതിനുശേഷം അനേകംകോടി എരിതീപ്പൊരികളും പുറപ്പെട്ടു; അനന്തരം ആകാശത്തെങ്ങും ജ്വാലാമാലകൾ പടർന്നു; പിന്നെ ആ അസ്ത്രം ക്രമേണ ദുർന്നിവാരമായി നാനാരൂപമായി ചമഞ്ഞു. ലോകം

തീരെ മങ്ങി കൂരിരുട്ടിലകപ്പെട്ടു; അസ്ത്രതേജസ്സ് അന്തരീക്ഷത്തിൽ പ്രശം
സിക്കപ്പെട്ടതുമായി. ഇതു കണ്ട് അമിതപരാക്രമനായ കുജംഭാസുരൻ ആ
ത്തലറികൊണ്ടു ക്രൂദ്ധനായി ധനാധ്യക്ഷന്റെ നേരെ പാഞ്ഞെത്തി. അ
യാൾ നേരിട്ടുവരുന്നതു കണ്ടപ്പോൾ യക്ഷത്തമ്പുരാൻ അമ്പരപ്പുപിടിച്ചു
കുതിച്ചോടാൻ തുടങ്ങി; ഓടുന്നതിനിടയിൽ, അദ്ദേഹത്തിന്റെ കതിർ വീ
ശുന്ന രത്നകിരീടം, ആകാശത്തുനിന്നു സൂര്യബിംബമെന്നപോലെ ഭൂമിയിൽ
വീണുപോയി. ദുർമ്മർഷരായ യക്ഷന്മാർ പലതരം ശസ്ത്രാസ്ത്രങ്ങളേന്തി,
പോരിനൊരുമ്പെട്ട് ആ കിരീടത്തിനു ചുററും നിലയുറപ്പിച്ചു: 'സ്വാമി
യുദ്ധത്തിൽനിന്നു പിന്മാറിയാൽ തിരുവാഭരണത്തിന്റെ മുന്നിൽവെച്ചു പട
വെട്ടി മരിക്കയാണ്, കുലീനരായ ശൂരന്മാരുടെ മുറ' എന്നായിരുന്നു അവ
രുടെ നിശ്ചയം. ആ അഭിമാനധനന്മാരായ കുബേരകിങ്കരവീരന്മാരെ
കണ്ടിട്ടു ജംഭൻ അരിശംകൊണ്ടു; ആ ചണ്ഡവിക്രമൻ കല്ലിൻകനമിയന്ന
ഒരു ഘോരമുസൃണ്ഡി കൈക്കൊണ്ടു കിരീടരക്ഷികളായ യക്ഷരെ പൊളുക്കി
ക്കളഞ്ഞു. എന്നിട്ട്, ആ വൈശ്രവണവിജയിയായ ദനുജകേസരി ആ കി
രീടം തന്റെ തേരിൽ എടുത്തുവെച്ച്, മൂർത്തിമത്തുക്കളായ ധനങ്ങൾ— രത്ന
ങ്ങൾ—നിധികൾ എന്നിവയുമെല്ലാം കൈക്കലാക്കി, സ്വന്തം സൈന്യ
ത്തിലേയ്ക്കു തിരിച്ചു. ധനേശ്വരനോ, തലമുടിയഴിഞ്ഞു ചിന്നി, വശം
കെട്ട്, ദേവേന്ദ്രന്റെ സമീപത്തേയ്ക്കു നടകൊണ്ടു.

കുജംഭനോടിടഞ്ഞ രാക്ഷസപ്പെരുമാൾ പാഴാകാത്ത താമസീമായ
പ്രയോഗിച്ച് ഉലകമെല്ലാം ഇരുളിലാക്കി, ദൈത്യേന്ദ്രനെ അന്ധാളിപ്പി
ച്ചു. അപ്പോൾ ദാനവസൈന്യങ്ങൾക്കു കണ്ണു വെറുതെയായി; ഒരടിപോ
ലും അനങ്ങാൻ അവയ്ക്കു കഴിഞ്ഞില്ല! പിന്നെ, നിരൃതി കനത്ത മഞ്ഞു
കൊണ്ടും ഇരുട്ടുകൊണ്ടും വാഹനങ്ങൾ വശംകെട്ട ദാനവപ്പെരുംപടയെ വി
വിധാസ്ത്രവർഷത്താൽ കൊന്നൊടുക്കി. ദൈത്യന്മാർ കൊല്ലപ്പെടുകയും
കുജംഭൻ അന്ധാളിച്ചു നിൽക്കുകയും ചെയ്യ്കെ, കല്പാന്തക്കരിംകാറിനൊത്ത
മഹിഷാസുരേന്ദ്രൻ കൊള്ളിമീൻനിരയണിഞ്ഞ സാവിത്രാസ്ത്രം പ്രയോ
ഗിച്ചു. പ്രതാപമേറിയ സാവിത്രദിവ്യാസ്ത്രം മുതിർന്നതോടുകൂടി, തിങ്ങിനി
ന്നിരുന്ന കൊടുംകൂരിരുട്ട് അറുതിപ്പെട്ടുപോയി—ആ തീപ്പൊരി പാറുന്ന
ദിവ്യാസ്ത്രം, ചെന്താമരപ്പൂക്കൾ വിരിഞ്ഞ ശരൽപ്രഭാതമെന്നപോലെ ഇരു
ട്ടിനെ മുച്ചൂടും മുടിച്ചുകളഞ്ഞു. ഇരുട്ടു നീങ്ങിയപ്പോൾ കണ്ണിനു കാഴ്ച ലഭി
ച്ച ദാനവതലവന്മാർ വാനോർപ്പടകളോടിടഞ്ഞു ക്രൂരനിശ്ചയരായി അത്ഭുത
മാംവണ്ണം പോർപൊരുതി: അമർഷത്തോടെ ആഞ്ഞെറിയപ്പെട്ട ശസ്ത്ര
ങ്ങൾ നാഗാസ്ത്രത്തെ നശിപ്പിച്ചു.

പിന്നീട് കുജംഭൻ കൊടിയ വില്ലും പാമ്പുകൾക്കൊത്ത ബാ
ണങ്ങളുമെടുത്തു രാക്ഷസപ്പടയിലേയ്ക്കു പാഞ്ഞുകയറി. അയാളുടെ വരവു
കണ്ടിട്ട്, അനുചരന്മാരോടു കൂടിയ രാക്ഷസേശ്വരൻ ക്രൂരസർപ്പങ്ങൾക്കൊ
പ്പം ഭീഷണങ്ങളായ കൂരമ്പുകൾകൊണ്ടെയ്തു. അദ്ദേഹത്തിന്റെ എട്ടുകളും

തൊട്ടക്കലും എയ്യലും കാണപ്പെട്ടിരുന്നില്ല; അത്രയ്ക്കു വേഗത്തോടെ അദ്ദേഹം അസുരൻെറ ശരീരങ്ങളെ സ്വന്തം ശരങ്ങൾകൊണ്ടു മുറിച്ചു തള്ളുകയും, കൊടിമരത്തേയും സാരഥിയേയും ഒരു മൂർച്ചയേറിയ ഭല്ലംകൊണ്ടു തേർത്തട്ടിൽനിന്നു വീഴിക്കുകയും ചെയ്തു! രാക്ഷസപ്രവരന്മാരുടെ ഈ വിചിത്രമായ പോർപ്പയററു കണ്ടിട്ട് കുജംഭൻ കോപത്താൽ കണ്ണുകൾ തുടുത്തു; ആ ദൈത്യൻ പിന്നെ തേരിൽ നിന്നു ചാടി, ശരദാകാശംപോലെ നിർമ്മലമായ ഒരു വാളും പത്തു ചന്ദ്രരെ പതിച്ച ഒരു പരിചയുമെടുത്ത്, നിരൃതിയുടെ നേരെ ഊക്കിൽ പ്പാഞ്ഞണഞ്ഞു. ഉടനെ നിരൃതി അയാളുടെ മാറത്തു മുൾത്തടികൊണ്ട് ഒരടിയടിച്ചു; അസുരനാകട്ടെ, ആ പ്രഹരത്താൽ അമ്പരന്നു തളർന്ന്, കുറെനേരം ഒരു മാമലപോലെ നിശ്ചേഷ്ടനായി നിന്നുപോയി. കുറെനേരം ആശ്വസിച്ചിട്ട് ആ പരമദുർജ്ജയനായ ദൈതേയൻ തേരിലേയ്ക്കു ചാടിക്കയറി, നിരൃതിയെ ഇടം കൈകൊണ്ടു തലമുടിമേൽ പിടിച്ച്, അദ്ദേഹത്തിൻെറ മേൽ കാൽമുട്ടമർത്തിനിന്നു. അതിൽ അരിശമിയന്ന രാക്ഷസേന്ദ്രൻ വാൾകൊണ്ടു തല വീശാൻ തുടങ്ങിയപ്പോഴേയ്ക്കും, ദാനവേന്ദ്രൻെറ കൈ രണ്ടും നീർപ്പെരുമാളായ വരുണദേവൻ കയർകൊണ്ടു കെട്ടിവരിഞ്ഞുകഴിഞ്ഞു. എന്നിട്ട്, കൈകൾ ബന്ധിക്കപ്പെട്ടതിനാൽ നിഷ്ഫലപൌരുഷനായിത്തീർന്ന ആ ദാനവനെ പാശായുധൻ ഗദകൊണ്ടു നിർദ്ദയം പ്രഹരിച്ചു. ആ തല്ലേററു സ്രോതസ്സുകളിൽ നിന്നു ചോര കക്കിയ കുജംഭൻ, മിന്നൽപ്പിണർ ചുഴന്ന ഒരു മേഘമെന്നപോലെ കാണപ്പെട്ടു.

കുജംഭൻെറ ആ സ്ഥിതി കണ്ടിട്ട് മഹിഷാസുരൻ ക്രൂരദംഷ്ട്രകളാൽ ഭീഷണവും അഗാധവുമായ വായ പിളർത്തി, നിരൃതിവരുണന്മാരാകുന്ന ദേവന്മാരിരുവരെയും വിഴുങ്ങാനൊരുമ്പെട്ടു. അവർ മഹിഷൻെറ ആ കെട്ടനിശ്ചയമറിഞ്ഞിട്ട്, അയാളുടെ തേർവഴിയിൽനിന്നൊഴിഞ്ഞുമാറി, പേടിച്ചരണ്ടു രണ്ടു ദിക്കിലേയ്ക്കായി കുതികുതിച്ചു പാഞ്ഞുകളഞ്ഞു. നിരൃതി വേഗത്തിൽ നിർജ്ജരേന്ദ്രനെ ശരണംപ്രാപിച്ചു.

മഹിഷാസുരൻ ചൊടിച്ചു വരുണൻെറ നേരെ പാഞ്ഞേററു. വരുണൻ മൃത്യുവക്ത്രത്തിലകപ്പെട്ടതു കണ്ടിട്ട്, തുഷാരകിരണനായ ചന്ദ്രൻ ഒന്നാമതു ഹിമകണങ്ങൾ നിറഞ്ഞ സോമാസ്ത്രവും രണ്ടാമതു കിടയററ വായവ്യാസ്ത്രവും പ്രയോഗിച്ചു; ചന്ദ്രൻെറ ആ വരണ്ട മഞ്ഞും കാററും തട്ടി അസുരന്മാരെല്ലാം തണുത്തു മരവിച്ചുപോയി. ഉശിരുകെട്ട അവർക്കു കാലൊന്നനക്കാനോ ആയുധമെടുക്കാനോ വയ്യാതായി. ചന്ദ്രൻ ചൊരിഞ്ഞ പെരുമഞ്ഞും ആയുധങ്ങളുമേററ് അസുരപ്പടകളെമ്പാടും വെന്തടിഞ്ഞു. മഹിഷനോ, തണുത്തു വിറച്ചിരുന്ന മുഖം കുനിച്ച്, കൈപ്പടം രണ്ടും കക്ഷങ്ങളിലമർത്തു വെറുതെ ഇരിക്കുകയായി! ആ അസുരന്മാരൊക്കെത്തന്നെ ചന്ദ്രനാൽ ജയിക്കപ്പെട്ട്, പകരം ചെയ്യാതെ, പോർ പൊരുതാൻ മോഹമേ ഇല്ലാതെ, പ്രാണൻ കിട്ടിയാൽ മതി എന്ന മട്ടിൽ നിൽക്കുക

യായി. അപ്പോൾ കോപംകൊണ്ടുജ്ജ്വലിച്ചു കാലനേമി ദാനവന്മാരോടുര ചെയ്തു:—'അല്ലയോ ശൃംഗാരികളായ ശൂരന്മാരേ, ശസ്ത്രാസ്ത്രങ്ങളുടെ മറു കര പുക്കവരാണല്ലോ, നിങ്ങളെല്ലാവരും. നിങ്ങളിൽ ഓരോരുത്തനും, ലോകമെല്ലാം കൈനിലെടുത്തു കശക്കാൻ കരുത്തുണ്ട്; ഓരോരുത്ത നും, ചരാചരമെല്ലാം വിഴുങ്ങാൻ വിരുതുണ്ട്; ഓരോരുത്തൻേറയും പതി നാറിലൊരംശത്തിന്, വിപുലവിക്രമരായ വിണ്ണവരൊക്കെക്കൂടിയാലും മ തിയാകയില്ല! അങ്ങനെയുള്ള നിങ്ങൾ യുദ്ധത്തിൽ ദേവന്മാരോടു തോററു വെറുതേ നിൽക്കുകയോ? ഇതു ശൂരന്മാൎക്ക്—വിശേഷിച്ചും ദൈത്യകുല ത്തിൽപ്പിറന്നവൎക്ക്—ചേൎന്നതല്ല. നമ്മുടെ തമ്പുരാൻ—ലോകമാരകനായ താരകൻ—അപ്പുറത്തുണ്ട്; ഈ പോരിൽ നിന്നു പിൻവാങ്ങിയാൽ നമ്മു ടെ പ്രാണൻ തിരുമേനിയുടെ കോപത്തിന്നിരയായിപ്പോവും.' അസുരന്മാ ൎക്ക തണുപ്പുമൂലം ചെവികേൾക്കാതായിരുന്നു; സംസാരിപ്പാനും കഴിവുണ്ടാ യിരുന്നില്ല. അതിനാൽ അവർ മുറുമുറുക്കുന്ന പല്ലിരകളുമായി മിണ്ടാ തെ നിന്നതേ ഉള്ളു!

ദൈത്യന്മാൎക്ക ശൈത്യബാധയാൽ സംഭവിച്ച നിർജ്ജീവത്വം കണ്ടിട്ടു കാലനേമി ദൈത്യേന്ദ്രൻ, ആ ഘട്ടത്തിൽ ചെയ്യേണ്ടതാലോചി ച്ച്, ആസുരമായകൊണ്ടു തൻേറ മഹാശരീരം വലുതാക്കി ആകാശവും ദിഗ്വിദിക്കുകളും നിറച്ചു; എന്നിട്ട് ആ ശരീരത്തിൽ പതിനായിരം സൂൎയ്യ ന്മാർ ഉദിപ്പിക്കപ്പെട്ടു; ദിക്കുകളിലൊക്കെ കൊടുംതീയും ജ്വലിപ്പിക്കപ്പെട്ടു. ക്ഷണനേരംകൊണ്ടു ലോകം മൂന്നും ജ്വാലകൾ നിറഞ്ഞതായിത്തീൎന്നു; ആ ജ്വാലാപടലം മഞ്ഞിനെ നശിപ്പിക്കുകയും ചെയ്തു. അങ്ങനെ കാലനേ മിയുടെ മായയാൽ ക്രമേണ ശീതമൂർത്തിത്വം നീങ്ങി, ദൈതേയപ്പടയ്ക്കു ചൈ തന്യം തിരിച്ചുകിട്ടി.

അതുകണ്ട്, ജഗച്ചക്ഷുസ്സായ സൂൎയ്യൻ കോപിച്ചു വെമ്പിക്കൊണ്ട് അരുണനോടരുളിച്ചെയ്തു:—'അരുണ, തേർ വേഗത്തിൽ കാലനേമിയുടെ തേരിന്നടുക്കലേയ്ക്കു തെളിക്കുക; അവിടെ, ശൂരന്മാർ ചത്തൊടുങ്ങുന്ന ഒരു മഹായുദ്ധം നടക്കും! അതാ, ചന്ദ്രൻ തോററുപോയിരിക്കുന്നു; അയാളുടെ ബലം എൻേറ ബലത്തെ ആശ്രയിച്ചാണിരിക്കുന്നത്.' ഇതിൻവണ്ണം, ഗ രുഡാഗ്രജൻ വെൺചാമരമണിഞ്ഞ കുതിരകളെ സൂക്ഷിച്ചു പിടിച്ചു പ ള്ളിത്തേർ നടത്തി. ഉടനേ, ലോകദീപമായ ഭഗവാൻ ഒരു വിശാലമായ വില്ലും വിഷധരങ്ങൾകൊത്തു രണ്ടു ദിവ്യശരങ്ങളും കൈക്കൊണ്ടു; എന്നി ട്ട്, അവയിൽ ഒന്നിനെ സംഭ്രാന്ത്രാസ്ത്രംകൊണ്ടും, മററതിനെ ഇന്ദ്രജാലാ സ്ത്രംകൊണ്ടും തൊടുത്തെയ്തു. സംഭ്രാന്ത്രാസ്ത്രം ക്ഷണനേരംകൊണ്ട് ആകൃതി കളെ മാററിമറിച്ചു: ദേവന്മാർ അസുരന്മാരുടെയും അസുരന്മാർ ദേവന്മാരു ടേയും ആകൃതിയിലായി; അതിനാൽ അസുരന്മാർ സ്വന്തം ആളുകളെത്തന്നെ, ദേവകളാണെന്നു കരുതി, തെരുതെരെ ശസ്ത്രങ്ങളാൽ നിഹനിക്കുകയായി; കലികൊണ്ട കാലനേമി, കല്പാന്തകാലനെപ്പോലെ, ഉൗക്കിൽപ്പാഞ്ഞു,

ചിലരെ മൂർച്ചയേറിയ വാൾകൊണ്ടും ചിലരെ നാരാചവർഷംകൊണ്ടും ചിലരെ ഘോരഗദകൾകൊണ്ടും ചിലരെ കൊടിയ കോടാലികൾകൊണ്ടും കൊലചെയ്തു; ചിലരുടെ തലയും ചിലരുടെ കൈകളും ചിലരുടെ തേരും ചിലരുടെ സാരഥിയേയും താഴെ വീഴിച്ചു; ചിലരെ വെട്ടിക്കൊടിച്ചും ചിലരെ ചൊടിച്ചു മുഷ്ടികൊണ്ടിടിച്ചും അരച്ചു. പോരിൽ സ്വന്തം ആളുകൾ തന്നെയാണ് കാലനേമിയാൽ വധിക്കപ്പെട്ടിരുന്നത്: ദേവന്മാരാൽ ആക്രമിക്കപ്പെട്ടപ്പോൾ ദൈത്യന്മാർ സ്വന്തം ആകൃതി തന്നെ മാറ്റിയെങ്കിലും, കലികൊണ്ടിരുന്ന കാലനേമി അവരെ തിരിച്ചറിഞ്ഞില്ല!

അതു കണ്ട് നേമി എന്ന ദൈത്യൻ കാലനേമിയോടുരചെയ്തു:—'കാലനേമി, നോക്ക: നേമിയാണ് ഞാൻ; ദേവനല്ല. മഹാവിക്രമനായ ഭവാൻ യുദ്ധത്തിൽ അന്ധാളിച്ചുമൂലം പത്തുലക്ഷം അസുരന്മാരെ—ദേവകൾക്ക ജയിയ്ക്കരുതാത്തവരെ—കൊന്നുകളഞ്ഞു! ഇനി, ഏററവും വേഗത്തിൽ സർവ്വാസ്ത്രനിവാരണമായ ബ്രഹ്മാസ്ത്രം പ്രയോഗിക്ക.' നേമിയുടെ ഈ ഉൽബോധനം കാലനേമിയെ അമ്പരപ്പിച്ചു; ഉടനേ, ആ ദേവഘാതകനായ ദൈത്യേന്ദ്രൻ ഒരു ശരം തൊടുത്തു ബ്രഹ്മാസ്ത്രമന്ത്രം ജപിച്ചെയ്തുവിട്ടു. അതോടുകൂടി, ചരാചരങ്ങളുൾപ്പെട്ട ത്രിഭുവനം അസ്ത്രതേജസ്സിനാൽ വ്യാപ്തമായി; ദേവന്മാരുടെ സൈന്യമെല്ലാം പേടിച്ചരണ്ടു. സംഹാരാസ്ത്രം താനേ അടങ്ങുകയുംചെയ്തു. ആ അസ്ത്രം തടയപ്പെട്ടപ്പോൾ തേജസ്സിരിഞ്ഞ സൂര്യൻ മഹേന്ദ്രജാലം പ്രയോഗിച്ചു്, തന്റെ ദേഹത്തെ അനേകം കോടിയാക്കി; അതിന്റെ വലുന്ന രശ്മിസമൂഹം മൂന്നുലോകത്തും വ്യാപിച്ചു്, ദാനവപ്പടയെ രക്തമജ്ജകൾ വററിവരളുമാറു ചുട്ടെരിച്ചു. പോരെങ്കിൽ, തന്തിരുവടി നാലുപുറവും തുരുതുരെ ചെന്തീ വർഷിച്ചു്, അസുരത്തലവന്മാർക്ക് കണ്ണു കാണാതാക്കി. ആനകൾക്ക മേദസ്സുരുകിയൊലിച്ചു; അവ നിശ്ശബ്ദം നിലത്തു പതിച്ചു. കുതിരകൾ കിതച്ചുതുടങ്ങി. തേരാളികളും ചൂടിനാൽ വാടി ദാഹിച്ചു വലഞ്ഞു് അങ്ങിങ്ങു വെള്ളവും മരത്തണലും പർവ്വതഗുഹകളും തേടുകയായി. ഘോരരശ്മി കാട്ടുതീപോലെ കത്തിജ്ജ്വലിച്ചു വൃക്ഷങ്ങളെ ഭസ്മീകരിച്ചു. വെള്ളം തേടുന്നവർ അല തുളുമ്പുന്ന വെള്ളം മുമ്പിൽ കണ്ടിട്ടു്, പരിക്ഷീണംമൂലം അതിൽ ചെന്നെത്താൻ ശക്തരായില്ല. ദൈത്യത്തലവന്മാർ വെള്ളം കിട്ടാതെ വായും പിളർന്നു ഭൂമിയിൽ അവിടവിടെ ചത്തുമലച്ചു. തേരുകളും ആനകളും നിലംപൊത്തി; കുതിരകൾ ചത്തൊടുങ്ങി; അസുരന്മാർ നിന്നു ഛർദ്ദിക്കുകയും രക്തമജ്ജവസകൾ ഒലിച്ചുംകൊണ്ടു കിടന്നോടുകയുംചെയ്തു. അനേകായിരം പേർ മൃതരായിപ്പോയി.

അത്ര വലിയ നാശം അസുരേന്ദ്രന്മാർക്ക് നേരിട്ടതിൽ അരിശമിയന്ന കണ്ണുകൾ ഉരുട്ടിത്ത കാലനേമി, വട്ടരെ മിന്നൽപ്പിണരുകൾ മിന്നുന്ന ഒരു കല്പാന്തമേഘമായിച്ചമഞ്ഞു്, അത്യുൽക്കടങ്ങളായ ഇടിനാദങ്ങളാൽ ജഗദന്തരത്തെ ഞെട്ടിച്ചുകൊണ്ടു്, ആകാശമണ്ഡലം മറച്ചു സൂര്യന്റെ മായ

നീക്കി, ദൈത്യേന്ദ്രസൈന്യത്തിലേയ്ക്കു ശീതളജലം വർഷിച്ചുകൊടുത്തു; ആ വെള്ളം കിട്ടിയതിനാൽ അസുരന്മാർ ക്രമേണ, ഭൂമിയിൽ വിത്തിൻമുളകൾ മഴ കിട്ടിയാലെന്നവണ്ണം വാട്ടംതീന്നാശ്വസിച്ചു. പിന്നെ ആ ദുർജ്ജയനായ കാലനേമി മേഘമായിത്തന്നെ നിന്നു ദേവസൈന്യങ്ങളിൽ കടുത്ത ശസ്ത്രവർഷം വർഷിച്ചു; ആ വർഷം ദേവന്മാരെ കഷ്ടപ്പെടുത്തി: അവർ ആയുധം വിട്ട കൈകളുമായി, ഒരു ശരണവും കാണാതെ, തണുത്തു വലഞ്ഞ ഗോക്കളെപ്പോലെ പരസ്പരം പൃഷ്ഠങ്ങളിൽ പതുങ്ങി; സ്വന്തം വില്ലിലും ആനകളിലും കുതിരകളിലും തേരുകളിലും അവിടവിടെ പേടിച്ചൊളിച്ചു. ചിലർ കൂളിച്ചുള്ളുങ്ങി, കൈകൾകൊണ്ടു മുഖവും പൊത്തി, പത്തു ദിക്കിലും അങ്ങിങ്ങു പാഞ്ഞുഴന്നു. ആ അവസ്ഥ പെട്ടെന്നു തുമുലയുദ്ധത്തിൽ ദേവന്മാർ, ആയുധമേററ് അംഗസന്ധികൾ പിളന്നും കൈ പോയും തല പൊളിഞ്ഞും തുടമുട്ടുകൾ മുറിഞ്ഞും തേർത്തട്ട മറിഞ്ഞും കൊടിമരമരഞ്ഞും നിലംപൊത്തിയവരായി കാണപ്പെട്ടു. ഉടൽ പിളന്ന കുതിരകളുടേയും പർവ്വതാകാരങ്ങളായ ഗജങ്ങളുടേയും രക്തക്കയങ്ങൾകൊണ്ടു മന്നിടം വല്ലാത്ത വടിവിലായിപ്പോയി! ഇങ്ങനെ ആ കരുത്തേറിയ കാലനേമി യുദ്ധത്തിൽ രണ്ടേ രണ്ടു നാഴികകൊണ്ട് ഒരുലക്ഷം ഗന്ധർവ്വരേയും അഞ്ചുലക്ഷം യക്ഷരേയും അറുപതിനായിരം രാക്ഷസരേയും മൂന്നുലക്ഷം ബലിഷ്ഠരായ കിന്നരരേയും ഏഴുലക്ഷം പിശാചത്തലവരേയും കൂസലില്ലാതെ കൊന്നുകളഞ്ഞു; മററു ദേവജാതികളിലും അസംഖ്യം കോടിപ്പേരെ ആ ക്രുദ്ധനായ അസ്ത്രകുശലൻ വിചിത്രാസ്ത്രങ്ങൾകൊണ്ടു കൊന്നൊടുക്കി.

ഇത്രയും കടുത്ത ഇടിവും ഉടവും അമരൎക്കുണ്ടാകെ, വിചിത്രങ്ങളായ അസ്ത്രകവചങ്ങളാൽ മിന്നിത്തിളങ്ങിയിരുന്ന അശ്വിനീദേവന്മാരിരുവരും അതിശംപൂണ്ട് ആ കാലാഗ്നിതുല്യനായ ദാനവനോടു പൊരിനടുത്തു; ഓരോരുത്തരും അറുപതു ക്രൂരമ്പുകൾ ആ ഘോരരൂപന്റെ മർമ്മങ്ങളിൽ ആഞ്ഞെയ്തു. രണ്ടുപേരുടേയും ശരങ്ങളേററു കോപിച്ചുഴന്ന കാലനേമി ഒരു മെഴുക്കിട്ട അഷ്ടാരചക്രമെടുത്ത്, യുദ്ധത്തിൽ അന്തകൻതന്നെയായ ആ ചക്രംകൊണ്ട് അശ്വികളുടെ തേർനുകത്തണ്ടു മുറിച്ചു; എന്നിട്ട് ഒരു വില്ലെടുത്ത്, സർപ്പങ്ങൾക്കൊത്ത ബാണങ്ങൾ, നാസത്യരുടെ ശിരസ്സിൽ വാനം മറച്ചു വർഷിച്ചു. അസുരന്റെ ആ ശരങ്ങളെ അവരിരുവരും ക്രൂരമ്പുകൾകൊണ്ടു മുറിച്ചുതള്ളി; അതിൽ പകച്ച് അസുരൻ അരിശംകൊണ്ടു. അരിശം വളന്ന കാലനേമി കാലദണ്ഡിനൊപ്പം കരാളമായ ഒരിരിമ്പുമുൾത്തടിയെടുത്ത് ആഞ്ഞു ചുഴററി അശ്വികളുടെ തേരിന്മേലെയ്ക്കെറിഞ്ഞു; ആ മുൾത്തടി ആകാശത്തൂടെ വേഗത്തിൽ വരുന്നതു കണ്ടിട്ട് അശ്വികളിരുവരും ചിക്കെന്നു തേർകളിൽനിന്നു താഴത്തേയ്ക്കു ചാടി. ആ മലപോലുള്ള പൊന്നിൻമുൾത്തടി പാഞ്ഞുകൊണ്ട്, രണ്ടു തേരുകളേയും ചമ്മന്തിയരച്ചു മന്നിടത്തെപ്പിളർത്തി! അതു കണ്ട്, വിചിത്രപ്പോരാളികളായ വിൺവൈദ്യന്മാർ ദാനവേന്ദ്രനെ തടുക്കാൻ വജ്രാസ്ത്രം പ്രയോഗിച്ചു; അതിൽ നിന്ന് അതിഘോര

മായ വജ്രവർഷം തുടങ്ങി. ആ ഘോരവജ്രങ്ങളേററതിനാൽ അസുരേന്ദ്രന്റെ അലംകൃതമായ രഥവും കൊടിമരവും ചക്രവും വില്ലും പൊൻചട്ടയും, സൈന്യമൊക്കെക്കൊൺകെ, ക്ഷണനേരംകൊണ്ട് എള്ളുമണിപ്രായമായിപ്പോയി! അശനികളുടെ ആ ദുഷ്ടതെന്നാഴിൽ കണ്ടിട്ട്, കരാളവിക്രമനായ കാലനേമി പോർമുന്നിൽ നാരായണാസ്ത്രം ആമന്ത്രസ്തു; വജ്രാസ്ത്രം ഈ അസ്ത്രത്തിൻെറ തേജസ്സിനാൽ ശമിപ്പിക്കപ്പെട്ടു. ഉടനെ കാലനേമി അശനികളെ ജീവനോടെ പിടിപ്പാനൊരുമ്പെട്ടു. അവരിരുവരും പേടിച്ചു വിറച്ച്, ആയുധങ്ങളും പെഴിഞ്ഞ്, ഇന്ദ്രൻെറ തേരിന്നടുക്കലേയ്ക്കു കുതിച്ചോടി. അവരെ പിന്തുടന്ന്, കരുത്തേറിയ കാലനേമിയും ഇന്ദ്രൻെറ തേരിന്നടുക്കലെത്തി. ദൈത്യപ്പടയോടുകൂടിയ ആ ക്രൂരനെ കണ്ടിട്ടു സർവജീവികളും പേടിച്ചരണ്ടുപോയി; ദൈത്യൻെറ ക്രൌര്യം കണ്ടിട്ട്, ലോകമെല്ലാം മുടിയുമാറു മഹേന്ദ്രന്നു തോൽവി പററുമെന്നുകൂടി സകലർക്കും തോന്നിപ്പോയി! കുലപർവതങ്ങൾ കുലുങ്ങി; ആകാശത്തുനിന്നു കൊള്ളിമീനുകൾ വീണു; ഘോരമേഘങ്ങൾ ഇടി മുഴക്കി; വൻകടലുകൾ കലങ്ങി മറിഞ്ഞു.

ആ പ്രകൃതിമാററം കണ്ടിട്ട് ഭഗവാൻ ഗരുഡധ്വജൻ സർപ്പതല്പത്തിൽ യോഗനിദ്ര വെടിഞ്ഞു പള്ളിയുണർന്നു: ലക്ഷ്മീദേവി രണ്ടുകൈകൊണ്ടും പതിവായി തലോടിപ്പോരുന്ന തൃപ്പാദപത്മങ്ങളോടും, ശരദാകാശത്തിന്നും കരിംകൂവളപ്പൂവിന്നുമൊത്ത തിരുമെയ്നിറത്തോടും, കൌസ്തുഭത്താൽ വിളങ്ങുന്ന തിരുമാറോടും ഒളിതിരണ്ട തൃത്താർവളകളോടും കൂടിയ തന്തിരുവടി ദേവകളുടെ കഷ്ടപ്പാടു വിചാരിച്ച്, ഗരുഡനെ കല്പിച്ചുവിളിച്ചു; സർപ്പങ്ങളെ റാഞ്ചിയെടുത്തിരുന്ന ഗരുഡൻ തിരുമുമ്പിലെത്തി. ഭഗവാൻ, താൻതന്നെ ആ പക്ഷീന്ദ്രൻെറ പുറത്തു കേറി, പലതരം ദിവ്യാസ്ത്രങ്ങൾ മിന്നിത്തിളങ്ങുമാറു ദേവന്മാരുടെ അടുക്കലേയ്ക്കെഴുന്നള്ളി. അവിടെ, പുതുമഴക്കാറിൻനിറം പൂണ്ട പൌരുഷോൽക്കടന്മാരായ ദാനവത്തലവരാൽ പാഞ്ഞെതിർക്കപ്പെട്ട ദേവേന്ദ്രനെ, ഭയങ്കരങ്ങളായ ദംഷ്ട്രകൾ നേരിട്ട ഒരു കപീന്ദ്രനെ എന്നപോലെ ചക്രായുധൻ തൃക്കൺ പാർത്തു; അതോടുകൂടി, അവിടുന്നു രക്ഷപ്പെടുത്താൻ വെമ്പൽപൂണ്ടു.

ഉടനെ അസുരന്മാർക്ക് ആകാശവീഥിയിൽ ഒരു തേജോമണ്ഡലം, ഉദയാദ്രിമേൽ ചുടുകതിരോടെ വിളങ്ങുന്ന സൂര്യനെന്നപോലെ കാണുമാറായി. ആ ജ്യോതിസ്സിൻെറ ഉല്പത്തിസ്ഥാനമറിയാൻ മുതിന്നപ്പോൾ, കല്പാന്താഗ്നിയെപ്പോലുള്ള വൈനതേയനും, അദ്ദേഹത്തിൻെറ പുറത്ത് അനന്തനായ കാർവർണ്ണനും ദൈത്യരാൽ ദർശിക്കപ്പെട്ടു. അച്യുതനെ കണ്ടതോടുകൂടി, അസുരപ്രവരന്മാർക്ക് മനസ്സാകെക്കലങ്ങി. 'ഇതാ, ദേവന്മാരുടെ സർവസ്വം! ഇയ്യാളെ ജയിച്ചാൽ ദേവകളെ ജയിച്ചുകഴിഞ്ഞു. ദൈത്യവർഗ്ഗങ്ങളെക്കൊന്നൊടുക്കുന്ന ശത്രുമഥനനായ വിഷ്ണുവാണിത്; ഇയ്യാളെ ആശ്രയിച്ചു നിന്നിട്ടാണ്, ദേവന്മാർ ലോകങ്ങളിൽ യജ്ഞഭാഗം ഭുജിച്ചുപോരുന്നത്.' എന്നിങ്ങനെ കഥിച്ച് അസുരന്മാരെല്ലാവരുംകൂടി പോരി

ലേയ്ക്കുഴന്നുള്ളുന്ന തന്തിരുവടിയെ ചുററും ചൂഴന്നു വിവിധായുധങ്ങളാൽ പ്രഹരിച്ചുതുടങ്ങി: പത്തു ദൈത്യമഹാരഥന്മാരിൽ കാലനേമി അറുപതു ശരംകൊണ്ടും, നിമി ഇരുനൂറു ശരംകൊണ്ടും, മഥനൻ എൺപതു ശരംകൊണ്ടും, ജംഭകൻ എഴുപതു ശരംകൊണ്ടും, ശുംഭൻ പത്തു ശരംകൊണ്ടും ജനാർദ്ദനനെ എയ്തു; മററു ദൈത്യപുംഗവന്മാരിൽ ഓരോരുത്തരും പത്തു ബാണം ശരധാരാപാതനായ വിഷ്ണുവിങ്കൽ പ്രയോഗിച്ചു. അതിൽ അമർഷം പൂണ്ടു്, അസുരനാശനനായ ഭഗവാൻ ഓരോ ദാനവനേയും നേരെ പായുന്ന ആറു ബാണംകൊണ്ടെയ്തു. കാലനേമി വീണ്ടും, ക്രോധത്താൽ കണ്ണു തുടുത്തു്, മൂന്നു ബാണങ്ങൾ ചെവിവരെ വലിച്ചു മാധവന്റെ മാറത്തേയ്ക്കെയ്തു; ആ ഉരുക്കു പൊന്നമ്പുകൾ തിരുമാറത്തു്, കൌസ്തുഭത്തിന്റെ കതിരുകളെന്നപോലെ മിന്നിത്തിളങ്ങി! അസ്ത്രങ്ങളാൽ കുറഞ്ഞൊന്നസ്വസ്ഥനായ ഭഗവാൻ ഒരു മുൾത്തടിയെടുത്തു്, തെരുതെരെ ഊക്കിൽച്ചുഴററി, ദാനവേന്ദ്രന്റെ നേക്കെറിഞ്ഞു; അതു് അടുത്തെത്തുന്നതിനു മുമ്പേ, ആകാശത്തുവെച്ചുതന്നെ, അസുരൻ പൊടിച്ചു കൈവേഗം കാട്ടിക്കൊണ്ടു്, ക്രൂരമ്പുകളാൽ എണ്മണിപ്രായമാംവണ്ണം മുറിച്ചുകളഞ്ഞു. അപ്പോൾ അരിശംമുഴുത്ത വിഷ്ണു ഒരു ഘോരമായ കുന്തമെടുത്തു് അസുരന്റെ നെഞ്ചത്തു് ഊക്കിൽ ഒരു കുത്തു കുത്തി. ക്ഷണനേരംകൊണ്ടു വെളിവുദിച്ച കാലനേമി പൊന്നിൻകുടമണികൾ കിലുങ്ങുന്ന ഒരു തീക്ഷ്ണമായ വേലെടുത്തു്, അതുകൊണ്ടു വിഷ്ണുവിന്റെ ഇടംതൃക്കൈ കുത്തിപ്പിളർത്തി; വേൽകൊണ്ടു പിളർക്കപ്പെട്ടു ചോരയൊലിച്ച ആ തൃക്കൈയാകട്ടെ, പത്മരാഗരത്നാംവളയണിഞ്ഞതിൻവണ്ണം പരിലസിച്ചു. ഉടനെ ക്രോധം മുഴുത്ത മാധവൻ ഒരു വമ്പിച്ച വില്ലെടുത്തു്, മർമ്മഭേദികളായ പതിനേഴു തീക്ഷ്ണനാരാചങ്ങൾ തൊടുത്തു്, ആറെണ്ണം അസുരന്റെ മാറത്തും, മൂന്നെണ്ണം മൂർദ്ധാവിലും, നാലെണ്ണം സാരഥിയുടെ മേലും, ഒന്നു കൊടിമരത്തിന്മേലും, രണ്ടെണ്ണം വില്ലിന്മേലും ഞാണിന്മേലും, ഒന്നു് ഇടത്തെക്കൈയിന്മേലും എയ്തു; വിഷ്ണുവിന്റെ ക്രൂരമ്പുകൾ നെഞ്ഞത്തു തറഞ്ഞു ചോരയൊഴുകിത്തുടുത്ത ദീർഘകായനായ കാലനേമി വേദന സഹിക്കാതെ, കാററേററ മുരിക്കുമരംപോലെ വിറകൊണ്ടുപോയി. അതു കണ്ടു കേശവൻ ഗദയെടുക്കലും, അതു് അസുരന്റെ തേരിലേയ്ക്കു് ആഞ്ഞെറിയലും ഒന്നിച്ചുകഴിഞ്ഞു; ആ കടുത്ത പെരുംഗദ കാലനേമിയുടെ മൂർദ്ധാവിൽ ചെന്നുവീണു. അസുരന്റെ തല തകന്നു്, കിരീടമരഞ്ഞു്, സ്രോതസ്സുകളിലൂടെ ചോര വാർന്നു്, ധാതുക്കളൊഴുകുന്ന പർവ്വതംപോലെ, ആയുശ്ശേഷത്താൽ മോഹാലസ്യപ്പെടുക മാത്രം ചെയ്തു്, തന്റെ ഉടഞ്ഞ തേരിൽ വീണു. അസുരൻ തേർത്തട്ടിൽ വീണപ്പോൾ, വൈരിസൂദനനായ വാസുദേവൻതിരുവടി പുഞ്ചിരിക്കൊണ്ടരുളിച്ചെയ്തു:— 'അസുര, പൊയ്ക്കൊൾക; ഇപ്പോൾ നിനക്കു വിടുതി തന്നിരിക്കുന്നു. ഭയംകൂടാതെ ജീവിച്ചിരുന്നുകൊൾക; കുറച്ചുകാലം കഴിഞ്ഞാൽ ഞാൻ തന്നെ നിന്നെ കൊല്ലും.' ഇതു

കേട്ട കാലനേമിയുടെ സൂതൻ അയാളുടെ രഥം അകലത്തേയ്ക്കു പിൻമാററി.

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, താരകവധോപാഖ്യാനം,
കാലനേമിപരാജയം ഒരുനൂററമ്പതാമദ്ധ്യായം.



## ഒരുനൂററമ്പത്തൊന്നാമദ്ധ്യായം

(വഞ്ചിപ്പാട്ട്)

സൂതൻ:—

ദാനവർ വിഷ്ണുവെക്കണ്ടു സേനയോടിളകി രോഷാൽ
തേരെടുപ്പോൻ തൻനേർക്കു തെളിച്ചുകൾപോരേ:
ചിത്രപക്ഷപതാകമായ് ദുർദ്ധരമായ്ക്കമ്മനാദത്തിൻ-
പത്തിക്കീററണിഞ്ഞു കൃഷ്ണചാമരാഢ്യമായ്
കന്നം പൊട്ടി നീരൊഴുകും കുന്നെതിരാം കൊലയാന-
തന്നുടെ പുറത്തു കേറി നേരിട്ടാൻ നിമി;
കിരീടവൎമ്മോജ്ജ്വലരക്കെത്തുന്ന ഗജപാലി-
രിരുപത്തെഴായിരമുണ്ടുഗ്രദൈത്യന്മാർ.
ജംഭകനഷ്ടമേറിയും, മഥനനശ്വമേറിയും,
സുംഭൻ കൊററനാടേറിയും പോരിന്നണഞ്ഞു.
മററസുരേന്ദ്രരും ചൊടി മുററിപ്പോരിനേററു, ക്രുസ-
ലററ കേശവങ്കൽച്ചാട്ടി നാനാശസ്ത്രങ്ങൾ.
നിമി പരിഘമുൾക്രോധാൽ മഥനൻ മുൾത്തടി, സുംഭൻ
നിശിതമാം ശൂലം, ഗ്രസനാസുരൻ പ്രാസം,
മഹിഷൻ ചക്രവും ജംഭൻ മഹാവേലും വിട്ടാർ മധു-
മഥനങ്കൽ മററു ദൈത്യർ ക്ഷുരമ്പുകളും;
ഗുരൂപദേശങ്ങൾ ശിഷ്യവരന്റെ ചെവിയിൽപ്പോലേ,
ഹരിയുടെ മെയ്യിൽപ്പുക്കിതാ മഹാസ്ത്രങ്ങൾ.
തെല്ലും കലുങ്ങാതെ ദേവനപ്പൊഴു സൎപ്പൈപൗരുഷൻ പള്ളി-
വില്ലെടുത്തു ചെവിയോളം വലിച്ചതിന്മേൽ,
നേരേ പായും മെഴുക്കിട്ട പാരമ്പതിന്നുകൾ തൊടു-
ത്തേററിക്കൊണ്ടാൻ കുപിതനായ് വൈരിസൈന്യത്തിൽ;
പാരാതെയ്താൻ നിമിയെത്തീയൊളിയമ്പിരുപതാ-
ലീ,രഞ്ചിനാൽ മഥനനെ,യഞ്ചാൽസ്സുംഭനെ,
ഒന്നാൽ മഹിഷനെ മാററി,യാറിനാൽജ്ജംഭനെയും;-
മെന്നല്ലെട്ടിനാൽ മററ സകലരെയും!
അക്കൈവേഗം കണ്ടു ദൈത്യർക്രോധരായസ്ത്രംകൊണ്ടു
ശുഷ്കന്തിവെച്ചുജ്ജ്വലമാംമട്ടിൽപ്പോരിട്ടാർ:

ഭല്ലംകൊണ്ടു ഭഗവാന്റെ വില്ലറുത്തു നിമിദൈത്യൻ,
പമ്മിയമ്പു തൊടുപ്പതു മഹിഷാഖ്യനും;
ആർത്തനാക്കി ഗരുഡനെക്കൂർത്ത കണകളാൽ ജംഭൻ;
പേർത്തും തൃക്കൈകളെന്മലെയ്താൻ ശൈലാഭൻ സുംഭൻ.
പോരിൽച്ചാപം മുറിഞ്ഞപ്പോൾ ഘോരഗദ തൃക്കൈക്കൊണ്ടു
നാരായണൻ മഥനന്റെ നേർക്കാഞ്ഞെറിഞ്ഞാൻ;
ക്ഷിപ്രമതു ചെന്നേല്പതിൻമുമ്പാട്ടു താനിഷുക്കളാ-
ലെള്ളപ്രായമായ് നുറുക്കിനാൻ നിമിദാനവൻ.
അപ്പന്റെയടുക്കൽച്ചെയ്യോരർത്ഥനാ പോലഗ്ഗദ
നിഷ്ഫലമായ്ത്തീർന്നതുകണ്ടാദിപൂരുഷൻ
മിദൃതം പതിച്ചോരു ദുർവ്വാരമുൽഗരമേന്തി-
ച്ചൊച്ചിലാഞ്ഞു വിട്ടാൻ നിമിദൈത്യന്റെ നേരേ;
ചെന്നെത്തുമതാകാശത്തുനിന്നു തന്നേ തടുത്താര-
ങ്ങിന്ദ്രവിരോധികൾ മുവ്വർ: ഗദയാൽജ്ജംഭൻ,
പട്ടിശത്താൽ ഹ്രസനാഖ്യൻ, തിട്ടം തൻപങ്കിനു ജയം
കിട്ടുവാനായ് വേലിനാലേ മഹിഷൻതാനും.
ആ മുൾത്തടി, ദുർവ്വൃത്തകലാപഹിതമാം സൌഹൃദം പോ-
ലാശു നിരസ്തമായ്ക്കണ്ടിട്ടാഹവഘോരൻ
എട്ടു കടമണികൾതന്നട്ടഹാസമാന്ന കൊടും-
കട്ടിവേലൊന്നേന്തി വിട്ടാൻ ജംഭന്റെ നേരേ;
കടന്നതു വാനിൽവെച്ചേ ഗ്രഹിച്ചാൻ കുഞ്ജരാസുരൻ:
പഠിപ്പിക്കപ്പെട്ടതൊരു ബുദ്ധിമാൻ പോലെ.

ഉടൻ, കനം താങ്ങാൻ പോരുമുറപ്പുള്ള കട്ടിവില്ലൊ-
ന്നെടുത്തു രൌദ്രാസ്ത്രം തൊടുത്തെയ്തു ഗോവിന്ദൻ.
തത്തേജസ്സു, ചരാചരമൊത്ത മുപ്പാരിലും വ്യാപി-
ച്ചു,സ്ത്രമയങ്ങളായ് ശ്ശോ ഭൂദിശാദിക്കുകൾ!
അമ്മഹാസ്ത്രത്തിൻനേർക്കയ്ക്കാനഖിലാസ്ത്രവാരണമാം
ബ്രഹ്മാസ്ത്രത്തെസ്സേനാധ്യക്ഷൻ ഹ്രസനാസുരൻ.
നേർത്തിയസ്ത്രം, പാർ വിഴുങ്ങും രൌദ്രാസ്ത്രത്തെക്കെടുത്തപ്പോൾ
ദൈത്യമാഥി തൊടുത്തിതു കാലദണ്ഡാസ്ത്രം:
പരുഷമായ്ക്കാററു വീശി, വിറച്ചു ഭൂവും,സുരന്മാർ
പരുങ്ങിപ്പോയ്, ജഗൽഘോരമതു തൊടുക്കേ!
അത്യുഗ്രാസ്ത്രമതു പോക്കാൻ യുദ്ധദുർമ്മദരാം ദിതി-
പുത്രരെടുത്തെയ്താർ നാനാ ദിവ്യാസ്ത്രങ്ങളെ:
നാരായണാസ്ത്രത്തെസ്സൈന്യനാഥൻ, ചക്രാസ്ത്രത്തെ നിമി,
പാരമൈഷീകാസ്ത്രത്തെജ്ജംഭാസുരനും;
എന്നാലവർ തൊടുപ്പതിൻമുന്നേ ക്ഷണാൽ ഗജാശ്വങ്ങ-
ളൊന്നിച്ചു ഹതരായ് കോടികോടിദൈത്യന്മാർ!

പിന്നെദ്ദൈത്യാസ്ത്രങ്ങളെററം സന്നമായ് കാലദണ്ഡാസ്ത്രം;
മന്ത്ര്യ മുഴുത്തത്തുടനേരം മധുസൂദനൻ,
പത്തായിരം പകലോന്മാർക്കൊത്തു മിന്നും വജ്രാഭമാ-
മത്തീക്ഷ്ണാരചക്രം, തന്നെപ്പോലദ്വിതീയം
കൈക്കൊണ്ടപ്പടനാഥൻെറ കണ്ഠത്തെ ഖണ്ഡമാക്കിവിട്ടാൻ;
ഉഗ്രഭീഷണമാമഗ്ഗ വാനിൽക്കാണായി.
ശക്തരായീലസ്ത്രത്തെ നിത്താനൊന്നുമദ്ദൈത്യർ,
വ്യത്ഥകമ്മം ദൈവേച്ഛയെന്നതിൻവണ്ണം.
അപ്രതക്ക്യമജയ്യമച്ചക്രം ഗ്രസനകണ്ഠത്തിൽ
നിഷ്പതിച്ചു, പേത്തതിനെ രണ്ടായ്പ്പിളത്തി,
തദ്രക്താരുണനാഭിയായ്ക്കത്തും തീയിൻപ്രകാശമാ-
ന്നെത്തിച്ചേന്നു വീണ്ടും മധുജിത്തിൻ തൃക്കൈയിൽ.

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, താരകവധോപാഖ്യാനം,
ഗ്രസനവധം ഒരുനൂററമ്പത്തൊന്നാമദ്ധ്യായം.



# ഒരുനൂററമ്പത്തിരണ്ടാമദ്ധ്യായം

സൂതൻ:—പടത്തലവൻ ഗ്രസനാസുരൻ വധിക്കപ്പെട്ടപ്പോൾ, അസുരന്മാർ വിഷ്ണുവിനോട് അതിർകടന്നു പൊരുതിത്തുടങ്ങി: അവർ പട്ടിശങ്ങളും ഉലക്കകളും കയറുകളും ഗദകളും കുന്തപങ്ങളും മുനക്കൂത്ത നാരാചങ്ങളും ചക്രങ്ങളും വേലുകളും തെരുതെരെ പ്രയോഗിച്ചു; അവയിലോരോന്നിനേയും വിചിത്രയോധിയായ വിഷ്ണു തീജ്ജ്വാലയെപ്പോലത്തെ ബാണങ്ങൾകൊണ്ടു നൂറുനൂറു നുറുങ്ങാക്കി. അങ്ങിനെ ആയുധങ്ങൾ മുക്കാലുമൊടുങ്ങിയതിനാൽ അസുരന്മാർ ഉഴലുകയായി; ആയുധമെടുപ്പാൻ കഴിവില്ലാതായപ്പോൾ അവർ ചത്ത ആനകളേയും കുതിരകളേയുമെടുത്തു വിഷ്ണുവിൻെറ നേക്കെറിഞ്ഞു. നാലിടത്തും കോടികോടി ദൈതേയന്മാർ ചുഴന്നു പൊരുതുന്നുണ്ടായിരുന്നു; അവരോടു വളരെ പടവെട്ടിയതിനാൽ ഭഗവാനു തൃക്കൈകൾ തെല്ലൊന്നു കുഴഞ്ഞുപോയി. എങ്കിലും, ആ തുമുലയുദ്ധത്തിൽവെച്ചു ഗരുഡനോടരുളിച്ചെയ്തു:—'ഗരുഡൻ ഇപ്പോഴും ക്ഷീണിച്ചിട്ടില്ലല്ലോ? ക്ഷീണിച്ചിട്ടില്ലെങ്കിൽ, മഥനൻെറ നേരിന്നുടക്കലേയ്ക്കു പറക്കുക; ക്ഷീണിച്ചിരിക്കുന്നുവെങ്കിൽ, കുറേനേരം യുദ്ധത്തിൽനിന്നു പിൻവാങ്ങിക്കൊൾക.' ഈ അരുളപ്പാടു കേട്ടു ഗരുഡൻ ഘോരാകാരനായ മഥനാസുരനോടെതിരിട്ടു.

മഥനൻ ശംഖചക്രഗദാപാണിയായ മുകിൽ കണ്ടതോടുകൂടി, തിരുമാറത്തു തീക്ഷ്ണമായ ഭിന്ദിപാലബാണംകൊണ്ടു പ്രഹരിച്ചു; അതു വക

വെയ്യാതെ ഭഗവാൻ അസുരനെ തെല്ലൊന്നു ഞെട്ടിച്ചു അഞ്ചു ശരംകൊണ്ടെയ്തു. വീണ്ടും പത്തു ശരം അയാളുടെ നെഞ്ഞത്തേയ്ക്കു വലിച്ചെയ്തു. മാധവശരങ്ങൾ മർമ്മങ്ങളിൽ തറഞ്ഞതിനാൽ മഥനൻ വിറകൊണ്ടുപോയി. അയാൾ ഇത്തിരിനേരംകൊണ്ടാശ്വാസം നേടിയിട്ട്, തീപോലെ തിളങ്ങുന്ന ഒരു പരിഘമെടുത്ത് അച്യുതനെ ഒരടിയടിച്ചു; ആ തല്ല് അവിടെയ്ക്കു സ്വല്പം തലചുററലുണ്ടാക്കി. അതിൽ അരിശംകൊണ്ടു തൃക്കണ്ണുരുട്ടി ഗരുഡധ്വജൻ ഗദയെടുത്തു മഥനനെ രഥത്തോടൊപ്പം മഥിച്ചുകളഞ്ഞു; ആ അസുരത്തലവൻ, പ്രളയകാലത്തു പർവ്വതമെന്നപോലെ, ചത്തുവീണു.

ആ വീര്യവാനായ ദാനവൻ നിലംപൊത്തിയതിൽ, അതിമാനികളായ അസുരന്മാർ, ചളിയിൽ ആനകളെന്നപോലെ വശംകെട്ടു വലഞ്ഞുപോയി. അപ്പോൾ ക്രോധത്താൽ കണ്ണുകൾ ചുട്ടുത്ത ഘോരനായ മഹിഷാസുരേന്ദ്രൻ, സ്വന്തം ഭുജബലത്തെ അവലംബിച്ചു വിഷ്ണുവിനോടെതിരിട്ടു: ആ വീരൻ മുനക്കൂർത്ത ശൂലംകൊണ്ടു മുകുന്ദനേയും വേൽകൊണ്ടു വൈനതേയനേയും മാറത്തായി കുത്തി; എന്നിട്ടു മഹാദ്രിഗുഹയ്ക്കൊത്ത വാ പിളർത്തി, ഗദാധരനേയും ഗരുത്മാനേയും വിഴുങ്ങാനൊരുമ്പെട്ടു. അതറിഞ്ഞ്, മഹാബലനായ മാധവൻ മഹിഷൻെറ വായിൽ ദിവ്യാസ്ത്രങ്ങൾ എയ്തുനിറച്ചു. ആ ബാണങ്ങളേററിട്ട് അയാൾ വട്ടംതിരിഞ്ഞ്, ഒരു മലപോലെ താഴെ വീണു; എന്നാൽ മരണമടഞ്ഞില്ല. മന്നിൽപ്പതിച്ച മഹിഷനോടു മധുസൂദനൻ അരുളിച്ചെയ്തു:—'മഹിഷാസുര, നീ എൻെറ ആയുധംകൊണ്ടു കൊലപ്പെട്ടുകൂടാ: സ്ത്രീ വേണം നിന്നെക്കൊല്ലാൻ എന്നാണ്, പണ്ടു സാക്ഷാൽ പത്മസംഭവൻ പറഞ്ഞിട്ടുള്ളതു്. അതിനാൽ എഴുന്നേൽക്കുക; പ്രാണനെ രക്ഷിപ്പാൻ ഈ യുദ്ധത്തിൽനിന്നു പാഞ്ഞുപോയ്ക്കൊൾക.'

മഹിഷാസുരൻ പിന്മാറിയപ്പോൾ, സുംഭൻ ചൊടിച്ചു ചുണ്ടുകടിച്ചു പുരികം വളച്ച് കൈകൾ കൂട്ടിത്തിരുമ്മി, കൊടിയ വില്ലെടുത്തു കുലയേററി; എന്നിട്ട് ആ വിചിത്രയോധിയായ ദാനവൻ വിഷധരങ്ങൾക്കൊത്ത വിശിഖങ്ങൾ വിഷ്ണുവിൻേറയും ഗരുഡൻേറയും നേക്കു മുറുകെച്ചുരുട്ടിയ മുഷ്ടികൊണ്ടു വലിച്ചെയ്തു. തീജ്ജ്വാലകൾക്കൊപ്പം തിളങ്ങിയ ആ തടവില്ലാത്ത അസംഖ്യം ബാണങ്ങളേററിട്ടു ഭഗവാൻ മൃത്യുവിന്നൊത്ത ഒരു ഭുശുണ്ഡിയെടുത്ത്, അതുകൊണ്ട്, സുംഭൻെറ വാഹനമായ മലപോലുള്ള ആടിനെ ചമ്മന്തിയാക്കി; അസുരത്തലവൻ ആ ചത്ത ആടിൻെറ പുറത്തുനിന്നു നിലത്തേയ്ക്കു ചാടി, കാലാളായി നിന്നു. അപ്പോൾ വിഷ്ണു കണ്ണുരുട്ടി, കാലാഗ്നിയ്ക്കൊപ്പം സമുജ്ജ്വലിക്കുന്ന ക്രൂരനുകൾ ചെവിയോളം വലിച്ചെയ്തു: മൂന്നു ശരംകൊണ്ട് അസുരൻെറ കൈയും, ആറു ശരംകൊണ്ടു തലയും, പത്തു ശരംകൊണ്ടു കൊടിമരവും പിളർത്തി. അമ്പേററു വേദനപ്പെട്ട ദൈത്യൻെറ ദേഹത്തിൽനിന്നു ചോരയൊഴുകിത്തുടങ്ങി; അയാൾക്കു ധൈര്യം തെല്ലൊന്നിടിഞ്ഞു. അപ്പോൾ ശംഖചക്രശാർങ്ഗധരൻ അരു

ളിച്ചെയ്തു:—'സുംഭാസുര, കുറെ നാളുകൾക്കുശേഷം പെൺകിടാവിനാൽ വധിക്കപ്പെടേണ്ടവനാണു് നീ; യുദ്ധംവിട്ടു പോയ്ക്കൊൾക. നിനക്കു് എൻെറ കൈകൊണ്ടു് മരണം പററിക്കൂടാ. മൂഢ, വെറുതെയെന്തിനു നീ പോരിന്നുഴറുന്നു!'

ഇതുകേട്ടു നിമിയും ജംഭനുംകൂടി വിഷ്ണുവിനെ മർദ്ദിപ്പാനൊരുമ്പെട്ടു: നിമി ഒരു കടുത്ത ഗദയെടുത്തു, ഗരുഡൻെറ തലയ്ക്കു് ഉൗക്കിൽ പ്രഹരിച്ചു; ജംഭൻ, തെളിരത്നങ്ങളുടെ വിചിത്രശോഭ വീശുന്ന ഒരു പരിഘം കൊണ്ടു വിഷ്ണുവിനേയും തലയ്ക്കടിച്ചു. ആ ദാനവന്മാരുടെ വിഷമപ്രഹരങ്ങളേററു കാർവണ്ണനും ഖഗേന്ദ്രനും നിലത്തു വീണുപോയി: അതു കണ്ടു് അസുരന്മാരെല്ലാം ഉറക്കെഗ്ഗർജ്ജിച്ചു്, സിംഹനാദമിട്ടു; ചില ക്രൂരന്മാർ ഞാണൊലിയിട്ടു ബാണങ്ങളെയ്തു ഭൂമി ചിളുത്തി; ചിലർ വസ്ത്രം വീശി; ചിലർ ശംഖൂതി; ചിലർ പടഹ*ഗോമുഖധ്വാനം മുഴക്കി. ബോധം തെളിഞ്ഞതോടുകൂടി ഗരുഡൻ വിഷ്ണുവിനെയുമേന്തി, യുദ്ധത്തിൽനിന്നു പിന്തിരിച്ചു്, അതിവേഗത്തിൽ പറന്നു.

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, താരകവധോപാഖ്യാനം, വിഷ്ണുപരാജയം ഒരുനൂററമ്പത്തിരണ്ടാമദ്ധ്യായം.

—)o(—



## ഒരുനൂററമ്പത്തിമൂന്നാമദ്ധ്യായം

സൂതൻ:—വിഷ്ണു പോരിൽ തോററു വില്ലും കൊടിയും വീണു പായുന്നതും ദൈത്യർ തിമിർക്കുന്നതും കണ്ടിട്ടു് ഇന്ദ്രൻ ഇതികർത്തവ്യതാമൂഢനായിത്തീർന്നു. ഉടനേ പാകശാസനൻ പരമപുമാൻെറ അടുക്കൽച്ചെന്നു്, ഉത്സാഹം വളരുമാറു ഭംഗിയിൽ ഉരചെയ്തു:—'തിരുമേനി ഈ ദുഷ്ട ദാനവരെക്കൊണ്ടു കളിയാടുന്നതെന്താണു്! ദുർജ്ജനങ്ങൾക്കു പഴുതു കൊടുത്താൽ വന്നുണ്ടോ, ക്രിയാസിദ്ധി? ശക്തൻ വിട്ടയച്ചാൽ, നീചൻ അതു തൻെറ ബലംകൊണ്ടാണെന്നു കരുതിക്കളയും; അതിനാൽ ബുദ്ധിമാൻ കൈയിൽ കിട്ടിയ നീചനെ വിട്ടുകൂടാ. മുൻതുണക്കാർ വേണം തേരാളികൾക്കു ജയം കിട്ടാനെന്നാണെങ്കിൽ, തിരുമേനിക്കാരായിരുന്നു, ഹിരണ്യാക്ഷവധത്തിൽ മുൻതുണക്കാരൻ? വീരം കുറമ്പുമേറിയ ഹിരണ്യകശിപു എന്ന ദൈത്യൻ അങ്ങയെക്കണ്ടതോടുകൂടിത്തന്നെ കടുത്ത മോഹാലസ്യത്തിൽപ്പെട്ടുവല്ലോ! അതിന്നു മുമ്പുള്ള ബലിഷ്ഠരായ ദാനവത്തലവന്മാരും അങ്ങയോടണഞ്ഞിട്ടു്, തീയ്യിനോടടുത്ത പാററകളെപ്പോലെ അറുതിപ്പെടുകയാണുണ്ടായതു്. ഭഗവൻ, യുഗംതോറും നിന്തിരുവടിതന്നെ അസുരന്മാർക്കന്തകൻ; അതിൻവണ്ണം ഇപ്പോഴും, ഭവാൻ ഇതിൽ മുഴുകിയിരിക്കുന്ന ഞങ്ങളെ

* വാദ്യവിശേഷം.

കരകേററിയാലും!' ഈ വാക്ക മഹാഭുജനായ മാധവനെ ഉദ്ദീപിപ്പിച്ചു; പരമൈശ്വര്യയുക്തനായി സവ്വഭൂതങ്ങൾക്കും ആശ്രയമായി ശത്രുമാഥിയായിരിക്കുന്ന തന്തിരുവടി ആഖണ്ഡലനോട്ട കാലോചിതം അരുളിച്ചെയ്തു: —'അസുരേന്ദ്രന്മാരെക്കൊല്ലുക, അവക്ക് കല്പിക്കപ്പെട്ടിട്ടുള്ള വധോപായം കൊണ്ടേ സാധ്യമാകു: താരകാസുരനെജ്ജയിപ്പാൻ, ഏഴുനാൾ പ്രായംചെന്ന കുട്ടിയല്ലാതെ മററാരും ആളാവില്ല; മയത്തനെ കൊല്ലാൻ സ്ത്രീ വേണം; മറെറാരുത്തനെ കൊല്ലാൻ പെൺകിടാവു വേണം. എന്നാൽ, ക്രൂരവിക്രമനായ ജംഭാസുരൻ കൊല്ലാവുന്നാവനാണ്; അതിനാൽ, ലോകത്തിന്ന് ഒരു ജ്വരരോഗമായിരിക്കുന്ന ജംഭനെ ഭവാൻ ദിവ്യവീര്യംകൊണ്ട കൊലപ്പെടുത്തുക. അങ്ങൊഴിഞ്ഞു സകലക്കും അവധ്യനാണവൻ. ഭവാൻ എന്റെ രക്ഷയിൽ പോർ പൊരുതി, ജഗദ്രോഹിയായ ജംഭനെ വധിച്ചാലും!'

[കാകളി]

വൈകുണ്ഠവാക്കിതു കേട്ട, ദൈത്യാരിയാം
നാകേശ്വരൻ ചൊല്ലിവിട്ടാനമരരെ,
പാരിങ്കലൊക്കയുംവെച്ചു തപോവീര്യ-
സാരമാം സൈന്യത്തെയൊക്കെയൊരുക്കവാൻ.
മുന്നണിയാക്കിനാനമ്പർകോൻ മെക്കരു-
ത്തന്യൂനമാളും പതിനൊന്നു രുദ്രരെ:
അമ്പിളിക്കീർ തലയോടുകം ചൂടിയോർ,
ചെമ്പിച്ചുയന്ന ചിടകെട്ടിനിന്നവർ,
സർപ്പാഭരണർ, മൃഗേന്ദ്രചർമ്മാംബര-
ര,ത്തടദോർദ്ദണ്ഡഗ്രസ്തലോഹജ്വലർ,
ശ്യാമഗളന്മാർ, കപാലി-വിലോഹിതൻ-
ഭീമ-നജേശൻ-വിരൂപാക്ഷ-പിംഗളർ-
ശംഭു-ചണ്ഡൻ-ധ്രുവൻ-ശാസ്താവു-ശാസനൻ-
വമ്പരാം രുദ്രർ പതിനൊന്നു പേരിവർ
മുൻപട കാത്താർ, പിളത്താരസുരരെ,-
യുമ്പക്ക് മുത്തേകിയാത്താർ ഘനസ്വനം.

*കാമസ്വരൂപമായ് പ്പൊന്നിൻകടമണി-
സ്തോമമണിഞ്ഞതാം നാൽക്കൊമ്പനാനമേൽ
കേറി വിളങ്ങിനാനിന്ദ്രൻ: ഹിമാചല-
ഗൌരശൃംഗത്തിൽക്കതിരവൻപോലവേ.
ഇന്ദ്രന്നിടത്തുവലത്തങ്ങു കാവലായ്
നിന്നിതു നിസ്സീമവിക്രമൻ മാരുതൻ,

* ഇവിടെ ഐരാവതവണ്ണനത്തിൽ കുറേഭാഗം പൂവ്വ-ാമദ്ധ്യായത്തിലുള്ളതു തന്നെയാകയാൽ വിട്ടിരിക്കുന്നു; പത്മപുരാണം ഹന്നൂറ-ാംവശത്തു നോക്കുക.

മറേറവശത്തു വിസ്തൃതചരജചാലകരാം
മുററിയ വഹ്നിയും, പിന്നിൽ മുകുന്ദനും.
വിശ്വാഖ്യദേവർ, വസുക്കൾ, മരുത്തുക്ക-
ളശ്വിക,ളാദിത്യർ, ഗന്ധർവ്വ, രാക്ഷസർ,
കിന്നരർ, യക്ഷർ, ഭുജംഗമമുഖ്യരും
പൊന്നണിഞ്ഞോർ വിചിത്രായുധശാലികൾ
കോടിയായ് കോടിയായ് ചെന്നടയാളങ്ങ-
ളോടൊത്തണിയിട്ടു ദൈത്യരെക്കൊല്ലുവാൻ
വന്ദിജനവർണ്ണ്യമാനയശസ്സുരാ-
യിന്ദ്രനോടൊത്തു ചരിച്ചാർ സഹർഷമേ.
വൻകുഞ്ജരാശ്വനിനാദം മുഴങ്ങിയും
വെൺകുടകൾ കൊടിക്കൂറകൾ തിങ്ങിയും
സങ്കടം ദൈത്യർക്കു ചേർത്തും ലസിച്ചിത-
സ്സംക്രന്ദനപ്പട ദേവൌഘരക്ഷിതം.

കേവമസ്സേനയെക്കണ്ടു, കൊടും കലിം-
കാറൊത്ത കുഞ്ജരാകാരനാം കുഞ്ജരൻ
കോടാലി കൈക്കൊണ്ടു മുണ്ടും കടിച്ചേററു-
ചാടിച്ചുവട്ടിമെതിച്ചാനമർത്ത്യരെ;
തുമ്പിക്കരംകൊണ്ടെറിഞ്ഞാൻ ചിലരെയാ-
ഗ്ഗംഭീരവിക്രമനായ ദൈത്യേശ്വരൻ;
വെട്ടിനാൻ കോടാലികൊണ്ടു ചിലരെ;-യി-
മ്മട്ടിലവൻ ദേവസൈന്യത്തെ വീഴ്ത്തവെ,
കിന്നരഗന്ധർവ്വയക്ഷരെല്ലാവരും
മുന്നിലിടചേർന്നു മുരംതടി, ചക്രവും,
പാശം, മഴു, ഭിണ്ഡിപാലം, പരിഘവും
പ്രാസകുന്തോഗ്രഖഡ്ഗങ്ങളും ചാട്ടിനാർ;
ആ വിചിത്രാസ്ത്രങ്ങളെല്ലാം,മുതലക-
ളാനതാൻപോലെ വിഴുങ്ങിയദ്ദാനവൻ
തുമ്പിക്കരം ആശാ നീട്ടി വീശിയടി-
ച്ചമ്പരെ വീഴിച്ചു ചുററി ദുഷ്പ്രേക്ഷ്യനായ്.
അഗ്ഗജദാനവൻ പാഞ്ഞുകേറും സുര-
വർഗ്ഗത്തിലൊക്കെ മുഴങ്ങി ഹാഹാരവം!

അപ്പട ചുററുമേ പായുന്നതു കണ്ടു,
ദർപ്പാഗ്നിത്തിളങ്ങിയ രുദ്രർ പരസ്പരം,
'ഹേഹേ പിടിയ്ക്കുകിഴയ്ക്കുകീദ്ദുഷ്ടനെ-
ദ്ദേഹമർമ്മങ്ങൾ പിളക്ക ശൂലങ്ങളാൽ'
എന്നാർത്തതുകേട്ടു കണ്ണുരുട്ടിച്ചാടി-
ച്ചുന്നമൽഭ്രുകുടിയായ കപാലിയും

ശാതമാം ശൂലമിടത്തുകൈകൊണ്ടുട-
ച്ചാടിതേയാരിയോടോടിയേററീടിനാൻ;
അത്തെളിശ്ശൂലം മുറുകെപ്പിടിച്ചഥ
കുത്തിനാൻ കുംഭിതൻ മസ്തകത്തട്ടിലായ്.
കുത്തിനാർ കുന്നൊതിർക്രൂരനെ മററുള്ള
രുദ്രർ പത്താളുമിരിമ്പുശ്ശൂലങ്ങളാൽ.
കുത്തുകളേൽക്കയാൽ ദ്വാരങ്ങളിലൂടെ
രക്തമൊലിച്ചു കരിദൈത്യനാമവൻ,
ഇന്ദീവരങ്ങളും ചെന്താമരകളു-
മൊന്നായ് വിരിഞ്ഞ ശരൽപ്പൊയ്കപോലവേ
മിന്നിനാൻ, വെൺചാമ്പൽപൂശിയ രുദ്രരാ-
ല,ന്നങ്ങളാൽ പോലെ പര്യാവൃതനുമായ്.
അത്തലാർന്നു ചൊടിയൊട്ടിയക്കുഞ്ജരൻ
കുത്തിനാൻ കൊമ്പിനാൽശ്ശംഭുവിൻപൊക്കിളിൽ.
രണ്ടാളൊടേല്ക്കുമവനെ നാനാസ്ത്രങ്ങളാ-
കൊണ്ടു പിളർത്തി മറെറാമ്പതു രുദ്രരും;
പോത്തിൻശവം തന്നെ കണ്ട ഘാതകരെപ്പോ-
ലാസ്ഥിതരായ് പോരിലശ്ശങ്കർ നിർഭയം.
അപ്പോൾ കപാലിയെ വിട്ടു ഗജാസുരൻ
ക്ഷിപ്രം ചൊടിച്ചണഞ്ഞൊമ്പതു രുദ്രരെ
കാൽത്തുമ്പികൊമ്പുകൾ കൊണ്ടൊത്തുവീഴ്ത്തിനാൻ;
പോർത്തുമൂലം ചെയ്തു കെട്ടുപ്പടച്ചാരവർ.
അത്തപ്പിലാനയെത്തുമ്പിതന്മേൽപ്പിടി-
ച്ചുത്തുയുമൂക്കിൽച്ചുഴററി കപാലിതാൻ;
യുദ്ധക്ഷോണിയിട്ടശിർകെട്ടവൻ തള്ള-
ന്നിത്തിരിപ്പ്രാണനുമായ് നിലംപൊത്തവേ,
ഘോരമവന്റതോലൊന്നായുരിഞ്ഞു, ചെ-
ഞ്ചോരയൊലിക്കുമതുടയുമാക്കിനാൻ!

കുഞ്ജരദൈത്യനൊടുക്കമൊന്നു കണ്ടിട്ടു,
കമ്പിച്ചുകെല്പാളുമിന്ദ്രാരിവൃന്ദം
പേടിച്ചരണ്ടാർ, സഹസ്രം സഹസ്രമൊ-
ത്തോടിനാർ, വീണാരെ,ഴുന്നേററു മണ്ടിനാർ;
കാണായി നോക്കുന്നിടത്തൊക്കയുമവ-
ക്കാ,നതൻതോൽചുററിനിന്ന കപാലിതാൻ!
ദാനവേന്ദ്രപ്പടയേവമുടഞ്ഞപ്പോ-
ഴാ,നപ്പുറത്തേറി മുഖ്യദൈത്യൻ നിമി
കല്പാന്തമേഘസ്വരത്തിൽപ്പെരുമ്പറ
കെല്പോടടിപ്പിച്ചടർക്കുപാഞ്ഞെത്തിനാൻ.

ഇന്ദ്രസൈന്യത്തെയിളക്കിമറിച്ചുകൊ-
ണ്ടന്നിമിതൻഗജമെങ്ങെങ്ങു ചെന്നുവോ,
അങ്ങങ്ങുനിന്നസ്ത്രമിട്ടെറിഞ്ഞോടിനാർ
തിങ്ങുംഭയത്താൽ സവാഹനർ വാനവർ;
അദ്ദന്തിതൻ മദഗന്ധം സഹിക്കാഞ്ഞു
വിദ്രുതമോടിനാർ വിൺകൊലയാനകൾ.
വിണ്ണവപ്പാച്ചിൽകണ്ടെ,ഴുദിക്പാലരും
വിഷ്ണുവുമൊത്തു നിലകൊണ്ടിതമരർകോൻ;
എന്നാൽ നിമിഗജം നേരിട്ട വാറുഗ്ര-
മൊന്നാഞ്ഞു പിന്തിരിഞ്ഞോടീ ഹരിദ്വിപം.
എത്ര പണിപ്പെട്ടു നിർത്തിയാലു,മതു
യുദ്ധത്തിൽ നിൽക്കാതെ പായുകതന്നെയായ്!
ആകയാലാനപ്പുറത്തു തിരിഞ്ഞിരു-
ന്നായോധനാഭിമുഖനായ്ശ്ശതമഖൻ
വജ്രമെയ്താൻ നിമിമാറിയ്;-ഗ്ഗദകൊണ്ടു
തച്ചാൻ ദൃഢം തൽഗജത്തിൻ കവിളിലും.
അത്താഡനത്തെത്തരിമ്പും ഗണിക്കാതെ-
യത്രാസപൌരുഷനന്നിമി ദൈത്യനും
മുൾത്തടികൊണ്ടൊരു വീക്ക വീക്കീടിനാൻ
സ്വർദ്വിരദത്തിൻ നിതംബപ്പുറപ്പിലായ്.
അത്തല്ലിനാൽ, മലയൊക്കുമൈരാവതം
പൃഥ്വിയിൽപ്പിൻകാൽ മടങ്ങി വീണീടിനാൻ;
ഛിക്കെന്നെഴുന്നേററു, ദാനവൻതൻ ഗജ-
മുഖ്യനെപ്പേടിച്ചു പോരിൽനിന്നോടിനാൻ.
അപ്പോൾച്ചരലും പൊടിയും പറപ്പിച്ചു
കെല്പോടടിച്ചിതു കാററതിരൂക്ഷമായ്.
പാരാതെ, ചെഞ്ചോലയോലും മലപോലെ
നേരിട്ടിതു നിണംവാർന്ന നിമിദ്വിപം.
കട്ടിഗ്ഗദയഗ്ഗജത്തിൻതലയ്ക്കാഞ്ഞു-
വിട്ടാനടൻ യക്ഷരാജൻ ധനേശ്വരൻ;
അഗ്ഗദയേററു മയങ്ങി, മലയൊപ്പ-
മഗ്ഗജം കൊമ്പുകൾ കുത്തി വീണാൻ ഭുവി.
അന്നേരമെങ്ങുമേ സിംഹനാദങ്ങളു-
മിന്ദ്രപ്പടയിൽക്കുതിരച്ചിനകളും
തുംഗഗജങ്ങൾതൻ ചിന്നംവിളികളും
പൊങ്ങി വില്ലാളിമാർതൻ ഞാണൊലികളും.

അമ്മഹാദന്തി കൊലപ്പെട്ടതും നിമി
പിന്മാറിനിന്നതും കണ്ടു ജംഭാസുരൻ

നാകികൾതൻ സിംഹനാദവും കേട്ടു, നെ
ത്തൂകിയ വഹ്നിപോലുജ്ജ്വലിച്ചാൻ ജംഭൻ.
ഉൽക്കടക്രോധനായ്ക്കൺകലങ്ങിമറി-
ഞ്ഞുഗ്രമാമമ്പൊന്നു വില്ലിൽത്തൊടുത്തവൻ
നിൽക്കുവിനെന്നു കഥിച്ചാൻ സുരരോടു
വെക്കം തെളിയ്ക്കെന്നു സാരഥിതന്നോടും.
പായുമവൻെറയത്തേർ ത്രിലോകം ശോഭിച്ചി-
ത്തായിരം സൂര്യരുദിച്ചതുപോലവേ;
വെററിക്കൊടികളും, വെൺമതിപോലുള്ള
കൊററക്കുടകളും, കിങ്ങിണിക്കൂട്ടവും
ചാർത്തിയ തേരിനാൽപ്പോരിലെത്തുമവൻ
ചേർത്തിതു നെഞ്ചിടിപ്പമ്പർപ്പുകളിൽ!

ജംഭൻവരുന്നതു കണ്ടു, ചുണ്ടാറിടാ-
തുമ്പർക്കോൻ കാർമ്മുകം കെല്പിൽക്കുലച്ചുടൻ
അഗ്രേ മെഴുക്കിട്ടൊരർദ്ധചന്ദ്രാസ്ത്രകം
നേർക്കെയ്തറുത്താനവൻെറ വില്ലമ്പുകൾ.
ആ വിൽ കളഞ്ഞുടപ്പേറിയ മറെറാരു
പോർവില്ലു കൈക്കൊണ്ടു ജംഭാസുരൻ ക്ഷണാൽ
നേരേ ഗമിക്കും മെഴുക്കിട്ട പന്നഗാ-
കാരബാണങ്ങൾ തൊടുത്തു സുരേന്ദ്രനെ,
പൂണെല്ലുമേൽപ്പത്തു, തോൾകളിലോരോന്നു,
ചേണററ മാറത്തു മൂന്നുമായെയ്തുതേ.
ഇന്ദ്രനമത്തോതിലെയ്താൻ വിശിഖങ്ങ-
ളെ;-നാലതുകൾ ചെന്നേല്പതിൻമുന്നമേ
വാനിൽവെച്ചു പതിപ്പത്തു ഖണ്ഡാക്കിനാൻ
ദാനവൻ തീജ്ജ്വാലപോലാം ശരങ്ങളാൽ!
ശക്രനോ മൂടീ ശരങ്ങളാൽ ജംഭനെ,-
പ്പുഷ്കരത്തെ മഴക്കാർകളാൽ പോലവേ.
ജംഭനമ്പോണൊരുഘമമ്പാൽപ്പറപ്പിച്ചി-
തംഭോദപംക്തിയെക്കാററുപോലെങ്ങുമേ.

ഏന്തും ജംഭാ തത്ര ജേമ കിട്ടായ്കയാൽ
ഗാന്ധർവമസ്ത്രം തൊടുത്തു പുരന്ദരൻ:
അത്ഭുതമാകുമതിൻെറ തേജസ്സട-
ന്നഭ്രപ്പരപ്പിൽപ്പരന്നിതെല്ലാടവും,
ഭൂരിവിധം മതിൽ തോരണമൊത്ത,സ്ത്ര-
മാരി പെയ്യുന്ന ഗന്ധർവ്വപുരങ്ങളും.
അസ്ത്രവർഷാർത്തരായ് ദൈത്യർ തിരാക്കരെ-
ത്തൊത്ത ജംഭകൽസ്ഥാനമണഞ്ഞുതേ;

താനമിന്ദ്രാസ്ത്രനിപീഡിതനെങ്കിലും,
ദീനാവനം സാധുധർമ്മമെന്നോർത്തവൻ
വിട്ടിതു മൌസലമസ്ത്രം: ജഗത്തിങ്ക-
ലൊട്ടുക്ക തിങ്ങിയിരിമ്പാമുലക്കകൾ,
ധ്വസ്തമായ ഗന്ധർവപത്തനമോരോന്ന-
മത്യൂർജ്ജിതമാമവയിലൊരൊന്നിനാൽ.
പില്പാട്ട മറെറാരു ഗാന്ധർവമസ്ത്രവും
ക്ഷിപ്രം തൊടുത്തവനങ്ങപ്പടകളിൽ
തെരഞ്ഞു പഞ്ചഹസ്തിമഹാരഥന്മാരെയെയ്-
ത്തോരോന്നിൽ നൂറുനൂറായിരം വീഴ്ത്തിനാൻ.

ത്വാഷ്ട്രമാമസ്ത്രം തൊടുത്തു തദാസുര-
ശ്രേഷ്ഠൻ പെരുത്തു തീജ്ജ്വാല പോളംവിധം;
ദുർദ്ധർഷദിവ്യയന്ത്രൌഘമതിങ്കൽനി-
ന്നുത്ഥിതമായി നഭസ്സിൽപ്പുരന്ദരൻ
മൌസലാസ്ത്രത്തെ മുടിച്ചുകളകയാ-
ലാശു ശൈലാസ്ത്രമയച്ചു ജംഭാസുരൻ:
ആയതൊ,രു മാറു നീണ്ട കൽകൾ ചൊരി-
ഞ്ഞാകെയൊരുപ്രായം നുറുക്കി യന്ത്രങ്ങളെ;
എന്നിട്ടെതിരാളിമാർതൻ തലകളിൽ-
ച്ചെന്നടിച്ചുക്കിൽപ്പിളർത്തു നിലത്തെയും.
വജ്രിയൊ, വജ്രാസ്ത്രമെയ്തു വൻകല്ലുകൾ
വർഷിച്ച ശൈലാസ്ത്രമാകെ നുറുക്കിനാൻ.

ക്രുദ്ധനായത്തുനേരമെയ്തു ജംഭാസുര-
നൈഷീകമസ്ത്രമഗാധൻ സുവിക്രമൻ;
ആ ദുർദ്ധരമായ ദിവ്യാസ്ത്രമൈന്ദ്രവ-
ജ്രാസ്ത്രത്തെ മാറും മുടിച്ചു മതിരവേ
ദേവസേനാരഥേഭങ്ങൾ ദഹിക്കവേ
പാവകാസ്ത്രം ബലാലെയ്താൻ പുരന്ദരൻ:
വ്യാകുലിതൈഷീകമായതു ജൃംഭിക്കെ
വേകയായ് ജംഭനും സൂതനും തേരുമെ.

പാരാതെ, തക്കത്തു തോന്നിയ ദൈത്യനും
വാരുണാസ്ത്രത്തെ പ്രയോഗിച്ചു തീ കെടാൻ:
അപ്പോൾ വളർമിന്നൽ മേഘങ്ങൾ വാനട-
ച്ചുത്തടമട്ടളതുല്യാരവത്തൊടും
വാരണത്തുമ്പിക്കരങ്ങൾതൻ വണ്ണത്തിൽ
മാരിപെയ്തൊട്ടുക്ക മുക്കീ ജഗത്തിനെ.
ആഗ്നേയമസ്ത്രമാ വൃഷ്ടിയാൽ കെട്ടപ്പൊ-
ഴാണെയ്തു വായവ്യമസ്ത്രമാഖണ്ഡലൻ:

വൻകാററടിച്ചു പറപ്പിച്ചു കാർകളെ;-
പ്പങ്കമററംബരം നീലോല്പലാഭമായ്.
അക്കാററസുരക്കിയററി വിറയെയും;
നിൽക്കവയ്യെന്നായ് കരുതാക്കൾപോലുമേ!

ദാനവരക്ഷയ്ക്കു ജംഭാസുരൻ തദാ,
നാനാവിധായുധദീപ്തദ്രുമോൽഗമൻ
ഈരഞ്ചു കാതം പരപ്പുള്ളതാമൊരു
ഘോരാദ്രിയായ്നിന്നു കാററിനെ മാററിനാൻ.
വമ്പിച്ച വജ്രാശനിയെ പ്രയോഗിച്ചി-
തുമ്പർകോൻ കാററിനെപ്പോക്കിയ ദൈത്യനിൽ,
അയതേററഗ്ഗിരിരൂപൻെറ സാനുക്ക-
ളാകെയുടഞ്ഞു തെറിച്ചിതു ചോലകരം.

അദ്രിമായ മറഞ്ഞപ്പോരം, മദോൽക്കട-
നദ്ദൈത്യനദ്രിനേർ വൻകൊലയാനയായ്
കൊമ്പിനാൽക്കുത്തിയും വാലിനാൽത്തല്ലിയും
തുമ്പിയാൽച്ചുററിയും കൊന്നാൻ നിലിമ്പരെ.
നാരസിംഹാസ്ത്രമയച്ചാൻ തദാ മൂന്നു
പാരിലും ദുർദ്ധർഷമാദിതേയാധിപൻ:
അയതിൽനിന്നാത്തു ചാടിനാർ സിംഹങ്ങ-
ളായിരമായിരം കൃഷ്ണദംഷ്ട്രോൽക്കടർ;
നേത്തവയീർച്ചവാരംക്കൊക്കും നഖങ്ങളാൽ-
ദ്ദൈത്യനെക്കീറി ദ്വിപമായ പോക്കിനാർ.

അപ്പൊഴോ, നൂറു പടങ്ങളെഴും ഘോര-
സർപ്പമായ്ത്തീന്നാ മഹാരഥൻ ദാനവൻ
നീറാക്കി വാനോരെ വൻവിഷച്ചീററലാൽ;
ഗാരുഡാസ്ത്രം ശരിയെയ്തു സുരേന്ദ്രനും:
അസ്ത്രോത്ഥർ കോടി ഗരുഡരപ്പാമ്പിനെ-
ക്കൊത്തിമുറിച്ചു മുടിച്ചു തന്മായയെ.

പെട്ടെന്നു ദൈത്യേന്ദ്രനിന്ദ്രചക്രമാർഗ്ഗത്തിൽ
മുട്ടമാററു വളത്തിന മെയ്യുമായ്
ഘോരമാം വക്ത്രം പിളത്തിനിന്നാഹവേ
വീരാമരരെ വിഴുങ്ങാൻ തുടങ്ങിനാൻ;
ക്രൂരൻെറ പാതാളവായയിൽത്തേർഗജ-
ക്കൂട്ടമൊത്തുരംപ്പുകയായ് സുരസേനകരം!
തത്ര മറുകൈയു കാണായ്കയാൽദ്ദീന-
ചിത്തനായ്ക്കൈകരം കഴഞ്ഞ പുരന്ദരൻ

ചോദിച്ചു വിഷ്ണുവോടെ:—ന്നുണ്ടു ബാക്കിയായ്-
ദൈതേയനോടടർക്കേൽക്കാൻ നമുക്കിനി?'
ഉത്തരംചൊന്നാനുദാരധീയച്യുതൻ:—
'നിൽത്താലാ പോരിതു ഭീരു ഭയംകരം;
ഉദ്യമം കൊൾകാതു മായിയാം മാററാനി-
ല,സ്ത്രം മദീയം സ്മരിക്ക നിർമ്മോഹനായ്.'
നാരായണാസ്ത്രം തൊടുത്തസുരേന്ദ്രന്റെ
മാറിലെയ്യേയ്യാൻ മഹേന്ദ്രൻ ചൊടിച്ചുടൻ.
ഗ്രസ്തരായ്പ്പോയിതപ്പോഴെയ്യും, രക്ഷോമഹി-
ഗന്ധർവകിന്നരർ മൂന്നു നൂറായിരം!
നാരായണാസ്ത്രം തറഞ്ഞു നെഞ്ചം പിള-
ർന്നേറിയ ചെഞ്ചോര വാർന്നാട്ടിതിസുതൻ
വിട്ടാനൊരേമ്പലും പോർമന്നമൊപ്പമേ!
നഷ്ടമായ് പാഴ്മെയ്യുമസ്ത്രതേജസ്സിനാൽ.

തൽക്ഷണം വാനിൽ മറഞ്ഞുനിന്നിട്ടവ-
നക്ഷ്യരീതങ്ങളാം ശസ്ത്രങ്ങൾ ചാട്ടിനാൻ—
ചക്രം, മഴ, ശരം, പ്രാസ,കുലിശ,ങ്ങൾ
മുൽഗരം, വാൾ, ഭിന്ദിപാല,മയോഗുഡം,
കോടാലിയെന്നീയമോഘഘോരാസ്ത്രങ്ങൾ
പാടേ നിലിമ്പപ്പടകളിൽത്തൂകിനാൻ;
വീണു ധരിത്രിയെ മൂടീ ഭുജങ്ങളും,
ചേണററ കണ്ഠഖം ചേന്ന തലകളും,
തുമ്പിക്കരങ്ങൾപോലുള്ള തുടകളും,
വമ്പിച്ച കുന്നുകൾക്കൊത്ത ഗജങ്ങളും,
ചക്രം-നകമര-മച്ചുതണ്ടെന്നിവ-
യൊക്കെച്ചതഞ്ഞ രഥങ്ങളും സൂതരും.
പുഷ്ടാസ്ത്രമാംസച്ചളിയാൽ, ശവങ്ങൾത-
ന്നട്ടികളാകുമുയന്ന പാറകളാൽ,
വട്ടച്ചുഴിപ്പാന്ന രക്തക്കയങ്ങളാ,-
ലൊട്ടും നടക്കവയ്യാത്തതായ് മന്നിടം.
തത്തീ കബന്ധങ്ങൾ ചോര വസച്ചേറി-
ലെ,ത്തീ ജഗൽക്ഷയമെന്നെണ്ണി സർവരും;
ഗൃദ്ധ്രം, കുറുനരി, കാകനിത്യാദികൾ-
ക്കെത്രയും തോഷമുദിച്ചിതു പോരതിൽ:
തത്ര ചിലേടം, ശവത്തിന്റെ കണ്ണുകൾ
കൊത്തിവലിച്ചു കുടിക്കിനാർ കാക്കകൾ;
വേറേ ചിലേടം, തടിച്ച കുടർമാല
പാരിലിഴച്ചു നടക്കയായ് ജംബുകർ;

കൊത്തിച്ചെലുത്തിനാർ മാംസം ചിലേടത്തു
കുത്തിയിരുന്ന കഴുകർ ഭയങ്കരർ;
നിന്നു തിന്നാർ ശവം നായ്ക്കൾ ചിലേടത്തു,
ചെന്നു കടിച്ചുവലിച്ചാർ കുതിരയെ;
വേറൊരേടത്തൊരു ചെന്നായ് ഗജത്തിന്റെ
ചോരകുടിയ്ക്കെക്കുടുങ്ങീ കുടർകളിൽ!

ചോരയാം മദ്യം കുടിച്ചു പിശാചങ്ങൾ
നാരിമാരൊത്തു മത്താടീ ചില ദിശി:
‘വേണം കുളമ്പിതെനിയ്ക്കു–’ ‘നിയ്ക്കാം മുഖം;’
പാണിപത്മമിതെൻകാതിലണിഞ്ഞിടാം!’
മേദസ്സു കിട്ടാഞ്ഞൊരു പിശാചാംഗന
മേദുരക്രോധയായ് നോക്കിനാൾ കാന്തനെ;
മററൊരു മങ്കയെടുത്തു ചുടുരക്ത-
മദ്യം മണാളന്നു മോന്തുവാൻ നല്കിനാൾ;
വമ്പനൊരു യക്ഷനങ്ങൊരു കുംഭിതൻ
കൊമ്പു പറിച്ചു തനിക്കായ്ക്കരുതിനാൻ;
മസ്തകത്തു പിളർത്തെടുത്ത മണി-
മുത്തോ, പ്രിയയ്ക്കു സമ്മാനമായ് നല്കിനാൻ.
കേശസുഗന്ധി രക്താസവം മാംസമൊ-
ത്താശരയക്ഷരെടുത്തു ചെലുത്തിനാർ.
‘ചാവാത്തതിൻചോര കൊണ്ടുവരൂ ഭവാൻ;
ജീവേശ, ചത്തതിൻചോര പററില്ല മേ.’
‘നല്ലതു കിന്നരവക്ത്രമാണെന്നതാം,
ചൊല്ലി നരാനനമിട്ടെറിഞ്ഞാളവൾ.’
‘ചത്ത നാഗമിതു ഭീകരം’ ‘ഞാൻ തനി-
ച്ചിട്ടാനവത്തല തിന്നാലൊടുങ്ങുമോ?’
എന്നാർ പ്രിയനോടു യക്ഷവധൂടിമാർ;
എന്നാൽ ചില യക്ഷരക്ഷഃപിശാചകർ
കൈയിൽക്കപാലവുമായ്പ്പിച്ചതെണ്ടിനാ-
‘രീയെനിക്കേകുകെ, നിക്കേകുകെ’ന്നമായ്!
ചോരയാററിൽക്കളിച്ചാമിഷത്താൽച്ചിലർ
നേരേ കഴിച്ചു പിതൃദേവപൂജനം!
ആനയാം ചങ്ങാടമേറിക്കടക്കയാ-
യാഴമൊത്ത പെരുംചോരക്കയം ചിലർ!
ഇത്ഥംകടുക്കമദ്ദേവാസുരപ്പോരി-
ലുദ്ദർപ്പമാർന്നിതു ദുർജ്ജയരാം ഭടർ!

ശക്രൻ, ധനേശൻ, നിരൃതി, യമൻ, മരു-
ത്തഗ്നി, ജലേശ്വരനെന്നിവരേവരും

ദാനവന്മാരുടെ നേർക്കു ദിവ്യാസ്ത്രങ്ങൾ
വാനിലേയ്ക്കാഞ്ഞെയ്തിതൊപ്പം മഹാബലർ.
എന്നാലതുകൾ വൃഥാവിലായ്പ്പോയ്; ചുണ-
ച്ചൊന്നിച്ചുചെന്നു തിമിർത്ത പോർ ചെയ്കിലും
ജംഭന്റെ പോക്കറിയാതെ തളർന്നസ്ത്ര-
സംഭിന്നസർവാംഗരാകിയ ദേവകൾ
ഒന്നിനുംവയ്യാതെ തങ്ങളിൽ മെയ്ചേർത്തു
നിന്നാർ, തണുപ്പാറ ഗോക്കളെപ്പോലവേ!
അമ്മട്ടുകണ്ടുടനാ,'രെയും കൊൽവതാം
ബ്രഹ്മാസ്ത്രമിന്ദ്ര, തൊടുക്കുകെ'ന്നച്യുതൻ
പ്രേരണംചെയ്കയാലോ,സ്സംഭ്രമച്ചിത്തം
സാരാഢ്യമസ്ത്രം സ്മരിച്ചാൻ പുരന്ദരൻ:
മാററാരെ വീഴ്ത്തുമജയ്യമാം വില്ലിങ്ക-
ലേററം തിളങ്ങുന്നൊരമ്പുതൊടുത്തവൻ
അന്തരംഗത്തെസ്സമാധിയാൽ ബന്ധിച്ചു
മന്ത്രംജപിച്ചു,സുരേന്ദ്രവധത്തിനായ്,
കാതോളവുംവലിച്ചുന്മുഖനായി നി-
ന്നെയ്തുവിട്ടാനതു വാനിലേയ്ക്കഞ്ജസാ.
ജംഭനാ ബ്രഹ്മാസ്ത്രമീക്ഷിച്ചു മായവി-
ട്ടമ്പരന്നന്ധനായ് മന്നിലിറങ്ങിനാൻ
അമ്പേക്കുഴഞ്ഞു വിറയ്ക്കുന്ന ഗാത്രവു-
മംഭസ്സൊഴിഞ്ഞു വരളുന്ന വായുമായ്.
അസ്ത്രമന്ത്രംജപിച്ചാഖണ്ഡലൻ ധനു-
ർമ്മദ്ധ്യത്തിൽനിന്നെയ്തൊരർദ്ധചന്ദ്രാശുഗം
ഉദ്യദർക്കാഭമായ്പ്പാഞ്ഞേററ കൊയ്തിതു
യുദ്ധത്തിലദ്ദാനവന്റെ ശിരസ്സിനെ;
പാടേ പുകഞ്ഞ തീയ്യേല്ക്കുന്ന കുന്തളിൽ-
ച്ചൂടിയ നാനാസുമത്തിൻസുഗന്ധവും,
കോടീരകോടിതൻമിന്നലും, കുണ്ഡല-
പ്രൗഢിയുമൊത്താശ്ശിരസ്സുടൻ,വീണുപോയ്!

ജംഭവധത്താൽ നിരാശരായ് ദൈതേയ-
വമ്പരും താരകൻതങ്കലേയ്ക്കോടിനാർ;
അജ്ജനത്തിൻഭയം കണ്ടു,മജ്ജംഭനെ
നിർജ്ജരർ കൊന്നതുകേട്ടും ചൊടിച്ചവൻ,
വാശി–പരാക്രമം–വമ്പു–കുറുമ്പിവ–
വീശി,യനിർവ്വാച്യമാമൊരുമട്ടിലായ്!
ആയിരമശ്വങ്ങൾ ചേർന്ന പടത്തേരി-
ലാരൂഢനായ് ദൈത്യനായകൻ താരകൻ

സ്വർവ്വാസികളോടടർക്കേററു തുഷ്ടനായ്-
സ്സർവ്വായുധാന്വിതൻ സർവ്വാസ്ത്രരക്ഷിതൻ
ത്രൈലോക്യലക്ഷ്മീസമൃദ്ധൻ പെരുംപട-
യാലേ പരീതൻ വിശാലമഹാനനൻ.
പാരാതെ, ജംഭാസ്ത്രഭിന്നസർവ്വാംഗമാ-
മൈരാവതത്തെ വെടിഞ്ഞു മഹേന്ദ്രനും
മാതലി സജ്ജിതമായ തേരേറിനാൻ:
ജാതരൂപാനർഘരത്നപരിഷ്കൃതം,
സംരക്ഷിതം, ചതുര്യോജനവിസ്തൃതം,
സർവ്വായുധാന്വിതം, സിദ്ധനിഷേവിതം,
കിന്നരഗന്ധർവ്വർ പാട്ടുവൊന്ന,പ്സര-
സ്ത്രന്വിമാരാട്ടുവൊന്നേ,ററം വിശംകടം,
ചിത്രശില്പോജ്ജ്വലമത്തേർ ചുഴന്നു സ-
ന്നദ്ധരായ് നിന്നാർ ദിഗീശർ സകേശവർ.

ഉഴിഴി കലുങ്ങീ, തുടങ്ങീ പരുത്ത കാ-
ററാ,ഴി കലങ്ങി,യടങ്ങി സൂര്യാതപം,
അല്ലിടതിങ്ങി, പതുങ്ങിയുഡുക്കൾ പോ-
യ,സ്ത്രൗം വിളങ്ങി,യിറങ്ങി പടകളും.
താരകനെന്ന ദൈത്യേന്ദ്രനൊരുവശം,
സ്വാരാജ്യവാസിഗണങ്ങളൊരുവശം—
പാരിനെയെല്ലാം മുടിയ്ക്കുലൊരുവശം,
പാരിനെപ്പാലനംചെയ്യലൊരുവശം!
ആവിധമെങ്കിലുമൊന്നിച്ചുകൂടിയ
ദേവാസുരരായ ഭിന്നവർഗ്ഗങ്ങളെ
നോക്കിനില്പായീ ചരാചരഭൂതങ്ങൾ
നേക്കൊരു കാഴ്ചയെക്കാണ്മവർ പോലവേ!
എന്തെന്തു സത്തയാ ശുപ്പാരിലുണ്ട,തി-
നെല്ലാമൊരു മങ്ങൽ കാണായിതന്നഹോ!
അത്ര, സുരാസുരന്മാർക്കു തപോബലാൽ
സിദ്ധിച്ച വീര്യധൈര്യങ്ങൾ, പരാക്രമം,
അസ്ത്രമോജസ്സ്, തേജസ്സ്, സൈന്യം, ധനം,
സത്വമിതൊക്കെയന്നൊത്തൊരുമിച്ചു തേ!

നേരിട്ടണയുന്ന താരകദൈത്യന്റെ
മാറിടത്തേയ്ക്കു മഹേന്ദ്രപ്രഭൃതികൾ
മൊട്ടുഴിഞ്ഞുള്ളതായഗ്നിതുല്യാഗ്രമാ-
മെട്ടുമൊന്നും ശരമാഞ്ഞുവിട്ടീടിനാർ.
മാറത്തുകേറിയ ദേവബാണങ്ങളെ-
ത്തീരെഗ്ഗണിക്കാതെ ദൈത്യനവരിലും,

മുൻപിട്ട വിഷ്ണുപാർശ്വങ്ങളായ്ത്തോന്നു-
മമ്പുകളെൺപതുവീതമയച്ചതേ.
ദേവകൾ പിന്നെപ്പൊഴിച്ചാർ തെരുതെരെ-
ബ്ഭാവിപ്രിയാബാഷ്പധാരപോലമ്പുകൾ.
ദൂരത്തുവെച്ചേ മുറിച്ചാനവയൊക്കെയും
ക്രൂരമ്പിനാൽക്കൊണ്ടു താരകദാനവൻ:
ഉന്നടപ്പാൽ കെട്ടപുത്രൻ, ക്രമേണ കൈ-
വന്ന വലുതാം തറവാട്ടപോലവേ;
എന്നിട്ടു വാനൂഴിദിക്കുകളൊക്കെയു-
മൊന്നിച്ചുമൂടിനാർ ബാണഗണങ്ങളാൽ.
കർണ്ണാന്തകൃഷ്ടമാം കങ്കപ്പിറകണി-
സ്വർണ്ണരുച്യോജ്ജ്വലതീക്ഷ്ണബാണങ്ങളാൽ
ഖണ്ഡിച്ചുകൊണ്ടാൻ കടയ്ക്കൽവെച്ചുത്തമ-
വിണ്ണോർക്കണകളെക്കൈവേഗമോടവൻ,
ശാസ്ത്രത്തെ മാറിമറിച്ച വാദങ്ങളാൽ
വാസ്തവാർത്ഥങ്ങളെയെന്നതുപോലവേ.
ഇന്ദ്രങ്കൽ നൂറും, ഹുതാശനിൽത്തൊണ്ണൂറു-
മൊന്നായ് നിരൃതിതൻ നേരെക്കെഴുനാലുമേ,
മാധവവിത്തപന്മാരിലെഴുപതു-
വീതവും തോയാധിനാഥനിലെട്ടുമേ
അന്തകമാരുതമൂർദ്ധ്നി പതിപ്പത്തു-
മമ്പയച്ചിട്ടവൻ വീണ്ടുമെല്ലാരിലും
പത്തുപത്തെയ്താനയച്ചാനനന്തരം
പത്തമ്പു താർക്ഷ്യനിൽ, മൂന്നിന്ദ്രസൂതനിൽ;
മൊട്ടുഴിഞ്ഞ ശരം വീണ്ടുമെയ്തു,ബർഹൻ
ചട്ട-വില്ലെന്നിവയെദ്ദ്വയമാക്കിനാൻ!
ക്രുദ്ധരായ് വേറെ വില്ലേന്തിദ്ദിഗീശരും
വിട്ടാരനാകുലസംഖ്യം ശരങ്ങളെ;
അപ്പോഴം പൊടിച്ചു കണ്ണെറുത്തുതതേ,ഗ്നി-
കല്പാഗ്നുഗങ്ങളും പൊരിഞ്ഞാഗ്രു ദൈത്യർകോൻ
കല്പാഗ്നിഭാസ്സാമൊരമ്പട്ടതെയ്തിതു
സൽബാഹുവാകും മരുത്പാനെ മാറിലായ്;
തേർത്തട്ടിൽ വട്ടംകറങ്ങി,യൊരായിരം
മാർത്താണ്ഡരെദ്ദീപ്തി കണ്ടിതിന്ദ്രൻ തദാ!
പിന്നെയും താരകൻ രണ്ടു ശരങ്ങളാ-
ലുന്നതതേജസ്സാമുപേന്ദ്രനെ മീലയാം
ത്തുത്തോരംകടയ്ക്കലായെയ്താൻ;—തേറിട്ടു
ഹസ്താൽത്തെറിച്ചുപോയ് ശാർങ്ഗിതൻ കാർമ്മുകം!

പ്രേതേശനിൽദൈത്യനമ്പിടംകൈക്കൊ-
ണ്ടെയ്ക്കാനൊ,'ഷല്ലനി'യ്യാളെ'ന്ന തോന്നലാൽ;
തോയനാഥന്റെ മെയ്യാകവേ ദുർജ്ജനൻ
തീയാളിബ്ബാണങ്ങൾകൊണ്ടു വററിയ്ക്കയായ്;
ആശരരെശ്ശരത്തീയാൽ ഭയം വള-
ത്താശകൾതോറുമോടിച്ചാനസുരർകോൻ;
വായുവിനേക്കം പെട്ടത്തിനാൻ വൃക്ഷങ്ങ-
ളായുള്ള ബാണങ്ങൾകൊണ്ടു സഖീമണേ!

എന്നാൽ ക്ഷണംകൊണ്ടുണർവാർന്ന ചെന്നവി-
ന്നിന്ദ്രാച്യുതാനലമുഖ്യർ ക്രമിച്ചിനാർ,
അത്യുഗ്രനാം ദൈത്യനോടു, വിഷത്തീനി-
നൊത്ത പെരുംപട വെട്ടിത്തുടങ്ങിനാർ:
മാധവൻ വിൽകലച്ചുഗ്രബാണങ്ങളു-
മെയ്തുമുറിച്ചാൻ ദനുജന്റെ സൂതനെ,
ശക്രൻ കിരീടവു,മഗ്നി കൊടിക്കാലു,-
മക്കുബേരനരിപ്പൊന്നണിച്ചാപവും,
അർക്കപുത്രൻഭുജാദണ്ഡവും, വായു തേർ-
ച്ചക്രവും, നക്രാകരാധിപൻ ചട്ടയും.
അണ്ടർത്തലവർതന്നവ്യാജവിക്രമം
കണ്ടു, തൻകൈയാം തുണയുള്ള താരകൻ
അപ്പടയിലൊരു ഘോരമാം മുൽഗരം
സപ്തിതന്നുടെ നേർക്കെറിഞ്ഞീടിനാൻ;
നേരിട്ടടുക്കുമവാര്യമതു കണ്ടു
തേരിൽനിന്നൂഴിയിൽച്ചാടിനാനമ്പർകോൻ.
തേർത്തട്ടിൽ വീണു പടസ്വരം മുൽഗരം;
തേർ തവിടായ്പ്പോയ്; മരിച്ചീല മാതലി!
പട്ടിശമൊന്നേന്തി മാറിലാഞ്ഞീടിനാൻ
പത്മാമണാളനെദ്ദാനവപുംഗവൻ;
അത്തിരുമേനിയും താർക്ഷ്യന്റെ പൃഷ്ഠത്തി-
ലിത്തിരിയുംബ്ബോധമില്ലാതിണഞ്ഞുപോയ്!
വെട്ടിനാൻ വാളാൽ നിരൃതിതൻവാഹത്തെ;
വീഴ്ത്തിനാൻ കാലനെദ്ദൈത്യൻ ഭുശുണ്ഡിയാൽ;
ഭിണ്ഡിപാലം പ്രയോഗിച്ചാൻ ശിഖിമൂർദ്ധ്നി;
ചണ്ഡവിൽത്തുമ്പാൽ കുബേരനെക്കുത്തിനാൻ;
കൈരണ്ടുകൊണ്ടുമെടുത്തുപൊന്തിച്ചവൻ
പാരിങ്കൽ വീഴ്ത്തിനാൻ വായുവെ ക്രുദ്ധനായ്;
വിണ്ണോർനിരകളിലോരോരുവരെയും
വിട്ടാനസംഖ്യമമ്പക്ഷയവിക്രമൻ!

അല്പനേരത്താൽ സുബോധമാർന്നച്യുത-
നക്കാഭ ചക്രമെടുത്തു സുദർശനം
ദൈത്യാവസാർദ്രിതം ക്രവ്യാശനോന്മുഖം
ദൈത്യത്തലവന്റെ നെഞ്ഞത്തു ചാട്ടിനാൻ;
എന്നാലസുരന്റെ മെയ്യിലേററച്ചക്ര-
മിന്ദീവരം പാറമേൽപ്പോലുതിർന്നുപോയ്!
എയ്താൻ തദാ വജ്രി, പോരിൽസ്വജയാശ-
യേതിലോ നില്പതാ, വജ്രം ചിതച്ചിതം;
എന്നാലതും വീര്യശാലിയാം ദൈത്യനിൽ-
ച്ചെന്നേററാളിചിന്നി നൂറായ്ത്തകർന്നുപോയ്!
ഭഗ്നമായ് ദൈത്യന്റെ നെഞ്ഞത്തതേവിധ-
മഗ്നിപോലുജ്ജ്വലം വായുവിൻതോട്ടിയും!
എന്നതുകണ്ടസുരന്റെനേർക്കാശുഗൻ,
കന്ദരംതോറും ദ്രുമങ്ങൾ പുഷ്പിച്ചതായ്
അഞ്ചുകാതം പരപ്പുള്ളോരു പർവതം
വൻചുണയോടേ പറിച്ചെറിഞ്ഞീടിനാൻ;
അഗ്ഗിരി ദൈത്യൻ പിടിച്ചാൻ ചിരിച്ചുകൊ-
ണ്ടർഭകൻ പന്തെന്നപോലിടംകൈയിനാൽ!
ചണ്ഡരോഷാൽത്തദാ ദുർജ്ജയനാം യമൻ
ദണ്ഡെടുത്തൂക്കിൽച്ചുഴററിയെറിഞ്ഞുതേ;
ചെന്നതുവീഴ്കയുംചെയ്തു ശിരസ്സിങ്ക-
ലെ;-ന്നാലറിഞ്ഞതേയില്ലതു താരകൻ!
പില്പാട്ടു പാവകൻ വിട്ടാനജയ്യമായ്-
ക്കല്പാന്തവഹ്നിപ്രകാശമാം വേലിനെ;
ദുർദ്ധർഷമാമതു ദൈത്യന്റെ മാറിന്നു
പൂത്തനാം വാകമലർമാലപോലെയായ്!
അപ്പോൾ ദിഗീശൻ നിരൃതിയുറയിൽനി-
ന്നംബരസ്വച്ഛമാം വാളൂരി വെട്ടിനാൻ;
പ്രോദ്ദീപ്തദിഗ്ഭാഗമാമതോ, ദൈത്യന്റെ
മൂർദ്ധാവിലേററാശു നൂറായ് മുറിഞ്ഞുപോയ്!
പാഥഃപതി ദിതിജന്റെ കൈകെട്ടുവാൻ
പാശമെറിഞ്ഞാൻ ദുരാസദം ഭീഷണം;
പ്രോദ്യദ്വിഷാഗ്നിയാമുഗ്രസർപ്പമതു
ദൈത്യന്റെ മെയ്യിലണഞ്ഞതൊടൊപ്പമേ,
തോററീ,ച്ചവാളെതിർപല്ലുകൾ പൊട്ടിയ
ക്രൂരാനനങ്ങളുമായി മലച്ചുപോയ്!
പിന്നെയങ്ങശ്വികൾ, സാദ്ധ്യർ, മരുത്തുക്കൾ,
പന്നഗ, ഗന്ധർവ്വ, യക്ഷര,ക്ഷരും

ഒന്നിച്ചുനിന്നു വിചിത്രദിവ്യായുധ-
വൃന്ദം പ്രയോഗിച്ചുനോക്കീ മഹാബലർ;
എന്നാലതൊന്നുമേശീലൊ,രു വജ്രാദ്രി-
യെന്നപോലുള്ള ദൈത്യേന്ദ്രമേനിയിൽ!

*........................................................................................................

ദൈത്യന്മാർ അയാളെ സ്തുതിച്ചു; അപ്സരസ്ത്രീകൾ വിനോദിപ്പിച്ചു; ത്രൈലോക്യലക്ഷ്മി സ്വന്തം അരമനയിലെന്നപോലെ, താരകന്റെ അടുക്കൽ പ്രവേശിച്ചു! അയാൾ കുറച്ചുനേരം ഗന്ധർവകിന്നരനാഗനാരിമാരുടെ വിലാസങ്ങളാൽ വിനോദിച്ചുംകൊണ്ട്, ചാഞ്ചാടുന്ന മണികുണ്ഡലങ്ങളുമായി, പത്മരാഗസിംഹാസനത്തിൽ സ്ഥിതിചെയ്തു.

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, താരകവധോപാഖ്യാനം, താരകജയലാഭം ഒരുനൂററമ്പത്തിമൂന്നാമദ്ധ്യായം.

—(൦)—

## ഒരുനൂററമ്പത്തിനാലാമദ്ധ്യായം.

സൂതൻ:—§............................ഈവിധം ചെയ്യപ്പെട്ടതിന്നുശേഷം, ദുഃഖമുൾക്കൊണ്ട ശക്രാദിദേവന്മാർ ജലജോത്ഭവനായ ജഗൽഗുരുവിനെ ശരണംപ്രാപിച്ചു: അവർ ആദ്യം ഉണർത്തിച്ചിട്ട്, തല നിലംതൊടുവിച്ചു തന്തിരുവടിയെ സ്പഷ്ടാക്ഷരാർത്ഥങ്ങളായ വാക്കുകൾകൊണ്ടു സ്തുതിച്ചു:—

(കേക)

'സംഖ്യാതിഗാകാരമാം പാരിന്റെയാത്മാവാ,യ്യ-
മങ്കുരത്തിന്നായുണ്ടായ്വന്നൊരോംകാരം ഭവാൻ.
സത്ത്വരൂപനേ, സൃഷ്ടിചെയ്യപ്പെട്ടതു പിന്നെ-
സ്സംഹരിച്ചീടും രുദ്രരൂപനേ, നമസ്കാരം!
അങ്ങുന്നു മഹിമയാൽ, തന്നുടെ പേർ താൻ ചേരു-
മണ്ഡത്തിൽനിന്നവ്വണ്ണം തന്നുടൽ വെളിവാക്കി,

* പത്മപുരാണം ൧൩൩-ാം വശത്തു 'താരകൻ പിന്നെ' എന്നാദിയായ വാക്യം മുതൽ അദ്ധ്യായാവസാനംവരെ നോക്കുക. 'ദൈത്യന്മാരെ' എന്നു തുടങ്ങിയ താരകവാക്യം ഇതിലില്ല; 'പശുപാല'ന്നു പകരം പശുമാരകനാണിതിൽ.

§ പത്മപുരാണം, സൃഷ്ടിഖണ്ഡം നാല്പതാമദ്ധ്യായത്തിലുള്ളതുതന്നെയാണ് ഈ അദ്ധ്യായത്തിലെ വിഷയം. ൧൩൩-ാം വശത്ത് 'ഇന്ദ്രനെ മാത്രം' എന്നിദിയായ വാക്യം ഇതിലില്ല; അതിന്നുപകരം, അതിനാൽ വൈകാതെ കെട്ടഴിച്ചുവിട്ടയയ്ക്കാം എന്നേ ഇതിലുള്ളു. ൧൩൪-ാം വശത്തു 'നിന്നുദരം' എന്നുള്ളതു നിൻ തുപ്പൊക്കിൾ എന്നു വായിക്കണം. ൧൩൬-ാം ഭാഗത്തുള്ള 'ബ്രഹ്മനിഷ്ഠ'ന്നു പകരം ബ്രഹ്മരൂപനാണിതിൽ. ൧൩൭-ാം ഭാഗത്തു 'താരകന്നു വീണ്ടും സംശയമുണ്ടാകണം' എന്നുള്ളത്, അപ്പോൾ താരകനെ (താരകവധത്തെ)പ്പററി വീണ്ടും സംശയമുണ്ടാകാ എന്നു വായിക്കണം. ൧൪൦-ാം ഭാഗത്തു 'ജഗദീശനായ ശിവൻ ശമവും ധ്യാനവും പൂണ്ടു'' എന്നുള്ളത്, ജഗദീശനായ ശിവൻ പോലും സമാധിനിരതനായി എന്നാക്കുക. ൧൪൧-ാം ഭാഗത്തു 'മഹർഷിയുടെ മനോഗതം' എന്നുള്ളതു മഹിഷിയുടെ മനോഗതം എന്നു വായിക്കണം.

ആ വിരിഞ്ചാണ്ഡത്തിന്റെ മേൽക്കീഴപൊളികളെ
ദ്യോവു-ഭ്രുവുകളാക്കിബ്ഭാഗിച്ചിതവിചിന്ത്യൻ!
നിന്നുടെ ജരായുതാൻ മേരുവായ്; ദേവന്മാരും
നിത്യനായജന്മാവാം നിങ്കൽനിന്നുളവായോർ.
ആകാശം............... ..................................... ........

.........................................................................

നിൻതനു സൂക്ഷ്മം, സ്ഥൂലമെന്നു രണ്ടാക്കപ്പെട്ടു;
നിന്നിച്ഛാവശാലാദ്യം ചില കാരണങ്ങളാൽ
നിങ്കൽനിന്നുണ്ടായ് തത്തദഭ്യാസനർ ശരീരികൾ;
നിത്യനാമിവിടുന്നോ, മായയിൽ മറഞ്ഞവൻ.
അങ്ങുതാൻ, ഭാവാഭാവവ്യക്തിസംഹൃതികൃത്താ-
യപ്രമേയമാം കാലത്തിന്റെയും കർത്താവായോൻ.
എന്തെന്തു സൂക്ഷ്മം, സ്ഥൂല,മെന്തതിൻമുടി,യവ-
യെല്ലാററിൽവെച്ചും സ്ഥൂലൻ പൂർവൻ നീ ഭവൽഭ്രുതം.
എന്തെന്തിലില്ലങ്ങെന്നേ?-ന്തെന്തുണ്ടു ഭവാൻ വിട്ടാൽ?
എണ്ണിയാലൊടുങ്ങാത്ത രൂപങ്ങളിയന്നോൻ നീ.
ഭക്തിയുള്ളവർക്കെല്ലാം ശരണ്യൻ സംരക്ഷകൻ
പൊൽത്തിരുവടിയടിയങ്ങളെപ്പാലിച്ചാലും.'

ഇങ്ങനെ നിർവികാരനായ ബ്രഹ്മാവിനെ സ്തുതിച്ചു ദേവന്മാർ ഇഷ്ട പ്രാപ്തിയാശംസിച്ചുംകൊണ്ടു നിൽക്കുകയായി. ............... '..........?പാവക, ഭവാൻ പുകയില്ലെങ്കിലും, കുറേനേരം കത്തി ചാരത്താൽ മൂടപ്പെട്ടു കാട്ടു തീപോലെ മങ്ങിയിരിക്കുന്നുവല്ലോ. വരുണ, ഭവാന്റെ ശരീരം, തീ ചുഴ ന്നാലെന്നവണ്ണം വരണ്ടിരിക്കുന്നു; കയറിന്മേൽ പാമ്പുകൾ ചോര കക്കിയ തും കാണുന്നുണ്ടു! വായു, ഭവാൻ സ്നിഗ്ദ്ധവസ്തുക്കൾകൊണ്ടു ശമിപ്പിക്കപ്പെ ട്ടാലെന്നപോലെ വെളിവു വിട്ടിരിക്കുന്നുവല്ലോ! ധനേശ്വര, അങ്ങെന്താ ണ്, കുബേരത്വം വെടിഞ്ഞു പേടിച്ചിരിക്കുന്നതു്? രുദ്രന്മാരേ, ത്രിശൂലി കളായ നിങ്ങൾ ബഹുശൂലത്വം (വളരെ തലനോവ്) വെളിപ്പെടുത്തു ന്നുവല്ലോ! ആരാണു് നിങ്ങളുടേയും തേജസ്സു കെടുത്തുകളഞ്ഞതു്? മധു സൂദന, ഭവാന്റെ കൈയ് ഒന്നിനും വയ്യാത്തതായിരിക്കുന്നുവല്ലോ; ചക്രം നീഭോല്ലലപ്പുവിനശരി! വിശ്വതോമുഖ, വയററിലടങ്ങിയിട്ടില്ലാത്ത ലോ കത്തെ നോക്കുകയാണോ സ്തബ്ധനേത്രനായ ഭവാൻ ചെയ്യുന്നതു്?'

......... വിഷ്ണു മുമ്പായ വിണ്ണവരാൽ പ്രേരിതനായ മാരുതൻ ഉട നെ ചരാചരഗുരുവായ ചതുർമ്മുഖസ്വാമിയോടുണർത്തിച്ചു:—'കാരണാത്മാ വേ, ചരാചരഭൂതങ്ങളിൽ നിന്തിരുവടിയറിയാത്തതൊന്നുമില്ല; എന്നിരി ക്കെ, സങ്കടകാരണം കല്പിച്ചു ചോദിക്കുന്നതു സവിസ്തരശ്രവണത്തിനു വേണ്ടിയായിരിക്കാം. ഇവിടുന്നു ചരാചരങ്ങളുൾപ്പെട്ട വിവിധജഗത്തുകളെ

സൃഷ്ടിച്ചുപോരുന്നു. ഈ ദേവന്മാരും അസുരന്മാരുമൊക്കെ ഒരുപോലെയാണിവിടെയ്ക്കു്; ഏവക്കും അച്ഛനാണെല്ലോ നിന്തിരുവടി. എന്നാലും, നല്ലവൻ തീയവൻ, ബലവാൻ ദുർബ്ബലൻ എന്ന വ്യത്യാസം അങ്ങുണ്ടാകുന്നു: വജ്രാംഗന്റെ മകനായ ദൈത്യൻ ഇവിടുത്തെ വരംമൂലം നിർഭയനായി മഹാബലനായിത്തീന്നിരിക്കുന്നു; അവനെ ഇവിടുന്നു ചരാചരദ്രോഹിയാക്കിയതെന്തിനാണ്? ലോകങ്ങളുടെ നിലനില്പിന്നായി നിന്തിരുവടിയാൽ സൃഷ്ടിക്കപ്പെട്ടവരാകുന്നു, അത്യത്ഭുതവിചിത്രഗുണശാലികളും ആരാധകന്നഭീഷ്ടപ്രദന്മാരായ ദേവന്മാർ; ദ്വിജനായക, ഇവിടുത്തെ അരുളപ്പാടാൽ എന്തെന്നും ദേവകൾക്കുള്ളതുമായിരുന്നു സ്വർഗ്ഗം. എന്നാൽ അതിനെ അസുരൻ, വിമാനമെല്ലാമപഹരിച്ചു് ഒരു വലിയ മരുനിലംപോലാക്കിത്തീത്തിരിക്കുന്നു. യാതൊന്നു നിന്തിരുവടിയാൽ പവ്വതങ്ങൾക്കൊക്കെ പെരുമാളെന്ന നിലയിൽ സവ്വഗുണോൽകൃഷ്ടമാക്കപ്പെട്ടുവോ, നിനച്ചതിൻവണ്ണമായിത്തീരുന്നതും വാനത്തോളം ഉയന്നതും പാക്കാനും രമിക്കാനുമൊത്തതുമായ ആ ഗിരിയെ അസുരൻ ശൃംഗതടങ്ങൾ വജ്രംകൊണ്ടു പിളത്തും രത്നഗുഹകളൊക്കെ കൊള്ളയിട്ടും വളരെദൈത്യന്മാക്കു വാസസ്ഥാനമാക്കിയിരിക്കുന്നു. ദേവരാജാവിന്റെ ഐശ്വയ്യമെല്ലാം അസുരന്നധീനമായിപ്പോയി. ശത്രുജയത്തിന്നായി.......................

.......................വജ്രംപോലും ദൈത്യന്റെ ദേഹത്തിൽ തട്ടിയിട്ടു്, അല്പചിത്തന്റെ വിചാരംപോലെ നുറായിത്തെറിക്കയാണുണ്ടായതു്! മഴയും പൊടിയുമേററ വാതിൽക്കൽ നിന്നു വലഞ്ഞ ഞങ്ങൾക്കു് ഒരുവിധത്തിൽ ആ അസുരന്റെ അടുക്കൽ പ്രവേശം കിട്ടി; തിരുമേനി, അമരന്മാരെ സഭയിൽ താഴ്ന്ന സ്ഥലത്താണു് താവണക്കാർ ഇരുത്തിയതു്. ഞങ്ങൾ ഒന്നും മിണ്ടിയില്ല; അതിനാൽ, 'അമരന്മാരെ,........ വമ്പന്മാരാണു് നിങ്ങൾ; കുറച്ചേ സംസാരിക്കൂ. പണിയെടുക്കുമ്പോൾ കളിമ്പം പുലമ്പരുതു്.........' എന്നെല്ലാം, പറഞ്ഞു ദൈത്യഭൃത്യന്മാർ ഞങ്ങളെ വളരെപ്പരിഹസിച്ചു! ...... ...... അവൻ ഉപകാരം ചെയ്യില്ല; ഗുരുലാഘവം വിചാരിക്കില്ല. അവൻ ശരണാഗതരെ.. .................. ; ..............'

ഇപ്രകാരം ദേവകളാൽ ദൈത്യദുശ്ചേഷ്ടിതം അറിയിക്കപ്പെട്ട സ്വയംഭൂഭഗവാൻ മുഖാംബുജത്തിൽ പുഞ്ചിരിപൂണ്ടരുളിച്ചെയ്തു: —'....... ........ അരണിയിൽ നിന്നു ശിവന്നു്, അരണിയിൽനിന്നഗ്നി എന്നപോലെ ആർ പിറക്കുമോ, അവനോടേററു താരകൻ തോററുകൊള്ളും. ഈ വിധം സംഭവിപ്പാൻ വഴിയും ഞാൻ വെച്ചിട്ടുണ്ടു്. അവന്റെ ശേഷിച്ച സമ്പത്തും (നല്ല കാലവും) പിന്നീടരുതിപ്പെടും...........' ...............

... ............. '..............എന്നാൽ ശിവൻ ദേവിയെ വിട്ടു വിശ്രമിച്ചു കളിയാനി ശകാരിക്കും............. നീയും ലോകദുർജ്ജയരായ ദാനവരെ കൊല്ലേണ്ടിയിരിക്കുന്നു;......... ..ഇങ്ങിനെയായാൽ, ആ സൃഷ്ടിസംഹാരകാരിണി തപസ്സു ചെയ്യും; തപസ്സവസാനിച്ചാൽ, പാവ്വതിയായ ഉമാദേവി തന്റെ രൂപത്തെത്തന്നെ പ്രാപിക്കും. നീ ഏകാനംശയായും ഭവിക്കും; നീ

രൂപാംശംകൊണ്ടു് ഉമയോടു ചേൎന്നാൽ, വരദേ, ഏകാനംശ എന്ന പേരിൽ, സൎവ്വവ്യാപ്തയായ നിന്നെ……………………പൂജിക്കും ……………ക്ഷത്രിയരാൽ ഊൎജ്ജിതയായ ആക്രാന്തിയായും…………ശൂദ്രരാൽ ശൈവിയായും പൂജിക്കപ്പെടും……………സൎവ്വലോകങ്ങളെയും സംഹരിക്കുന്ന കാളരാത്രിയും…………'

…………അവിടെ………………വിളത്തും തെല്ലൊന്നു കൺകറുത്തുയൎന്ന പോൎകൊങ്കകളാൽ കനിഞ്ഞും……:…………മഹൌഷധികളും പൊന്നിൽപ്പൊതിഞ്ഞ 'മഹാനാഗജീവരക്ഷ'കളും ധരിച്ചിരുന്ന……………ക്രൂരളായ പരിജനങ്ങൾ വളരെ കൂടുക ചിന്നി, ശുചിയായ വസ്ത്രംകൊണ്ടു നിഖത്തു കിടക്ക വിരിച്ചു്, സുഗന്ധിധൂപങ്ങൾ പുകച്ചു്, നറുംപശമണം പരന്ന സുഖകരമായിരുന്ന ആ വമ്പിച്ച കെട്ടിടം………അപ്പോൾ നിശാദേവി സുചിരസംപൎക്കത്തിന്നായി ജഗജ്ജനനിയുടെ മാതാവിന്റെ വായിൽ കടന്നു്, ആന്തരജന്മം കൊതിക്കൊണ്ടു ക്രമേണ വയറ്റിൽ ചെന്നുചേൎന്ന—സ്കന്ദനാകുന്ന അഗ്നിക്കു് അരണിയായ ദേവിയുടെ ദേഹവൎണ്ണം വിഭാവരിയാൽ രഞ്ജിതമായി…………

……………; ഭൂമി, അപ്പോൾത്തന്നെ മുളച്ചുയൎന്നു കതിരിട്ടു വിളഞ്ഞ നെല്ലുകളാൽ നിറയപ്പെട്ടു;……………

ദേവകൾ സസന്തോഷം ഉത്സവത്തിൽ പങ്കുകൊണ്ടു സ്വസ്ഥാനങ്ങളിലേയ്ക്കു തിരിച്ചു. ദേവഗന്ധൎവ്വനാഗേന്ദ്രശൈലവിലാസിനീജനങ്ങൾ ഹിമാദ്രിപുത്രിയെ അഹമഹമികയാ താലോലിച്ചു്, മടിയില്ലാത്ത ബുദ്ധിമാന്മാർ സമ്പത്തിനെ എന്നപോലെ വളൎത്തിപ്പോന്നു. ക്രമേണ പാൎവ്വതീദേവി അസാധാരണങ്ങളായ രൂപസൌഭാഗ്യവിജ്ഞാനങ്ങളാൽ ത്രിഭുവനത്തെ അതിശയിക്കുകയും അലങ്കരിക്കുകയും ചെയ്തു.

…… ……ആ ഭഗവാൻ വാസവന്റെ സ്മരണമറിഞ്ഞു………………
…… ……:—'……………; അതിനെ ഫലിപ്പിക്കാൻ അങ്ങുന്നു സാധിക്കുക.
…………'

…………മുനിവൎയ്യനും ആ സൽക്കാരം സ്വീകരിച്ചു്, മുഖപത്മം……
………………:—'അഹോ, എല്ലാം ഭവാന്റെ ആകൃതിയിൽത്തന്നെയുണ്ടു്: ഗുഹകൾപോലെ തന്നെ…………;…… ……പൎവ്വതശ്രേഷ്ഠ, ഭവാന്റെ താഴ്വരപ്പരപ്പിലോ സ്വൎഗ്ഗത്തിലോ അധികം സമ്പത്തെന്നു ഞങ്ങൾക്കറിഞ്ഞുകൂടാ……………'……………അദ്ദേഹം, 'കുഞ്ഞേ വരൂ' എന്നു സ്നേഹത്തോടെ വിളിച്ചു; എങ്കിലും കുമാരി അപ്പന്റെ കഴുത്തിൽ കെട്ടിപ്പിടിച്ചു മടിയിൽ കേറിയിരിക്കയാണു ചെയ്തുള്ളു്…………

……………… . ……………! അദ്ദേഹം തൊണ്ടയിടറിക്കൊണ്ടു നാരദനോടു പറഞ്ഞു:—'…………അതിലും, …………ശ്രേഷ്ഠജാതി ലഭിക്കുന്നു. ഗൃഹാശ്രമത്തിൽ പ്രവേശിക്കാത്തവൎക്കു പുത്രന്മാരാകാൻ തരമില്ലല്ലോ; അതിനാൽ, ബ്രഹ്മചൎയ്യം കഴിഞ്ഞാൽ ഗൃഹസ്ഥാശ്രമം സ്വീകരിക്കണം. എല്ലാവരും ഗൃഹമില്ലാത്തവരായാൽ സംസാരത്തിന്നുണ്ടോ വൎദ്ധന?…………

സ്ത്രീകളോ പ്രകൃത്യാ കൃപണകളും അധികാരി പറയുന്നവരുമാകുന്നു; അവക്കു ശാസ്ത്രം ഗ്രഹിപ്പാൻ സ്വാതന്ത്ര്യമെന്ന കെല്പുമില്ല. 'പത്തു പുത്രന്മാക്കൊക്കം, സുശീലയായ ഒരൊററപ്പെൺകുട്ടി' എന്നിങ്ങനെ പലവുരു തീത്തും ശാസ്ത്രങ്ങളിൽ പറഞ്ഞിരിക്കുന്നതു്, വെറുതെ പുരുഷന്മാരെ മിരട്ടാൻ വേണ്ടിയാണു്............ഇവളുടെ കാലുകൾ..........വകയില്ല. മററു ചിലവയാണല്ലോ, സൌഭാഗ്യം–സന്തതി–സമ്പത്തു്–ആയുസ്സ്–ഇത്യാദി എന്നീ ഫലങ്ങളെ സൂചിപ്പിക്കുന്ന ശരീരലക്ഷണങ്ങൾ. മുനിപുംഗവ, ഇവിടുന്നോ, ഒന്നുമില്ലെന്നഭിപ്രായപ്പെടുന്നു. ഇവിടുന്നു സർവ്വജ്ഞനും സത്യവാദിയുമാണല്ലോ. അതിനാൽ എനിക്കു ബുദ്ധി ക്ഷയിക്കുന്നു; ഹൃദയം പിളരുന്നതായി ത്തോന്നുന്നു!'

*...........എപ്പോഴും കൈ മലന്നിരിക്കും എന്നതിന്റെ സാരം, ഈ ദേവിയുടെ കരം സദാ വരപ്രദമാണെന്നാണു്; ഇവർ സുരാസുരന്മാക്കും മുനിമാക്കും വരം നൽകിക്കൊണ്ടിരിക്കും. ധീമൻ,........... !.............. '

ഇതെല്ലാം..............തോന്നി! ആ പർവ്വതേന്ദ്രൻ വൃഷധ്വജൻതിരുവടിയെ വണങ്ങി, മനംകുളിത്തു നാരദനോടു കഥിച്ചു:—'..... ..............! മഹർഷേ, ആനന്ദവൈവശ്യത്താൽ എന്റെ മനസ്സു കാൎയ്യങ്ങളെ വേർതിരിച്ചറിയുന്നില്ല. ഞാൻ വാചസ്പതിയാണെങ്കിൽ, ഭവാന്റെ ഗുണങ്ങളെ വർണ്ണിക്കാമായിരുന്നു! ഭവാദൃശന്മാർ കനിഞ്ഞതിനാൽ, അതു വെറുതെയാകില്ലല്ലോ. ഭവാദൃശന്മാരെപ്പററി എനിക്കുള്ള ചാപല്യം (യഥാവിധി പൂജിക്കായ്ക) ഇവിടുത്തേയ്ക്കു പ്രത്യക്ഷീഭവിച്ചിരിക്കും: ഇവിടുന്നുതന്നെ, പറഞ്ഞുവല്ലോ, എങ്കൽ ആത്മാരാമന്മാരായ മുനിമാരും ദേവകളും നിവസിക്കുന്നുണ്ടെന്നു്; അവക്കു ഞാൻ പിഴ ചെയ്തിട്ടുണ്ടാവാം. എന്നാലും, എന്തെങ്കിലുമൊന്നു് എന്നോടാജ്ഞാപിച്ചാലും.'............. .

........... . ... ....:—'എന്നോടാവശ്യപ്പെട്ടതു ഞാൻ ചെയ്തിരിക്കുന്നു; എന്നാൽ, ഇനി കാമദേവൻ ഏറെപ്പെടേണ്ടിയിരിക്കുന്നു!'......... . .........:—'........... അതിനാൽ ഭവാൻ വേണ്ടുംവിധം വിണ്ണവക്കു പ്രിയം ചെയ്താലും: ദുർജ്ജയനായ മനോഭവ, നീ ഇഷ്ടപ്പെരുമാളായ വസന്തനോടൊന്നിച്ചു ചെന്നു്, ശിവനെ വേഗത്തിൽ പാർവ്വതിയോടു ചേർക്കുക.'.........., ..........:—'..........പ്രായേണ മഹാന്മാരുടെ പ്രസാദവും കോപവുമെല്ലാം മഹത്തുതന്നെ! ഭോഗ്യവസ്തുക്കളിലെല്ലാംവെച്ചു മികച്ചവരാകുന്നു, സ്വർഗ്ഗത്തിലെസ്സുന്ദരിമാർ; അവരാലുള്ള സൌഖ്യം ഭവാനു നശിച്ചുപോകും: ഈശനെക്കുറിച്ചു കരുതലില്ലാതെ പ്രവർത്തിച്ചാൽ സ്ഥാനഭ്രംശം പററും. മുമ്പുതന്നേ നാം കണ്ടിട്ടുണ്ടല്ലോ കാൎയ്യഗതി: ക്രൂരന്മാൽ ആഗ്രഹമുള്ളവക്കു് ആപത്താണു ഫലം.' ദേവാനചിതനായ ശക്രൻ പറഞ്ഞു:— '.............'

........... ........:—'ആദിയിൽതന്നേ........കിട്ടുള്ളതാണും. മനസ്സിനെ പലതുകൊണ്ടുമാകി വല്ലവിധത്തിലും ക്ഷോഭിപ്പിച്ചു് അപായം പററാതെ

* പത്മപുരാണം ഒന്നാമത്തെ ഭാഗത്തുള്ള 'നാകിപൂജിത'ന്നു പകരം നാകിമചാമിതനാണിതിൽ.

ജയം നേടുക പണ്ടുമുണ്ടായിട്ടുണ്ടല്ലോ. ക്രോധമാകുന്ന ..................മനസ്സോടിണക്കാം; എന്നാൽ എന്നെ അവഗണിപ്പാൻ ആരും ആളാകയില്ല. ഒന്നിളകിയാൽ മതി, മനസ്സിനു മാറാം പാറാൻ. പിന്നീടു ഞാൻ വേല തുടങ്ങി, ഗംഭീരങ്ങളായ ചുഴികൾകൊണ്ടു ദുസ്തരനായിത്തീൎന്നു്, സ്ഥിരചിത്തനായ ശിവന്റെ ഇന്ദ്രിയങ്ങളെ രമണീയവസ്തുക്കൾകൊണ്ടാകർഷിച്ചു് അദ്ദേഹത്തിന്റെ തപസ്സിനെ അപഹരിക്കുന്നുണ്ടു്.

[ കേക ]

... ... ... ... ...

... ... ... ... ... ...

സ്വച്ഛന്ദം ചരിച്ചുകൊണ്ടെങ്ങു മൃഗാളിടും
പച്ചപ്പുൽപ്പുറപ്പൊത്തും, നാനാവല്ലികൾ പൂത്തും,

... ... ... ... ... ...

മന്ദമായ് ക്രമാൽപ്പാരെ വന്ന കാമനു കാണാം-
സ്സുന്ന വാസുകിപല്യങ്കത്തിനു നടുവിലായ്
ത്തുപ്പൊക്കിളടിവരെയ്ക്കിറങ്ങി നിവന്നുള്ള
ശുഭ്രവിഗ്രഹത്തോടുമിരിക്കുമീശാനനം,
ഭാസുരപ്പൊയ്ത്താരിതൾക്കണ്ണുകളല്പം ചിമ്മി,
നാസികാഗ്രത്തിലുറപ്പിച്ച ദൃഷ്ടിയുമായി,
നിശ്ചലഭ്രൂവമാഞ്ജലി പ്രസ്ഫുരൽഭൂഷാസർപ്പ-
പുച്ഛാഗ്രൻ, ശ്രവണോഷ്ഠിശ്വാസാഗ്നിസ്ഫുലിംഗളൻ
വണ്ണപ്രമാം ... ... ... ...

... ... ... ... ... ...

... ... ... ... ... ...

തന്മയനായിത്തദാ വിഘ്നിതധ്യാനൻ ദേവൻ
മന്മഥനുമിരിതെന്നറിഞ്ഞാൻ വശിതപത്താൽ;
അതിലൊട്ടരിശംകൊണ്ടകമേ ധൈര്യം പേർത്തു
മദനനിരാസാൎത്ഥം യോഗമായയെപ്പൂണ്ടാൻ.
ആ മായ പിടിപെട്ടു വേപൂകയായി കാമൻ,
കാമാത്മാവു, നിവാര്യൻ, രോഷദോഷമൊക്കെക്കാമാപാസം.

... ... ... ... ... ...

... ... ... ... ... ...

അക്കട്ടെംവൻപൂവമ്പു തുനെഞ്ചിലേററിട്ടീശ-
നൽക്കാമനായ്പ്പോയ് ശൈലധീരനെന്നിരിക്കിലും!
കരുത്താൽ ഭാവാവേശം തടഞ്ഞ നിടിലാക്ഷൻ
പുറത്തു പല വിഘ്നം കണ്ടെത്തിയാലും കോപാൽ
ഒരു ഹുംകൃതി ... ... ... ...

പത്മപുരാണം ഹന്തുമന്ദ_ാംഭാഗത്തു് 'ഉഗ്രതാവിഭൂഷിതൻ' എന്നുള്ളതു് ഉഗ്രാഹിവിഭൂഷണൻ എന്നു വായിക്കണം.

... ... ... ... ... ...
... ... ... ... ... ...
... ... ... ... ... ...

പാരു ചുട്ടെരിപ്പാനായ്പ്പടർന്നു സഹുംകാരം;

... ... ... ... ... ...
... ... ... ... ... ...
... ... ... ... ... ...
... ... ... ... ... ...

അകത്തും പുറത്തും താരമ്പോറ ഗിരിശനാ-
പ്പകത്തുവെച്ചു കട്ടംജീയത്രെ സ്മരാഗ്നിയായ്
ഏതൊന്നു രാഗസ്നേഹാൽ ജ്വലിപ്പൂ—സ്നിഗ്ദ്ധം കാമി-
ചിത്തമാമെണ്ണയെരിയുന്നു രാപ്പകലചികിത്സ്യം.

... ... ... ... ...
... ... ... ... ... ...
... ... ... ... ... ...
... ... ... ... ... ...

ക്രൂർതങ്കം കയിൽപ്പിടിമത്തോഴിയായ് മിളിന്ദാനു-
യാതയായ്പ്പൂത്തുള്ളൊരു മാകന്ദലതികയെ
കൈതന്നിൽപ്പവിത്രമായ് ധരിച്ചു, ചുരുണ്ടുള്ള
വാർതലമുടി ജടാജൂടമായ് ബ്ബന്ധിച്ചവം
ഹൃദ്യമാമനംഗന്റെ ... ... ...

... ... ... ... ... ...

'തൊഴുന്നേൻ നിരാമയനാകിയ ശിവനു ഞാൻ!
തൊഴുന്നേൻ മനോമയനാകിയ ശിവനു ഞാൻ!

... ... ... ... ... ...
... ... ... ... ... ...
... ... ... ... ... ...
... ... ... ... ... ...

തൊഴുന്നേൻ ദൃഢദാരവ്രതനാം ഭവാനു ഞാൻ!
തൊഴുന്നേൻ മായാമറയ്ക്കുള്ളിലായ് വാഴ്വോനു ഞാൻ!
തൊഴുന്നേൻ ശർവനു ഞാൻ! തൊഴുന്നേൻ! ശിവനു ഞാൻ!
തൊഴുന്നേൻ പുരാതനനാകിയ സിദ്ധനു ഞാൻ!
തൊഴുന്നേൻ കാലനു ഞാൻ! തൊഴുന്നേൻ കലനു ഞാൻ!
തൊഴുന്നേൻ ജ്ഞാനാംബരപ്രഭനാമങ്ങേയ്ക്കു ഞാൻ!
തൊഴുന്നേൻ കാലകലാതിഗനാമങ്ങേയ്ക്കു ഞാൻ!
തൊഴുന്നേൻ സ്വപ്രഭാവനാം നിർമ്മലദ്രഷ്ടനു ഞാൻ!
തൊഴുന്നേൻ ശരണ്യനു! തൊഴുന്നേനഗ്ഗുണനു!
തൊഴുന്നേനമേയനാമന്ധകാരാതിയ്ക്കു ഞാൻ!

തൊഴുന്നേൻ ഭീമഗണാനുഗനാമങ്ങയ്ക്കു ഞാൻ!
തൊഴുന്നേൻ നാനാജഗദാദികർത്താവിന്നു ഞാൻ!
തൊഴുന്നേൻ നാനാലോകധാതാവാം ഭവാനു ഞാൻ!
തൊഴുന്നേൻ നാനാഫലദാതാവാം ഭവാനു ഞാൻ!
ഭുവനാന്തത്തിൽപ്പോലുമറുതിയില്ലാത്തോനാം
വിവിധാധാരഭാഗങ്ങൾക്കിന്നു തൊഴുന്നേൻ ഞാൻ!
തൊഴുന്നേൻ ഭക്തർക്കിഷ്ടം നൽകീടുന്നോനു സദാ!
തൊഴുന്നേൻ ഭവബന്ധമറുക്കും ഭവാനു ഞാൻ!
തൊഴുന്നേനനന്താത്മാവാകിയ ... ...

... ... ... ... ... ...

... ... ... ... ... ...

തൊഴുന്നേൻ സ്തുതനാകുമമേയമാനനോനും!
തൊഴുന്നേനെരുതേറി ... ... ...

... ... ... ... ... ...

തൊഴുന്നേൻ ഭക്തജനവാഞ്ഛിതപ്രദനു ഞാൻ!
തൊഴുന്നേനഖിലാർത്തിഹാരിയാമങ്ങയ്ക്കു ഞാൻ!
ജംഗമാ ... ... ... ... ...

... ... ... ... ... ...

... ... ... ... ... ...

... ... ... ... ... ...

കാമനാലുള്ള യശസ്സമൃദ്ധി തരികെനി-
ക്കി;—മകരാങ്കൻ ജീവിക്കുമാറാകട്ടെ!
പ്രിയനാം തിരുമേനിയല്ലാതിജ്ജഗത്തിലെൻ-
പ്രിയഭർത്താവെയിജ്ജീവിപ്പിക്കുവാൻ മററാരുള്ളൂ?
പ്രഭു നീ പ്രിയങ്ങൾതൻ പ്രഭവം പ്രഭാവവാൻ
ശുഭവുമശുഭവുമൂഴമിട്ടരുളുവോൻ;
ഇത്തരമുള്ള ഭവാൻ തന്നെ പാരിന്നു നാഥൻ,
ഭക്തർതൻ ഭയത്തെ വേരറുക്കും കൃപാശീലൻ!'

...............

............

............... . ... ........:—'.......... . * നിവൃത്തിയുണ്ടായിരിക്കേ, ................ഴുമന്നപോലുമ്മ! തപസ്സുചെയ്യാതെ ദൌർഭാഗ്യം പൂണ്ടു ജീവിക്കുന്നതിനെക്കാൾ ഉത്തമം മരണമാണ്. ഞാൻ നിയമങ്ങൾകൊണ്ടു ശരീരം ശോഷിപ്പിക്കട്ടെ. തപസ്സുകൊണ്ടു കാര്യം നേടാമെന്നതിൽ സംശയമില്ല. അതിനാൽ, എനിക്കു കിട്ടേണ്ടതു കിട്ടാനെളുപ്പമില്ലാത്തതാകയാൽ, ഞാൻ തപസ്സുചെയ്യാൻ തുടങ്ങുകയാണ്.' അപ്പോൾ ഹിമവാൻ സ്നേഹത്താൽ തൊണ്ടയിടറിക്കൊണ്ടു മകളോടു പറഞ്ഞു:—'ഉ (ഹേ) മാ (അ

* പത്മപുരാണം [illegible]ാം ഭാഗം.

തു്). മകളെ, നിനക്കു തന്റേടം വെച്ചിട്ടില്ല: പ്രിയദർശനേ,...... .....ത്രാണിയുള്ളതല്ല. ഭാവികളെപ്പററി ഒരിക്കലും ആലോചിക്കേണ്ടതില്ല; വരാനുള്ളവ, വേണ്ടെങ്കിലും വന്നുകയറിക്കൊള്ളും..............ഈവിധം ആകാശവചനം കേട്ടതിനാൽ, കാശ്യപ്രഭനായ ശൈലേന്ദ്രൻ പുത്രിക്കനുവാദം നൽകി, സ്വഗൃഹത്തിലേയ്ക്കു ഗമിച്ചു.

............ . അതു പലതരം ധാതുക്കളാലും പലതരം മൃഗങ്ങളാലും .........ദിവ്യങ്ങളായ നീരുറവുകളാലും പൊയ്കകളാലും വികസ്വരങ്ങളായ സ്ഥലജലകുസുമങ്ങളാലും അലംകൃതമായി, സിദ്ധഗന്ധർവ്വനിഷേവിതമായി, വിചിത്രങ്ങളായ ഗുഹാകന്ദരങ്ങൾ ചുഴന്നു്, വിവിധങ്ങളായ വിഹംഗമങ്ങൾ കൂകി, ....... പരിശോഭിച്ചു. .........

......... ..

......... . .......... :—'........' ദേവി ലജ്ജ പൂണ്ടു് അവരോടു ബഹുമാനപൂർവ്വം ഉരിയാടി:—'മഹാഭാഗന്മാരേ, മൌനംപൂണ്ടു തപസ്സിലിരിക്കുന്നവൾ ഭവാദൃശരെ വന്ദിപ്പാൻ തോന്നിയാൽ, അതു തീർച്ചയായും ശ്രേയസ്കരമായിരിക്കും. ചോദിച്ചാൽ തുടങ്ങുന്നതിന്നു മുമ്പു ഭവാന്മാർ ഇരിക്കയാണു വേണ്ടതു്; ഇരുന്നു തളർച്ച തീർത്തിട്ടാവാം ചോദിക്കുക.' ഈ വിധം കഥിച്ചു് ആ സതി ആദിത്യ സദൃശരായ സപ്തർഷിമാരെ ആസനങ്ങളിൽ ഉപവേശിപ്പിച്ചു; എന്നിട്ടു് ആ പൂജ്യന്മാരെ യഥാവിധി പൂജിച്ചു. ദേവി വ്രതമൌനം വെടിഞ്ഞു്, ലജ്ജാമൌനം കൈക്കൊണ്ടിരുന്നു; ആ മൌനം കണ്ടിട്ടു്, ബഹുമാനപരതന്ത്രരായ സപ്തർഷിമാർ മുമ്പു ചോദിച്ചതു വീണ്ടും ചോദിച്ചു. അപ്പോൾ ആ ചാരുഹാസിനി മനസ്സിൽ ബഹുമാനത്തോടെ മുനിമാരെല്ലാവരേയും നോക്കി, മൌനംവെടിഞ്ഞുരചെയ്തു:—'ഭഗവാന്മാക്കറിയാം, പ്രാണികളുടെ അന്തർഗ്ഗതം; അവർ അഭീഷ്ടപ്രാപ്തിക്കു കഷ്ടപ്പെട്ടുകൊണ്ടിരിക്കും. ചിലർ മിടുക്കുമൂലം വിവിധോദ്യമങ്ങളാൽ അതു നേടുന്നു: ഉത്സാഹികൾക്കു് ഉപായങ്ങൾകൊണ്ടു്, ദുർല്ലഭങ്ങളും ലഭിക്കുമല്ലോ. മററു ചിലരാകട്ടെ, പലതരത്തിൽ ശ്രമിച്ചതൊന്നും ഫലിക്കാതെ, മറുജന്മത്തേയ്ക്കു ഹിതമായിട്ടുള്ളതിൽ ഏൎപ്പെടുന്നു. ഞാനോ, ആകാശപ്പൂമാലയണിഞ്ഞ മച്ചിമകനെ കിട്ടാൻ വീണ്ടും വീണ്ടും ഉഴറുകയാണു ചെയ്യുന്നതു്: ശങ്കരൻതിരുവടിയെ ഭർത്താവാക്കാൻ ശ്രമിക്കയാണു് ഞാൻ! ......

..................:—'...........: ശരീരത്തിന്നു സംഭോഗവും മനസ്സിന്നു നിർവൃതിയും. അയാളാകട്ടേ, സ്വതന്നെ ദിഗംബരൻ (നഗ്നൻ), ഭയങ്കരൻ, ചുടുകാട്ടിൽക്കിടക്കുന്നവൻ; മുണ്ടുടുക്കാതെ തലക്കിണ്ണമേന്തി പിച്ചതെണ്ടുന്നവൻ;................; അറപ്പുതോന്നിക്കുന്നവയെ ശേഖരിച്ചുവെയ്ക്കുന്നവൻ! അനൎഘം ഉടലാന്തൂമപോലെയുള്ള അയാളെ ഭർത്താവാക്കിയാൽ ഭവതിയ്ക്കു് എന്താഗ്രഹം നിറവേറും? ഈ ശരീരത്തിന്നു സംഭോഗം വേ

പത്മപുരാണം പന്ത്രണ്ടാംഭാഗത്തു്, 'ഇലയായിരുന്നു' എന്നുള്ളതിന്നു മുമ്പു തന്നേ കൊഴിഞ്ഞുവീണ എന്നു ചേർക്കണം.

ണമെന്നുണ്ടെങ്കിൽ, അതെങ്ങനെ ഭവതിയ്ക്കു് ആ ജുഗുപ്സിതനായ ഭയങ്കരനിൽനിന്നു സിദ്ധിക്കും? ചോരയും വസയുമൊലിച്ചിഴകിന്റ കപാലമാലയിട്ടും, ചീറുന്ന..............!.....? പരലോകത്തിലെ സുഖമാണോ ഭവതി തേടുന്നതു്? എങ്കിൽ ഇവിടെയുമുണ്ടല്ലോ ഭവതിയ്ക്കു സ്വർഗ്ഗസമ്പത്തുകൾ; ഇഹത്തിലും പരത്തിലും ഭവതിയ്ക്കു ശ്രേയസ്സു സിദ്ധിപ്പാൻ സകലവും—ദേവകളിൽ നിന്നു കിട്ടാത്തതു കൂടി—ഭവതിയുടെ അച്ഛന്റെ തന്നെയുണ്ടു്. അതിനാൽ, അതു നേടാൻ കഷ്ടപ്പെടുന്നതു് വെറുതെതന്നെ. ഭദ്രേ, പ്രായേണ അത്യല്പമായിട്ടുള്ളതും, വേണമെന്നു തോന്നിയാൽ കിട്ടാൻ ഞെരുങ്ങും. ഭവതിക്കു് ഈയൊരു യോഗം വരുത്തിയതു സ്രഷ്ടാവിന്റെ പണിതന്നെ!'

..................:—'.....യാവ ചിലരെ ദേവന്മാരും മഹർഷിമാരും ഈശ്വരന്മാരെന്നു പറയുന്നുവോ, ആ ബ്രഹ്മേന്ദ്രാദികളുടേയും ഉല്പത്തിയോ പ്രഭാവമോ നിങ്ങൾക്കറിഞ്ഞുകൂടെന്നോ! അദിതി ആരുടെ അമ്മയാണു്? വിഷ്ണു ആരിൽനിന്നു ജനിച്ചു? അദിതിയ്ക്കു കശ്യപങ്കൽനിന്നു പിറന്നവരാണു് നാരായണാദിദേവന്മാർ; .......; മരീചിയും ദക്ഷനും ബ്രഹ്മാവിന്റെ മക്കളാണല്ലോ; എന്നാൽ ബ്രഹ്മാവു് ആരുടെ സങ്കല്പത്താൽ ദിവ്യസിദ്ധികളൊക്കെച്ചേർന്ന ഹിരണ്മയാണ്ഡത്തിൽ നിന്നു്, ക്ഷോഭിച്ച പ്രകൃത്യംശങ്ങളോടുകൂടി സഞ്ജാതനായി? ആരുടെ മൂന്നാംപ്രകൃതിയിൽ വിഷ്ണു ജനിച്ചു? ജനിച്ചവരിൽ സ്വകർമ്മജങ്ങളായ ഷഡ്വർഗ്ഗങ്ങൾ ആരുടെ ഇച്ഛയാൽ ഉണ്ടായിവന്നു? അജാതനായ ആർ അവ്യക്തജന്മാവായ ബ്രഹ്മാവിനെ സൃഷ്ടിച്ചു? യാവനൊരുത്തൻ തന്റെ യോഗംകൊണ്ടു പ്രകൃതിയെ ക്ഷോഭിപ്പിച്ചു് ഇക്കണ്ടതൊക്കെ നിർമ്മിച്ചുവോ, അവനിൽനിന്നാണു്, ബ്രഹ്മാവിനു സർവ്വാർത്ഥസാധകമായ ഐശ്വര്യവും ജഗൽകർത്തൃത്വവും; വിഷ്ണു മുതലായവർക്കുള്ളതും അവന്റെ മഹിമയാൽത്തന്നെ. വിഷ്ണു..........നടത്തിപ്പോരുന്നു! ഈ വിധം ജനിക്കലും മരിക്കലും തന്നെയാണു് സംസാരം; ഇതു കർമ്മത്തിന്റെ നാനാരൂപമായ ഫലമാകുന്നു. അല്ല, നാരായണൻ സ്വേച്ഛയാൽ പ്രേരിതനായിട്ടാണു്, പലതരത്തിൽ പിറവികൊള്ളുന്നതെങ്കിൽ, അതുതന്നെയല്ലയോ അസ്വതന്ത്രരിലും കർമ്മപ്രേരണയാകുന്നതു്! ഉന്മാദമോ മറ്റോ ബാധിച്ചാൽ ഇഷ്ടവസ്തുക്കൾ തന്നെ മറിച്ചായിത്തോന്നുമല്ലോ. ലോകവ്യവഹാരങ്ങളിൽ എന്നെന്നും ധർമ്മാധർമ്മഫലം നല്കുന്നതു വിഷ്ണുതന്നെയാണെങ്കിൽ, അന്തരക്കാർക്കു പരമൈശ്വര്യം അനാദിത്വം അദ്ദേഹത്തിനുണ്ടോ? നിങ്ങൾ ആദിയും അന്തവും കണ്ടിട്ടില്ലാത്ത അദ്ദേഹത്തിനു് ഒരു ജന്മത്തിലും ദീർഘായുസ്സു കണ്ടിട്ടില്ലല്ലോ! ദേഹികളുടെ ധർമ്മമാണിതു്: ഒരേടത്തു ജനിക്കും, ഒരേടത്തു മരിക്കും; ഒരേടത്തു ഗർഭത്തിൽവെച്ചുതന്നെ നശിക്കും, ഒരേടത്തു വാർദ്ധക്യവിവശനായി ജീവിച്ചിരിക്കും; ഒരേടത്തു നൂറുവർഷം ജീവിക്കും, ഒരേടത്തു ബാല്യത്തിൽ മരിക്കുന്നു; നൂറുവർഷം ജീവിച്ചവൻ സ്വല്പജന്മാക്കൾക്കു് (ആയുസ്സു ചുരുങ്ങിയവർക്കു്) അനന്തനായി! മേലിൽ [illegible]

---

പത്മപുരാണം ഹസ്തപുസ്തകം വശത്തുള്ള 'ദുരാരാധ്യന്നു' പകരം ദുരാധർഷനാണിതിൽ.

ഇല്ലാതെ ജീവിക്കുന്നവനത്രെ അമരൻ. ഇങ്ങനെ വിഷ്ണു മുതൽപേർക്കും കാണുന്നില്ലയോ ജനിയും മൃതിയും? ഇത്രയും മികച്ച ഐശ്വര്യം, മരണവും മററുമുള്ളതുകൊണ്ടു വിവിധാശ്ചര്യസ്വരൂപമായിരിക്കുന്ന സംസാരത്തിൽ ആൎക്കു കൈവല്യം? അതിനാൽ, മഹാഭാഗന്മാരെ, പിനാകിയായ ശൎവനെയല്ലാതെ, മലിനങ്ങളും സ്വല്പവിഭവങ്ങളുമായ വിണ്ണവരിലാരെയും ഞാൻ ഇച്ഛിക്കുന്നില്ല. ബുദ്ധി, ബലം, ഐശ്വര്യം മുതലായവ ഏറെക്കുറെ പ്രാണികളിൽപ്പരക്കെയുണ്ടു്; അവ ഏറിയവർ മഹാന്മാർ. ആരിൽനിന്നു് അപരമായി ഒന്നുമില്ലയോ, എല്ലാം ആരിൽനിന്നുണ്ടാകുന്നുവോ, ആരുടെ ഐശ്വര്യമോ ആദ്യന്തരഹിതമായിരിക്കുന്നതു്, അദ്ദേഹത്തെശ്ശരണംപ്രാപിച്ചവളാണു് ഞാൻ. എന്റെ ഈ ഉദ്യമം ദീൎഘമോ നേരെ വിപരീതമോ ആയിക്കൊള്ളട്ടെ; എന്നോടുപദേശം ചെയ്യുന്ന മുനിമാരേ, നിങ്ങൾക്കു പോകയോ ഇരിക്കതന്നെയോ ചെയ്യാം!'

ദേവിയുടെ ഈ വാക്കു കേട്ടിട്ടു കണ്ണിൽ ആനന്ദബാഷ്പം നിറഞ്ഞ മഹർഷിമാർ ആ തപസ്വിനിയായ പാർവതിയെത്തഴുകി, പരമപ്രേമത്തോടെ മധുരമാംവണ്ണം ഉരചെയ്തു:—'*.... ....

ഈവിധം കഥിച്ചു്, ഗിരിപുത്രിയാൽ പൂജിക്കപ്പെട്ട മാമുനിമാർ ഗിരിശനെ കാണ്മാൻ ഹിമാചലത്തിന്റെ വമ്പിച്ച താഴ്വരയിലേയ്ക്കു പോന്നു. .....കുറച്ചുനേരംകൊണ്ടു സന്ധ്യോപാസനം കഴിഞ്ഞു ഭഗവാൻ മാന്തോലിൽ വീരാസനമിരിയ്ക്കൽ വിട്ടരുളി. അപ്പോൾ വീരകൻ തിരുമുമ്പിൽ നമസ്കരിച്ചു മുട്ടുകുത്തിനിന്നു വണക്കത്തിൽ ഉണൎത്തിച്ചു:—'സ്വാമിൻ, തേജസ്വികളായ സപ്തൎഷിമാർ മുഖംകാണിക്കാൻ വന്നിട്ടുണ്ടു്; അവരെ ഇങ്ങോട്ടു വരാൻ കല്പിച്ചനുവദിക്കണം. അവർ പറകയുണ്ടായി, ദേവകാൎയ്യത്തിനാണു് തിരുമേനിയെ കാണേണ്ടിയിരിക്കുന്നതെന്നു്.'........... .

അവർ വെമ്പലോടെ ജട പകുതി കെട്ടി, തോലാട തൂങ്ങിക്കൊണ്ടു്, ശിവന്റെ വിഭൂതിമത്തായ വേദിയണഞ്ഞു്, കരാഞ്ജലികളാൽ സ്വൎഗ്ഗപുഷ്പങ്ങൾ വിതറി, ഭഗവാന്റെ തൃപ്പാദം വന്ദിച്ചു; പിന്നീടു പിനാകപാണിയാൽ സസ്നേഹം വീക്ഷിതരായി മനംകുളിൎത്ത ആ ശാന്തരായ ദിവ്യർഷിമാർ കാമവൈരിയെ താഴ്മയോടെ ശരിയ്ക്കു സ്തുതിച്ചു:—'ഹാ, ഞങ്ങൾ ഇന്നു കൃതാൎത്ഥരായി: ദേവേശനെപ്പോലും ദർശിച്ചുവല്ലോ! ¶ ഒരു സ്ത്രീ, നിന്തിരുവടിയുടെ പ്രസാദമാകുന്ന നിൎമ്മലജലംകൊണ്ടുള്ള സ്നാനത്താൽ സഫലമാകേണ്ടതായ തപസ്സു ചെയ്തുപോരുന്നുണ്ടു്. ഈ ഹിമവാൻ പരമ

* പത്മപുരാണം ൫൨-ാം ഭാഗത്തു് 'ഹാ മകളേ' എന്നുതുടങ്ങി ൫൩-ാം ഭാഗത്തു ൨൦-ാം ഖണ്ഡികയുടെ അവസാനംവരെ നോക്കുക. പത്മപുരാണത്തിൽ ഈ സന്ദർഭം ക്രമത്തെറെറാട്ടുകൂടിയാണു കാണുന്നതു്.

¶ പത്മപുരാണം ൫൪-ാംഭാഗത്തു രണ്ടാംഖണ്ഡികമുതൽ ൫൭-ാംഭാഗം ഒടുവുവരെ നോക്കുക.

സുകൃതിയായി വിജയിക്കുന്നു: ഇദ്ദേഹത്തിന്റെ മകളാണ് തിരുവടിയെ ഉദ്ദേശിച്ചു തപസ്സുചെയ്യുന്നതു്! ദേവകളെയെല്ലാം ഉന്മൂലനം ചെയ്ത ആ താരകനെന്ന ദൈത്യപ്പുരമാളും ഭാഗ്യവാൻ തന്നെ: അയാൾ തിരുവടിയുടെ അംശത്തെ ദർശിച്ചു സംശയിക്കുന്ന കന്യാഷത്തിൽ നിന്നു മോഹിപ്പിക്കുമല്ലോ! ജഗൽസ്രഷ്ടാവായ ചതുർമുഖൻ, വിഷ്ണു എന്നിവരും ഭാഗ്യവാന്മാരത്രേ: അവരിരുവരും താരകാസുരനിൽ നിന്നുള്ള ഭയത്താൽ ചുട്ടെരിഞ്ഞു്, വമ്പിച്ച താപങ്ങൾക്കു ഏകനിവാരണമായ തിരുവടിയുടെ തൃക്കാലിണ ഹൃദയത്തിൽ ചേർത്തിരിക്കുകയാണല്ലോ! തിരുവടി ഏകൻ തന്നെ വിവിധരൂപനായി കർമ്മങ്ങൾ ചെയ്തുപോരുന്നു എന്നു വിബുധന്മാർ വർണ്ണിക്കുന്നു; ആദ്യനായി ഏകനായ തിരുവടിക്കു് എല്ലാം ശരിക്കറിയാം; അതിനാൽ ലോകത്തിനു തിരുവടി നിർദ്ദയനായിത്തോന്നിപ്പോകും! ഇവിടുന്നറിയുന്നില്ലയോ, ലോകത്തിന്റെ ഈ ദുഃഖം? എല്ലായിടത്തും ക്രിയകൾ മുടങ്ങിപ്പോയിരിക്കുന്നു. ഭവാൻ ജഗത്തുകളുടെ കഷ്ടപ്പാടു ഗണിക്കാതിരുന്നാൽ, തിരുവടി കാരുണ്യശീലനാണെന്നു് ആർ പറയും? യോഗമായാമഹിമയാകുന്ന ഗുഹയ്ക്കകത്തിരിക്കുന്നതായ തിരുവടിയുടെ നിർമ്മലൈശ്വര്യഗൗരവം അറിയപ്പെടാവുന്നതല്ല. ഇപ്രകാരമുള്ള തിരുവടിയെ കണ്ടതിനാൽ ഞങ്ങൾ ദേഹികളിൽ വച്ചു മഹാധന്യരായിച്ചമഞ്ഞു! ഇവിടുത്തെ ദർശനം മനോരഥത്തിനു സാഫല്യം വരുത്തുന്നതാണല്ലോ. അതിനാൽ, തിരുവടി ജഗത്തുകളുടെ പീഡ തീർത്തരുളുമാറാകണം; ഞങ്ങൾ ഇന്ദ്രന്റെ ദൂതന്മാരാണു്.'

........ . ........:—'ലോകത്തിനുവേണ്ടി ആ കന്യകയെ വേൾക്കണമെന്നെനിക്കറിയാം. നിങ്ങൾ ഹിമവാന്റെ അടുക്കൽച്ചെന്നാലോചിപ്പിൻ. വാസ്തവം: ദേവകാര്യത്തിന്നുദ്യതരായ സകലരും ഉൽക്കണ്ഠപ്പെട്ടിരിക്കയാണു്; അവരുടെ ഹൃദയം വെമ്പുന്നുണ്ടു്. എന്നാൽ ഇത്തിരി താമസിക്കണം: അറിവുള്ളവർ വിശേഷിച്ചും നാട്ടുനടപ്പനുസരിക്കണം: അവർ അനുഷ്ഠിക്കുന്നതാണല്ലോ മററുള്ളവർക്കു പ്രമാണം.'

........ . .......:—'.....; ലോകോപകാരത്തിനാവേണ്ടി, ഇതിൽ ഒരുങ്ങിയാലും.' ഇതു കേട്ടപ്പോൾ, ശിവനെത്തേടിക്കൊണ്ടിരിക്കുന്ന പർവ്വതേശ്വരൻ പരിതോഷാവേശംമൂലം മറുപടി പറയാൻ ആളായില്ല!........:—'യാതൊന്നിനാലാണോ, ഭാഗ്യമുള്ള പെൺകുട്ടിയുടേയും ജനനം വേണമെന്നു തോന്നുന്നതു്, അതൊക്കെത്തന്നെയാണ് ഇപ്പോൾ മുറയ്ക്കു വന്നുചേർന്നതു്! ആഭിജാത്യം, യൗവനം, അഴകു്, സമ്പൽസമൃദ്ധി എന്നിവയുള്ളവനാണെങ്കിൽ ആവശ്യപ്പെടാത്ത വരനും, വിളിച്ചുവരുത്തി, പെണ്ണിനെ കൊടുക്കാം. എന്നാൽ തപസ്സൊഴിഞ്ഞു മറെറാന്നുമില്ലാത്തവനായ മകൾ എങ്ങനെ ചെന്നണയും? അവളോടു ചോദിച്ചിട്ടാവാം, ഇതിൽ വേണ്ടതു ചെയ്യുക.'

ഇപ്രകാരം പറഞ്ഞ ഹിമവൽപ്രണയിനിയോടു മുനിമാർ സ്ത്രീചിതത്തിനു തുഷ്ടി തോന്നുംവിധത്തിൽ വർണ്ണിച്ചുപറഞ്ഞു:— 'നോക്കൂ ശിവന്റെ ഐശ്വര്യം: ........! ആർക്ക് ഭാര്യയാവേണമെന്നു തോന്നുന്നുവോ, ആ ആൾക്ക് അതുകൊണ്ടേ മനസ്സുഖം വരൂ; കുട്ടി വളരെക്കാലമായി ഘോരതപസ്സു ചെയ്യുന്നതു ശിവനെ കിട്ടാനാണല്ലോ. അവളുടെ ദിവ്യവ്രതങ്ങൾക്കു ഫലം നൽകുന്നവനാരോ, അവങ്കൽ അവൾ ഭജിക്കതന്നെ ചെയ്യും.'

ഇത്രയും പറഞ്ഞു സപ്തർഷിമാർ ഹിമവാനോടുകൂടി, സൂര്യാഗ്നിജ്വാലകളെ ജയിച്ച തപസ്തേജോമയിയായ പാർവ്വതിയുടെ അടുക്കൽച്ചെന്നു്, ആ മാന്യയോടു സസ്നേഹം ഉരചെയ്തു:—'* ദിവ്യവും പ്രിയവും മനോഹരവുമായ .........; ....... . അച്ഛനോടാവശ്യപ്പെടാനാണ് ഞങ്ങൾ മുമ്പേ വന്നതു്.
...........

. :..... . പിറേന്നു. ....അനുഷ്ഠിച്ചു; മംഗളവസ്തുക്കൾ നിറഞ്ഞ മന്ദിരത്തിൽവെച്ചു ദിവ്യാഭരണങ്ങളുമണിയിച്ചു. ഋതുക്കൾ മൂർത്തിമത്തുക്കളായി വേണ്ടതൊക്കെയും കൊണ്ടുവന്നു; വായുക്കളും വാരിവാഹങ്ങളും അടിച്ചുതളി നടത്തി; മാളികകൾ........മോടിപ്പെടുത്തി; ........; ചിന്താമണി മുമ്പായ രത്നങ്ങൾ, കല്പവൃക്ഷങ്ങൾ, .. ..എന്നിവയും മൂർത്തിമത്തുക്കളായി ഗിരീന്ദ്രന്റെ അടുക്കലെത്തി, ഉത്തരവിൻപ്രകാരം ഭൃത്യപ്രവൃത്തികൾ ചെയ്തുപോന്നു—....... .

........ : .......; ചാമുണ്ഡ വലിയ കപാലമാല ശിരസ്സിലണയിച്ചു്, 'ശങ്കര.........:ജനിപ്പിച്ചാലും' എന്നുരചെയ്തു; വിഷ്ണു തിളങ്ങുന്ന ചൂഡാമണിയും അഗ്നിപ്രഭമായ കിരീടവും ഭുജഗാഭരണവുമെടുത്തു ശിവന്റെ മുമ്പിലേയ്ക്കു ചെന്നു;........;വായു കൂർത്ത വൻകൊമ്പുകളും പനിമാമലയെപ്പോലത്ത ശോഭയും വലിയ ഓജസ്സുമുള്ള ഹരവാഹനമായ ഋഷഭത്തിനെ കോപ്പിട്ടുവിച്ചു;.. .......;പരേതപ്പെരുമാൾ........മനുഷ്യാസ്ഥിമാലയുമേന്തി, ഗദാപാണിയായി മുൻവാതിൽക്കൽ നിന്നു; പലതരം.......ആഭരണം വൈശ്രവണൻ കൊണ്ടുവന്നതെടുക്കാതെ, ശിവൻ താൻതന്നെ........വാസുകിതക്ഷകന്മാരെ കർണ്ണങ്ങളിലണിഞ്ഞു. സമുദ്രങ്ങൾ വെവ്വേറെ വാടാപ്പൂമാലയുമായി വന്നു്, ഗണത്തലവനായ വീരകനോടു വണക്കത്തിൽ ആവശ്യപ്പെട്ടു:—'ഭവാന്, മേലാപ്പാണെ; എന്നാലും ഞങ്ങളെ തിരുമനസ്സണർത്തിക്കുക.' ചമയൽ കഴിഞ്ഞ മുക്കണ്ണന്നു സപ്തസമുദ്രങ്ങൾ കണ്ണാടിയായി സ്ഥിതിചെയ്തു; ആ മഹാർണ്ണവജലത്തിൽ കണ്ണാടിനോക്കിയ കപാലിയോടു മുകുന്ദൻ മുഖകാന്തിയിനിന്നനുണർത്തിച്ചു:—'നന്നായി; തിരുവുടൽ ജഗത്തുകൾക്കാനന്ദകരമായിരിക്കുന്നു!' അപ്പോൾ വിധവയായ മന്മഥപത്നി, ഇതാണവസരമെന്നു കണ്ടു മാതാക്കളുടെ നേരെ ആംഗ്യം കാണിച്ചു; അവർ ചിരിച്ചുംകൊണ്ടു ശിവനോടുരചെയ്തു:—'രതി തിരുമുമ്പിൽ വന്നിട്ടുണ്ടു്; കാമനില്ലായ്കയാൽ അവൾക്കൊരു മംഗളം!' ഇന്ദുചൂഡൻ അവളെ ഇടംതൃക്കൈ

* പത്മപുരാണം പ്രവൃത്താംഭാഗത്തു മൂന്നാംഖണ്ഡികയിൽ നിന്നു നോക്കുക. 'ദിവ്യവും സുശോഭിതവുമായ' എന്നതിനു പകരം, ദിവ്യസമ്പൽഭാസുരമായ എന്നാണിതിൽ.

കൊണ്ടാംഗ്യം കാണിച്ചു വിലക്കിയിട്ട്, പാർവ്വതീമുഖം കാണ്മാനുള്ള ഉൽക്ക
ണ്ഠയാൽ എഴുന്നള്ളത്തു പുറപ്പെട്ടു.

അവിടുന്നു ഹിമാദ്രിശൃംഗാഗ്രംപോലുള്ള സമുന്നതമായ മഹാവൃഷഭത്തെ
പതുക്കെ നടത്തിത്തുടങ്ങി. പ്രമഥപ്പരിഷയുടെ ആർപ്പുവിളി, ഇടിയൊച്ച
പോലെ പർവ്വതങ്ങളെ കലക്കി. വിഘ്നേശ്വരൻ മുമ്പിൽ നടന്നു; ത
ളർച്ചയാൽ മരക്കൂട്ടത്തിൽ വിശ്രമിക്കുകയും ഉദ്യാനങ്ങളിൽ പൊങ്ങി
പാറുകയും ചെയ്തിരുന്ന അദ്ദേഹം, 'നടക്കുവിൻ, വഴിയിൽ തിങ്ങിനിൽ
ക്കാതെ' എന്നാജ്ഞാപിച്ചു: ഈ ഉത്തരവിനെ ബലപ്പെടുത്തിക്കൊണ്ടു വീ
രകൻ പുരികംവളച്ചുരചെയ്തു:—'ആകാശചാരികളേ, ആകാശത്തു് എ
ന്തോന്നാണു് ഇത്ര അഴകുള്ളതു്? നിങ്ങൾ നടക്കുന്നില്ലല്ലോ! പർവ്വതങ്ങ
ളേ, അകലെ! മഹാർണ്ണവങ്ങളേ, വെള്ളം കല്ലുപോലെയാകുവിൻ: ദേവ
ന്മാർ ചളിയിലൂടെ നടക്കേണ്ടിവരുന്നു. ഗണത്തലവരേ, ഗോഷ്ടിയിൽ
നടക്കാതിരിപ്പിൻ: ഗൌരവമുള്ള ദേവശ്രേഷ്ഠന്മാർ കാണും! ഭൃംഗി, ആയാ
ളുടെ ആകൃതി കരുതിയിട്ടായിരിക്കാം, ഇളിമൊന്ത തിരുമുമ്പിൽ കൊണ്ടുവരാ
ത്തതു്! യമ, ഭവാൻ പല്ലിളിച്ചുകൊണ്ടു്, അസ്ഥികൂടം വെടിഞ്ഞു് ആയുധ
മെടുത്തിരിക്കുന്നതു വെറുതെയാണ്: വളരെ മാളുകളുള്ളതായ എഴുന്ന
ള്ളത്തുവഴിയിൽ നിന്നു മാറുന്നില്ലല്ലോ തേർക്കുതിരകൾ! ഈ ദേവന്മാർക്കു
വെവ്വേറെ അനുചരന്മാരുണ്ടു്; ഇക്കൂട്ടരും കാൽനടയായാൽ തിക്കു കൂടും.
പരമേശ്വരനു പ്രിയപ്പെട്ടവരേ, നിങ്ങൾ കാററത്തിളകുന്ന വെൺചാ
മരങ്ങളോടും കൊടിക്കൂറകളോടുംകൂടി സാമഗ്രികളെല്ലാമുള്ള സ്വന്തം വാ
ഹനങ്ങളിലേറി പോന്നുകൊൾവിൻ.

ദേവന്മാരേ, നിങ്ങളുടെ രാഗാലാപം ശരിയായി മൂന്നു ലയങ്ങളും
ഒക്കാതിരിക്കുന്നുണ്ടോ എന്നു തോന്നാത്തതെന്തുകൊണ്ടു്? കിന്നരരുടെ ശ
ബ്ദം ആഭരണകിലുക്കംമൂലം കേൾക്കാനില്ല! സ്വജനങ്ങളേ, നിങ്ങൾ
ഷഡ്ജമധ്യമാച്ചു സ്വരങ്ങളിലായി പലതരത്തിൽ ആലാപിക്കാത്ത
തെന്താണു്? ഇതാ, ഗൌഡകർ, താണ്ഡയന്റ്, ഉയർന്നതാണ്, ഇങ്ങ
നെ വേർതിരിച്ചുള്ള ശ്രുതിപിടികളിലേർപ്പെട്ടിട്ടു് 'കാല'വ്യത്യാസം
വന്നതിൽ ശങ്കമൂലം ഭവാന്മാരോടു പിണങ്ങിയിട്ടെന്ന മട്ടിൽ കതിച്ചുനട
ക്കുന്നു! ഷാഡ്ഗവാദികൾ ചളിതപരങ്ങളിണങ്ങിയ പാട്ടുകൾ പാടിക്കൊ
ണ്ടു് ഒന്നൊരുമിക്കാത്തതെന്താണു്? സ്വാമിയുടെ മുമ്പിൽ വൈകല്യമെന്നി
യെ പ്രയോഗിക്കപ്പെട്ടതിനല്ലേ സാഫല്യം വരൂ! ഇതാ വിലാസിനികളായ
പലതരം നാഗത്താന്മാർ പരമേശ്വരന്റെ കീർത്തിയെ അധികരിച്ചു വെ
വ്വേറെ രമണീയങ്ങളായ രാസക (ഒരുതരം ദൃശ്യകാവ്യം)ങ്ങൾ നിർമ്മിച്ചു വള
രെ ഗമക(സ്വരവിശേഷ)ങ്ങളോടുകൂടി *പ്രകീർണ്ണകമായി (കൂട്ടിക്കലർത്തി)
പ്രയോഗിക്കുന്നു. എയ്, ഇക്കൂട്ടർ പലതരം പെണ്ണുങ്ങളോടുകൂടിച്ചേർന്നു
ഇരുളെപ്പുലമ്പി ടിക്കകൾ മുഴക്കുകയാണു്; പാട്ടില്ല, മൃദംഗം കൊട്ടലില്ല,
രാഗാലാപമില്ല; ഇതെന്താണു്! എന്താണു് ഇംബെരു (ഒരു ഗന്ധർവ്വശ്രേ

* ഗദ്യപദ്യാത്മകമായി എന്നു സാരം.

ഷ്ഠൻ) കർണ്ണാനന്ദകരങ്ങളായ ക്രമഗതിവിശേഷങ്ങളോടുകൂടി വാദ്യമൊന്നും കൊട്ടാത്തതു്? വീണ മീട്ടുന്നില്ല, മൃദംഗം വായിക്കുന്നില്ല, ഒരു വാദ്യവും പ്രയോഗിക്കുന്നില്ല!

വീരകൻ ഈവിധം ആജ്ഞാപിച്ചതിനാൽ ദേവാസുരന്മാർ ഒതുങ്ങി കരുതലോടെ നടക്കുകയായി. ഏറ്റവും മനം കളിത്ത അവരാൽ ചരാചരജഗത്തെല്ലാം നിറയപ്പെട്ടു. ദിക്കുകൾ മാറെറാലികൊണ്ടു; വൻകടലുകൾ ഇരമ്പി; കാടുകൾ മുഴങ്ങി; ഗിരിഗുഹകൾ പിളന്നു. ശിവന്റെ ഈ പ്രകാരമുള്ള എഴുന്നള്ളത്തിനാൽ പർവ്വതം പെരുന്തിക്കിൽപ്പെട്ടു വലയുന്നതായിത്തോന്നി! ദേവാസുരപ്രവരന്മാരാൽ സ്തുതിക്കപ്പെട്ടിരുന്ന പരമേശ്വരൻ ക്ഷണനേരംകൊണ്ടെന്നപോലെ ഹിമവന്നഗരത്തിലെത്തിച്ചേർന്നു: ചിലേടത്തു് അനേകം കനകതോരണസഹസ്രങ്ങളും ചിലേടത്തു മരകതക്കല്ലുകൾ പതിച്ച ഗൃഹവേദികളും ചിലേടത്തു തെളിവൈഡൂര്യനിലങ്ങളും മിന്നിത്തിളങ്ങുന്നു; ചിലേടത്തു ചന്തമുള്ള ചോലകൾ പ്രവഹിക്കുന്നു; മികച്ച കൊടിക്കൂറകൾ പാറിക്കളിക്കുന്നു; നാൽക്കൂട്ടവഴികളിൽ കല്പകവൃക്ഷപ്പൂക്കുലകൾ വിതറിയിരിക്കുന്നു; വിശാലങ്ങളായ ഗോപുരാഗ്രങ്ങളിൽ ശുഭ്രകൃഷ്ണരക്തവർണ്ണങ്ങളായ ധാതുക്കൾകൊണ്ടു കാന്തി ചിന്തുമാറു് 'ചുട്ടി' ഇട്ടിരിക്കുന്നു; നിസ്തുല്യമായ മഹാമധുരം പകർന്നുവരുന്നു; നറുമണം പൂണ്ട കാററു വീശുന്നു — ഇങ്ങനെ മനോഹരമായിരുന്ന ശൈലേന്ദ്രനഗരം, ചന്ദ്രശേഖരൻ ചെന്നതോടുകൂടി ഒന്നിളകിമറിഞ്ഞു; അറവാട്ടമ്മമാർ തിക്കം കൊള്ളുന്നു; വാഹനങ്ങൾ ഓടുന്നു; ജനങ്ങൾ പൊത്തു പാതകളിൽത്തിങ്ങുന്നു.

മാളികജാലകങ്ങൾ ദിവ്യസുന്ദരിമാരുടെ കൺകരിംകൂവളപ്പൂമാലയാൽ അലംകൃതങ്ങളായി: ഒരു സ്ത്രീ, തന്റെ ആഭരണങ്ങളുടെ കാന്തിപ്പരപ്പിൽ മുഴുകി വെളിവിൽത്തന്നെ കാണപ്പെട്ടു; ഒരുവൾ ആഭരണമണിയൽ മുഴുവനാക്കാതെ, സഖിമാരുടെ കൂട്ടത്തിൽ നിന്നൊഴിഞ്ഞു ശിവനെ നോക്കിനിന്നു; ഒരുത്തി കളസ്വരത്തിൽ തോഴിയോടു കഥിച്ചു:— 'കഥയില്ലാത്തവളേ, നീ തന്റേടം വിട്ടു ചാപല്യം കൊള്ളരുതു: കാമനെച്ചുട്ടെരിച്ചവനാണു് ഈ മുക്കണ്ണൻ; [illegible] വിഹരിപ്പാൻ ഒരുങ്ങുന്ന ഏകനേ ഉള്ളൂ.' ഒരുത്തി, താൻ വീഴാൻ തുടങ്ങുകതന്നെ ചെയ്തുവെങ്കിലും, കാമാവേശത്താൽ കാലിടറിയ മറെറാരുത്തിയോടു്, 'എടി ചപലേ, നീ മഹേശ്വരനാലുള്ള മദനത്തിൽ സ്ഖലനം (കാലിടറൽ) കൊണ്ടു വെളിപ്പെടുത്താതിരിക്ക' എന്നുപദേശിച്ചു! ഒരുത്തി, മറവുമൂലം കാണില്ലെങ്കിലും, ഊഹത്താൽ 'ഇതാ, ശിവൻ' എന്നു [illegible]. 'ഇതാ, [illegible]: ഈ ചന്ദ്രചൂഡനിലാണല്ലോ, ശതമഖാദിലോകപാലന്മാർ പേർ ചൊല്ലി നമസ്കരിച്ചു സേവിപ്പാനായി ചെന്നുചേരുന്നതു്!' 'ഇതല്ല, അതാണു് ചന്ദ്രശേഖരൻ: തിരുമുമ്പിലതാ, വജ്രപാണിയായ വാനവർകോൻ വിളയോലിച്ചു്, വഴിയൊഴിപ്പിക്കാൻ പറഞ്ഞുനടക്കുന്നു!' 'അതാ, ബ്രഹ്മാവു് അടുക്കൽച്ചെന്നു്, ഉയർന്ന ജടയാലും മാൻതോലിനാലും മറയപ്പെട്ടു്, സസ്നേഹം പുറത്തു തടവി ഉള്ളു

വിയിൽ എന്തോ ഒന്നു മന്ത്രിച്ചു!' ഇങ്ങനെ ദേവസ്ത്രീകൾക്കു കനത്ത അനുരാഗമൂലം മനസ്സു കിടന്നാളംവെട്ടി; 'പരമേശ്വരനെ കിട്ടിയതിനാൽ പാർവ്വതിക്കു ജന്മം ഇതോടു സഫലമായി' എന്നും അവർ പ്രശംസിച്ചു!

ഇന്ദ്രനീലത്തൂണുകൾകൊണ്ടും തങ്കത്തിണ്ണകൾകൊണ്ടും മുത്തണികൾകൊണ്ടും വിളക്കുപോലുള്ള ഓഷധികൾകൊണ്ടും അനേകം കളിപ്പൂങ്കാവുകൾകൊണ്ടും പൊന്നിൻപടവുള്ള കുളങ്ങൾകൊണ്ടും അത്ഭുതകരമായി ശോഭിക്കുന്ന ആ വിശ്വകർമ്മനിർമ്മിതമായ ഹിമവന്മന്ദിരം കണ്ടപ്പോൾ, ഇന്ദ്രാദിദേവകൾക്കെല്ലാം, 'ഇന്നു നേത്രസാഫല്യം ലഭിച്ചു' എന്നു തോന്നിപ്പോയി! വിഷ്ണു വാതിൽക്കൽ തടഞ്ഞുനിന്നു; വിണ്ണവരിൽ പ്രധാനരായിട്ടുള്ളവർ തിക്കുകൊണ്ടു ദോഃവളകൾ പൊട്ടിച്ചിതറി, ഒരുവിധത്തിൽ അകത്തേയ്ക്കു കടന്നു.

പിന്നെ ഹിമവാനാൽ വണങ്ങി പൂജിക്കപ്പെട്ട ചതുർമുഖൻ ചടങ്ങെല്ലാം മന്ത്രപൂർവ്വം നടത്തി, ശിവനെക്കൊണ്ടു് അഗ്നിസാക്ഷികമായി പാണിഗ്രഹണം ചെയ്യിച്ചു. ദാതാവു (പെണ്ണിനെ കൊടുക്കുന്നവൻ), പർവ്വതപ്പെരുമാൾ; ഹോതാവു (വാദ്ധ്യാൻ), നാന്മുഖൻതിരുവടി; വരൻ, സാക്ഷാൽ പരമേശ്വരൻ; കന്യകയോ, വിശ്വമാതാവു്; അതിനാൽ, സുരാസുരപ്രവരർ മാത്രമല്ല, ചരാചരഭൂതങ്ങളൊക്കെയും അവിടെ ഒരുപോലെ വെമ്പൽ കൊള്ളുന്നുണ്ടായിരുന്നു! * ഊഴിദേവി ഉഴറോടെ സർവ്വഭാവമനോരമയായിച്ചമഞ്ഞു പുതിയ സസ്യങ്ങൾ, നെല്ലുകൾ, രസങ്ങൾ, ഓഷധികൾ എന്നിവയെല്ലാം സമർപ്പിച്ചു: ആഭരണങ്ങളണിഞ്ഞ വരുണദേവൻ എല്ലാ രത്നങ്ങളും വിവിധ രത്നാഭരണങ്ങളും വിചിത്ര പുഷ്പങ്ങളുമെടുത്തു സകലർക്കും സന്തോഷകരനായി സ്ഥിതിചെയ്തു; വൈശ്രവണനും ദിവ്യങ്ങളായ കനകാഭരണങ്ങൾ കൈക്കൊണ്ടു ശ്രദ്ധാലുവായി സമീപത്തുനിന്നു; വായുതൂമണംപൂണ്ടു സ്വാമിയെ സുഖമാംവണ്ണം വീശി; പൂമാലയിട്ട പുരന്ദരൻ സന്തുഷ്ടനായി, വളരെപ്പൊന്നുമണിഞ്ഞ കൈകൾകൊണ്ടു്, തിങ്കൾനിറംചേന്ന വെൺകൊററക്കുട പിടിച്ചു; ഗന്ധർവ്വകിങ്കരന്മാർ........പാട്ടുപാടി; അപ്സരസ്സുകൾ നൃത്തമാടി; മൂർത്തിമത്തുക്കളായ ഋതുക്കളും ഗീതനൃത്തങ്ങൾ മുതിർത്തു; ഗോഷ്ടിക്കാരായ ഭൂതങ്ങന്മാർ കുളിർമലയെ കുലുക്കിമറിച്ചു!

---

* പത്മപുരാണം ഹൈമവതഖണ്ഡം മൂന്നാംവരി മുതൽ അദ്ധ്യായാവസാനംവരെ നോക്കുക. [illegible]-ാം ഭാഗത്തു 'വീണ്ടു' എന്നതിനു ശേഷം പുത്രാർത്ഥമുള്ള എന്നുകൂടി ചേർക്കണം. [illegible]-ാം ഭാഗത്തു 'നാമസംധീത്തം' എന്നുള്ളതിനു പകരം നിയമമെന്നാണിതിൽ. [illegible]-ാം ഭാഗത്തുള്ള 'ചിലർ മേദസ്സു തിന്നു' എന്നതിനു പകരം, ചിലർ കററുണ്ണുന്നു; ചിലർ വെള്ളം കുടിക്കുന്നു എന്നാണിതിൽ; ചിലർ 'എല്ലാം തിന്നു' എന്നതിനു ശേഷമുള്ള രണ്ടു വാക്യങ്ങൾ ഇതിലില്ല; 'കല്ലിൻകഷണങ്ങൾ വലിച്ചെറിഞ്ഞു' എന്നതിനു ശേഷം, മുഖം ഉടച്ചു എന്നു കൂടി ഇതിലുണ്ടു്. [illegible]-ാം ഭാഗത്തു 'പിച്ചകപ്പൂക്കൾ' എന്നതിനു മുമ്പെ ചന്ദനൊച്ചി എന്നുകൂടി ചേർക്കണം. [illegible]-ാം ഭാഗത്തു 'തെളിക്കുകളാലും' എന്നതിനുശേഷം താമരപ്പൂക്കളാലും എന്നുകൂടി വേണം. [illegible]-ാം ഭാഗത്തുള്ള 'ഇതാ, അമ്മിഞ്ഞപ്പാൽ വേണ്ടുവോളം കുടിച്ചുകൊൾക' എന്നതു് ഇതിലില്ല.

ക്രമേണ, വിശപ്പുള്ളക്കായ ഭഗനേത്രഹരൻ എഴുന്നേററു പത്നിയോടു കൂടി വിവാഹകൃത്യമെല്ലാം യഥോചിതം ആചരിച്ചു. ഗിരിരാജനാൽ അർഘ്യം നൽകപ്പെട്ട മുപ്പുരാന്തകൻ അന്നുരാത്രി സുരവൃന്ദങ്ങളാൽ വിനോദിതനായി പത്നിയോടൊരുമിച്ചു് അവിടെത്താമസിച്ചു; പിറേറന്നു ....... എഴുന്നള്ളുകയും ചെയ്തു. ഉമയേയുംകൊണ്ടു ഭഗവാൻ നീലലോഹിതൻ പോയപ്പോൾ ഹിമവാന്നും കുടുംബത്തിന്നും സുഖമില്ലാതായി: ഏതച്ഛന്നാണു്, മകളോടു പിരിഞ്ഞാൽ മനസ്സു കലങ്ങാതിരിക്കുക?

മഹാദേവൻ ദേവഗണങ്ങളെപ്പിരിച്ചയച്ചു്, മന്ദരപർവ്വതത്തിൽ മണികാഞ്ചനസ്ഫടികമയമായി മിന്നിത്തിളങ്ങുന്ന പളുങ്കുഗോപുരങ്ങളോടും കൂടി പണ്ടേ നിർമ്മിക്കപ്പെട്ടിരുന്ന സ്വന്തം അരമനയണഞ്ഞു. പിന്നീടു തന്തിരുവടി ദേവിയോടൊന്നിച്ചു് അതിപ്രേമത്തോടും കാമത്തോടും കൂടി രമണീയങ്ങളായ പുരോദ്യാനങ്ങളിലും വിജനകാനനങ്ങളിലും വിഹരിക്കുകയായി. കാലം വളരെക്കഴിഞ്ഞു. പുത്രാഭിലാഷിണിയായ പാർവ്വതി സഖിമാരൊന്നിച്ചു കൃത്രിമപുത്രന്മാരെക്കൊണ്ടു കളിയാടുക പതിവായിരുന്നു. ഒരു ദിവസം......... . അപ്പോൾ വ്യാഴൻ മുതലായ വിപ്രന്മാരും വാസവൻ മുതലായ ദേവന്മാരും മുനിമാരും ദേവിയോടാവശ്യപ്പെട്ടു:—'ഭവാനി, ഭവ്യയായ ഭവതിയുടെ അവതാരം ലോകനന്മയ്ക്കാണല്ലോ. പ്രായേണ സന്തതികൊണ്ടു കിട്ടേണ്ടതായ സൽഗതി പുത്രപൌത്രന്മാരെക്കൊണ്ടു കൈവരൂ. എന്നാൽ ദേവകളാകുന്ന പ്രജകൾ മുക്കാലും പുത്രഹീനരാണു്. ദേവി ഇക്കാണിച്ച മാർഗ്ഗത്തിൽ വ്യവസ്ഥ ചെയ്തുവെയ്ക്കുമാറാകണം:...............' കോൾമയിർക്കൊണ്ടു പാർവ്വതി ശുഭമേവംവണ്ണം അരുളിച്ചെയ്തു:—...........ഇതത്രേ, ലോകനന്മയ്ക്കായി ഞാൻ വെച്ച വ്യവസ്ഥ.'..........

അവർ പോയതിന്നുശേഷം.........പിടിച്ചു പളുങ്കു ഗോപുരത്തിലൂടെ മനസ്തുഷ്ടികരമായ കൊട്ടാരത്തിലേക്കു കൊണ്ടുപോയി: മുത്തിൻതൊങ്ങലുകളും.........., മയിൽപ്പേടകൾ ചുഴലെക്കളിയാടുന്നതും, വാദ്യക്കാരാൽ ചുററപ്പെട്ടതും, അരയന്നങ്ങൾ ചേർന്ന സ്ഫടികസ്തംഭവേദികളുള്ളതും, എല്ലായ്പ്പോഴും അതിപ്രീതിയാൽ കിന്നരർ തിങ്ങിനിറഞ്ഞതുമായിരുന്നു, ആ സ്പൃഹണീയവും അദൃശ്യവുമായ കൊട്ടാരം; അവിടെ മുത്തുപതിച്ച പത്മരാഗച്ചുമരുകളെ ഉരുമാമ്പഴമാണെന്നു തെററിദ്ധരിച്ചു തത്തകൾ കൊത്താറുണ്ടായിരുന്നു! ദേവൻ.........തുടങ്ങി; അവരിരുവരും ഒരു നിർമ്മലമായ ഇന്ദ്രനീലനിലത്തു സ്വദേഹപ്രതിബിംബങ്ങളാകുന്ന കൂട്ടുകാരുമായി വിനോദരസത്തിൽ മുഴുകി കളിയാടിക്കൊണ്ടിരിക്കെ, ഒരു വമ്പിച്ച ശബ്ദം പുറപ്പെട്ടു ഗൃഹാന്തർഭാഗത്തു വന്നലച്ചു. അതുകേട്ടു.......പൂണ്ട മംഗളാംഗിയായ ദേവി ശിവനോടു്, ഇതെന്താണെന്നു ചോദിച്ചു. .........:—'സുവിസ്മിതേ (ഏററവും അത്ഭുതപ്പെട്ടിരിക്കുന്നവളേ), ഇതു മുമ്പേ കണ്ടിട്ടില്ലയോ? ........; ........ അത്ഭുതപ്പെടുത്താറുണ്ടു്; ഈ ദേവകളുൾപ്പെട്ട ലോകമെല്ലാം........'

..........നിന്നു വിസ്മയത്തോടെ ഉൽക്കണ്ണൻ നോക്കുകയായി: ........

ശിവൻ:—'..........പലതരം കൊട്ടും പാട്ടും നൃത്തും ഇവക്കിഷ്ടമാണ് ..........'

പാർവ്വതി:—'ദേവ, മാനിൻതോൽ തോളത്തിട്ട്, മുഞ്ജമേഖല ധരിച്ച്, ചെങ്ങഴിനീർപ്പൂമാലയണിഞ്ഞു.......... നിൽക്കുന്ന ഈ മൃഗദംഷ്ട്രനായ ഗണത്തലവന്റെ പേരെന്താണ്?'

. . . . . . . . .

രസിപ്പാൻ ഔത്സുക്യം പൂണ്ട ഹിമവൽപുത്രി വീരകനെ വേഗത്തിൽ കൂട്ടിക്കൊണ്ടുവരുവാൻ വിജയയെ പറഞ്ഞയച്ചു. അവൾ...... താഴത്തിറങ്ങി, ഗണങ്ങൾക്കിടയിൽ ചെന്നു ഗണത്തലവനോടു പറഞ്ഞു:—'......

.....വീണ്ടും അരുളിച്ചെയ്തു:—'ഇനി പോയ്ക്കൊൾക, പോയ്ക്കൊൾക: കുഞ്ഞേ, ഗണങ്ങളോടൊന്നിച്ചു കളിച്ചുകൊൾക.....

......പാർവതി സഖിയോടൊന്നിച്ചു.... വീരകനെ നോക്കിനിൽക്കയായി: ജഗജ്ജനനിക്കുപോലും ഇത്ര 'കമ്പം' പിടിച്ച സ്ഥിതിയ്ക്ക്, മലമൂത്രമാംസാദിസംഘാതമായ ദേഹം വഹിക്കുന്ന പ്രാകൃതജനങ്ങളിൽ ആർക്കാണ് പുത്രസ്നേഹത്താൽ മനം മയങ്ങിപ്പോകാത്തത്!

. . . . . .

..............; അല്പനേരം സിംഹഗർജ്ജിതം മുഴങ്ങുന്നതും രത്നജാലം തിളങ്ങുന്നതും പയൻകരിമ്പനകൾ തിങ്ങുന്നതുമായ ഉരുൾപ്പാറമേലും, അല്പനേരം പുഷ്പിച്ച വിവിധതമാലവനത്തിലും, ..........അല്പനേരം അരയന്നങ്ങൾ കളിയാടുന്ന ചളികുറഞ്ഞ നളിനാകരത്തിലും..........;........ ............!

..........; നിത്യാരാധിതവും പൃഥുമൂലവും സമുന്നതവുമായ മഹാമേരു വീഴാൻപോകുന്ന വിവസ്വാനെ, അദ്ദേഹത്തിന്റെ സുസ്ഥിരമായ മിത്രത്വം വിചാരിച്ചു താങ്ങുകയുണ്ടായില്ല; മനുഷ്യരിലും ഇതുതന്നെയത്രെ, അധഃപതിക്കുന്നവന്റെ അവസ്ഥ! എന്നാൽ പകൽ സൂര്യനെപ്പിന്തുടർന്നു ബന്ധുതയെ നിറവേറി! ഭാവിതാത്മാക്കളായ മുനിമാർ സന്ധ്യാവന്ദനത്തിനു കതിരവനു നേരെ കൈകൂപ്പിനിന്ന്, അവിടുന്നു വേഗത്തിൽ തിരിച്ചുവരേണമെന്നപേക്ഷിച്ചു! ക്രമേണ ലോകത്തിൽ..........കൈവളർന്നു. ..........; മയ്ക്കണ്ണാളായ മലമാതിന്റെ കരിംകുവളപ്പൂവിതളിനൊത്ത നിറമോ, വിഭാവരീസമ്പർക്കത്താൽ വിശേഷിച്ചും ഇരുണ്ടതായിരുന്നു..............:—

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, താരകവധോപാഖ്യാനം,
ഉമാവിവാഹവർണ്ണനം ഒരുനൂറ്റമ്പത്തിനാലാമദ്ധ്യായം.

—(൮)—

# ഒരുനൂററമ്പത്തഞ്ചാമദ്ധ്യായം

ശിവൻ:—'*............ ! ..........:—'.......... ഞാൻ പൂഷാവിന്റെ പല്ലുകളല്ല; ഭഗന്റെ കണ്ണുകളുമല്ല; ദോഷശാന്തമാവായ . . . . . . . അവസ്ഥ!..........!'.........:—'......... . ഇതാ, ഞാൻ കാൽ പണിയാം, കൈക്കൂപ്പാം!'

സ്നേഹംകൊണ്ടെങ്കിലും അവമാനിക്കയോ നിന്ദിക്കയോ ചെയ്താൽ ഭാവം പകർന്നുപോകും; അതിനാൽ ഒരിക്കലും ത്രുടിയുണ്ടാകുന്ന വിധത്തിൽ കളിവാക്കു പറയരുത്. ചാടുവാക്കുകൾ . . . . . . പറഞ്ഞുനോക്കി; ................ . ..........:—'നീ എല്ലാ അംഗങ്ങൾകൊണ്ടും അച്ഛനൊത്ത മകൾ തന്നെ: .......... ....!' ..........:—'ഗുണയുക്തരായ മററുള്ളവരെ ദോഷം ചുമത്തി നിന്ദിക്കാൻ തുടങ്ങേണ്ട...............'

.......... . ........:—........ : ശിവൻ അനിന്ദിതയായ എന്നെ കറുമ്പി എന്നു പറഞ്ഞു നിന്ദിച്ചുകളഞ്ഞു................'.........

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, താരകവധോപാഖ്യാനം,
ഉമാമഹേശ്വരവാക്കലഹം ഒരുനൂററമ്പത്തഞ്ചാമദ്ധ്യായം.

---

# ഒരുനൂററമ്പത്താറാമദ്ധ്യായം

സൂതൻ:— ¶

............

............

............. ദാനവേന്ദ്രനും പുഞ്ചിരിക്കൊണ്ടു പതുക്കെപ്പറഞ്ഞു; അവനു മുപ്പുരാരിയെപ്പററി യാതൊന്നും അറിവില്ലായിരുന്നു:—'ബാലയായ ഞാൻ ഭവാന്റെ നിസ്തുല്യസ്നേഹത്തിനുവേണ്ടി തപസ്സുചെയ്യാൻ പോയതായിരുന്നു;..........' .... .... .....തന്തിരുവടി മനസ്സിനെ അടക്കി പുഞ്ചിരിക്കൊണ്ട്, 'ആ കൃശാംഗി എന്റെ പേരിൽ കോപിച്ചിരുന്നു; പ്രകൃത്യാ ദൃഢവ്രത(സ്ഥിര നിശ്ചയ)യാണു താനും. ............?' ..........

......... . ......... ...; വാസ്തവമറിഞ്ഞതുമില്ല. അതിനാൽ അവൾ ഗിരിജയുടെ അടുക്കലേയ്ക്കു വായുവിനെ ദൂതനായിപ്പറഞ്ഞയച്ചു. അനി

---

* പത്മപുരാണം, സൃഷ്ടിഖണ്ഡം ൧൨൫-ാമധ്യായം നോക്കുക. ൧൧൯-ാംഭാഗത്തു കാണുന്ന 'കാപാലികാദി'വിശേഷണങ്ങൾ ഇതിലില്ല; 'ഗഗനമാണ്' എന്നതു ഗഹനമാണ്' എന്നു വായിക്കണം.

¶ പത്മപുരാണം ൧൧൭-ാം ഭാഗത്തു് ഒടുവിലെ ഖണ്ഡിക മുതൽ നോക്കുക. ൧൧൮-ാംഭാഗത്തു 'വരണ്ട' എന്നതിനു പകരം ശോഷിച്ചും എന്നു വായിക്കണം; 'രചിപ്പിപ്പാൻ' എന്നതിനു പകരം ചതിപ്പാൻ എന്നാണിതിൽ.

ലൻ..........വിവരമറിയിച്ചപ്പോൾ, ദേവി..........വീരകനെന്നിയെ ശപിച്ചു:—

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, താരകവധോപാഖ്യാനം,
ആഡിവധം ഒരുനൂററമ്പത്താറാമദ്ധ്യായം.



## ഒരുനൂററമ്പത്തേഴാമദ്ധ്യായം

ദേവി:— * '........

ഇതുകേട്ട പാർവ്വതി...........അറിയിച്ചു:— '................ ; ...... ! അതിനാൽ എനിക്കു സുവർണ്ണവർണ്ണവും സൌഭാഗ്യവും ഉണ്ടായിവരണം; ഭർത്താവായ ഭൂതേശന്റെ ശരീരത്തിൽ ഒരു ഭാഗം, എന്റേതുപോലെ തന്നെ എനിയ്ക്കധീനവുമാകണം.'......

............

............

വീരകൻ:—'.......... . .......... ;

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, താരകവധോപാഖ്യാനം,
ഗൌരീകൃതവീരകശാപം ഒരുനൂററമ്പത്തേഴാമദ്ധ്യായം.

—o—

## ഒരുനൂററമ്പത്തെട്ടാമദ്ധ്യായം.

വീരകൻ:—

§...........

(ശ്ലോകങ്ങൾ)

നമ......................................

......................................

......................................

......................................

* പത്മപുരാണം ൧൩൮-ാംഭാഗത്തിന്റെ ഒടുവു മുതൽ നോക്കുക. ൧൨൦൦_ാം ഭാഗത്തു 'സനാതനകൾക്കാശ്രയമായ ആ ആശ്രമത്തിൽ' എന്നു കാണുന്നതു ഇതിലില്ല; 'ഇനിയും' എന്നതിന്റെ സ്ഥാനത്തു മകളേ എന്നാണിതിൽ; 'ഏകോനാംശ' എന്നതിന്നു പകരം ഏകാനാംശ എന്നാണിതിൽ. 'സ്ത്രീരൂപശില' എന്നുള്ളതു സ്ത്രീരൂപാക്ഷരശില എന്നാക്കണം.

§ പത്മപുരാണം ൧൨൦൧_ാംവശത്തു് ഒടുവിലെ ഖണ്ഡികമുതൽ നോക്കുക. ൧൨൦൨_ാം ഭാഗത്തു ശ്ലോകങ്ങളിൽ 'ജഗതി' എന്നതു ജനനി എന്നു വായിക്കണം; 'സംസൃതി' എന്നതിന്നു പകരം നൃത്താ എന്നാണ് ഇതിൽ പാഠം. ൧൨൦൮_ാംഭാഗത്തു 'പക്ഷിപ്പുഴതിലൂടെ' എന്നതിനു പകരം ജനാലപ്പുഴതിലൂടെ എന്നാണിതിൽ. ൧൨൦൪-ാംഭാഗത്തു 'ഞങ്ങൾക്കു മൂന്നു ലോകത്തിലും' ഇത്യാദിയായ വാക്യത്തിന്നു പകരം, സുമുഖി, ഞങ്ങളുടെ പേർകൊണ്ടു മൂപ്പാരിലും വിളിപ്പെട്ടവനുമാകണം എന്നാണിതിൽ; 'രോഗശോകവിനാശനനായ' എന്നതിന്നു പകരം, സർവ്വലോകപ്രകാശകനായ എന്നാണിതിൽ; ലോകശോകവിനാശകനായ എന്നു പാഠഭേദവും കാണുന്നു.

................................................................
................................................................
വിഷഭുജംഗനിഷംഗനിഷേവിതേ
ഇവനു നീ ശരണം ഗിരിനന്ദനേ!
പണിയുവോക്കലകിൽ ദ്രുതമീപ്സിതം
ഭവതിപോലെവരം സിദ്ധനുതേ, തദം?
ജഗതി ശങ്കരനങ്ങയിലെന്നപോ-
ലെവളിലുണ്ടു മനോരതി ശൈലജേ?
................................................................
................................................................
..................
.............

.............: സൂര്യരശ്മിയെപ്പോലുള്ള തേജസ്സോടും കൈകളിൽ നിമ്മലോദഗ്രങ്ങളായ വേൽശൂലങ്ങളോടും കുത്സിതദൈത്യരെ മരിപ്പിക്കാനായി അവതരിച്ച ആ കനകവർണ്ണനായ ഷൺമുഖൻ അതേ കാരണത്താൽ കുമാരനെന്നു പേർ നേടി.

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, താരകവധോപാഖ്യാനം,
കുമാരസംഭവം ഒരുനൂററമ്പത്തെട്ടാമദ്ധ്യായം.

—:0:—

## ഒരുനൂററമ്പത്തൊൻപതാമദ്ധ്യായം

സൂതൻ:— * വീണ്ടും ദേവിയുടെ തിരുവയററിൻെറ ഇടത്തുവശം പിളത്ത് ഒരാൺകുട്ടി കൂടി പിറന്നു. അഗ്നിവക്ത്രത്തിൽ സ്കന്ദിച്ച വീര്യത്തിൽനിന്നു ജാതനാകയാൽ ആ സുമുഖനു സ്കന്ദനെന്നു പേർ വന്നു. കൃത്തികമാർ അവനെ ശാഖകളെക്കൊണ്ടു വിശേഷിപ്പിച്ചു: ശാഖകൾ എന്നുവെച്ചാൽ ശിഖകൾ (ശിരസ്സുകൾ); അതിനാൽ ആറുമുഖങ്ങളുണ്ടായി. തൻമൂലം വിശാഖനെന്നും ഷൺമുഖനെന്നും പേർ വന്നു. ഇങ്ങനെ കുമാരന്, ലോകത്തിൽ സ്കന്ദൻ, വിശാഖൻ, ഷൺമുഖൻ, കാർത്തികേയൻ എന്നീപ്പേരുകളുണ്ടായി. ചൈത്രത്തിലെ അമാവാസിയിലാണ്, മഹാബലരായി മാർത്താണ്ഡസദൃശരായ കുമാരനും സ്കന്ദനും വിശാലമായ ശരവണത്തിൽ സംജാതരായത്. ആ കുട്ടികളിരുവരേയും ചൈത്രശുക്ലപഞ്ചമിയിൽ ഇന്ദ്രൻ ദേവകളുടെ നന്മയ്ക്കുവേണ്ടി ഒന്നാക്കിത്തീർത്തു.

ആ ഷഷ്ഠീതിഥിയിൽത്തന്നേ..........നൽകി: ......... . .........:— ..........! ത്രൈലോക്യഭയം നീക്കുന്നവനു നമസ്കാരം! ബാല, ദയാലുവായ

* പത്മപുരാണം ൧൦൪-ാം ഭാഗത്തു രണ്ടും ഖണ്ഡിക മുതൽ നോക്കുക. ൧൦൭-ാം ഭാഗത്തുള്ള 'ബാലഘാതസാഹനമായ' എന്നതിനു പകരം ഘോരഘോരനുമായ എന്നാണിതിൽ. ൧൦൬-ാം വശത്തു് 'അത്ഭുതവാക്ക' എന്നുള്ളതിനു പകരം സന്ദേശമെന്നേ ഇതിലുള്ളു; "കണ്ടിട്ടുണ്ട്" എന്നതിനു മുമ്പേ യുദ്ധങ്ങളിൽ എന്നു ചേർക്കണം.

നിന്തിരുവടിയ്ക്കു നമസ്കാരം!..........! തമോഹരനായ നിന്തിരുവടിയ്ക്കു നമസ്കാരം, നമസ്കാരം! രണോൽക്കടനായ നിന്തിരുവടിയ്ക്കു നമസ്കാരം, നമസ്കാരം!........! പ്രഭാവവാനെങ്കിലും താഴ്മപൂണ്ട നിന്തിരുവടിയ്ക്കു നമസ്കാരം! മികച്ച വീര്യമിയന്ന നിന്തിരുവടിയ്ക്കു നമസ്കാരം! കർമ്മപരക്കു കല്യാണം നൽകുന്ന നിന്തിരുവടിക്കു നമസ്കാരം!' കർമ്മപരരായ ദേവപ്രവരന്മാർ യജ്ഞേശ്വരനെ ഈവിധം സ്തുതിച്ചു വിരമിച്ചു. അതിൽ മനം തെളിഞ്ഞ ഷൺമുഖൻ ആ ഇന്ദ്രാദിദേവശ്രേഷ്ഠരെ പ്രസന്നങ്ങളായ തൃക്കണ്ണുകൾകൊണ്ടു നോക്കി, 'നിങ്ങൾക്കു സന്താപം വേണ്ടാ; ഞാൻ ശത്രുക്കളെ കൊന്നൊടുക്കാം' എന്നിങ്ങനെ അരുളിച്ചെയ്തു:—'..........'.

ഇതുകേട്ടു ദേവകളെല്ലാവരും ഭക്തിയോടേ വണങ്ങി സ്തുതിച്ചു മഹാത്മാവായ ഗുഹനോടപേക്ഷിച്ചു:—'........ . അവൻ ........ദുർജ്ജയനും ദുഷ്ടനും ദുർവൃത്തനും അതിക്രോധിയുമാകുന്നു; അവനെ ഇവിടുന്നു സംഹരിക്കണം. അഭയപ്രദ, ഇതൊന്നാണ്, ഞങ്ങൾക്കു വേണ്ടതു്.' അങ്ങിനെതന്നെ എന്നരുളിച്ചെയ്തു ജഗദീശ്വരൻ........എഴുന്നള്ളി.

.......... . ..........:—'........: 'ദാനവ, നീ ജഗത്തുകളെ തപിപ്പിച്ചതിനാൽ അപരാധിയായിരിയ്ക്കുന്നു; അതിനാൽ നിന്നെ ഞാൻ ശിക്ഷിയ്ക്കും: മൂന്നു ലോകത്തിന്റേയും രാജാവാണ് ഞാൻ!" ..........:—'..........; നാണമില്ലായ്മയാലാണ് നീ ഒതുങ്ങിയിരിക്കാത്തതു്!' ........ . ........:—'ആശ്രയം ലഭിക്കാതേ (തക്ക തുണയില്ലാതെ)........തരമില്ല; ആ തോററമ്പിയ ദേവേന്ദ്രനു പെട്ടെന്നു തുണ കിട്ടിയിരിയ്ക്കുമോ?' ദുർന്നിമിത്തങ്ങളും ദുരാത്മാവിന്നു കാണായിവന്നു: ........; ദൈത്യന്നു കൈയും കണ്ണും വിറച്ചു; വായ് വരണ്ടു; മനസ്സഴന്നു; പ്രിയതമമാരുടെ വദനാരവിന്ദങ്ങൾ വാടിക്കരിഞ്ഞു; കെടുതി സൂചിപ്പിയ്ക്കുന്ന ദുഷ്ടങ്ങളായ ക്രൂരജന്തുക്കൾ ചുഴലെസ്സഞ്ചരിച്ചു. എന്നാൽ ഇതൊന്നും കൂട്ടാക്കാതെ അവൻ ക്ഷണേന മനസ്സിന്നുറപ്പു വരുത്തി.

..........: കുതിരകളുടെ കുളമ്പുതട്ടി പിംഗളവർണ്ണമായ പൊടിപടലം പൊങ്ങുന്നു; ........; പായുന്ന തേരുകളിൽ കൊടിമരങ്ങൾ ഉയർന്നു നിൽക്കുന്നു; വെൺചാമരം വീശുന്ന അത്ഭുത വിമാനങ്ങൾ വിളങ്ങുന്നു; നാനാ........പൂക്കൾ ചൂടിയ ആഭരണാലംകൃതരായ പടയാളികളുടെ ഉറയൂരിയ ആയുധങ്ങൾ മിനുസമേറിയ പരിചകളിൽ പ്രതിഫലിയ്ക്കുന്നു; വന്ദിജനങ്ങൾ സ്തുതിഘോഷം മുഴക്കുന്നു! അസുരൻ........കേൾക്കവേ വിവന്നു:— ........പ്രചണ്ഡരണരഭസ, സുരവദനകുസുമചികാസനചന്ദ്ര, കുമാര! ........ ബഡബാനല, ഷൺമുഖ, ........! ജയിപ്പൂതാക വിശാഖനേ, ജയിപ്പൂതാക വിഭോ, ഭുവനത്തെയെല്ലാം കരകേററുന്നവനേ, സ്കന്ദ, ജയിപ്പൂതാക, ഗൌരീനന്ദന, ഘണ്ടാപ്രിയനേ! ജയിപ്പൂതാക വിശാഖ, വിഭോ, കൊടിക്കൂറനിര പിടിക്കപ്പെട്ടവനേ, കനകാഭരണഭാസുരനേ, കതിരവനിറമാന്നവനേ! ജയിപ്പൂതാക, സംഭ്രമമുളവാക്കുന്ന ലീലകളാൽ കുടലർതലയൊക്കെക്കൊയ്യുവനേ! ജയിപ്പൂതാക, താരകദനുജേന്ദ്രമാരക! ജയിപ്പൂതാക, സ്കന്ദ,

ഏഴുനാൾ പ്രായംചെന്ന ബാലകനേ! ജയിപ്പൂതാക, ജഗൽപടലശോക വിനാശനനേ! '

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, താരകവധോപാഖ്യാനം, കുമാരാഭിഷേകം ഒരുനൂററമ്പത്തെ|മ്പതാമദ്ധ്യായം.

—— (0) ——

# ഒരുനൂററരുപതാമദ്ധ്യായം

സൂതൻ:—*...........; ബാലനാൽ മരണം സമീപിച്ചതായി.കണ്ടു ശോകഗ്രസ്തചിത്തനായിത്തീന്ന അയാൾ ചട്ടയിടാതെ, പിൻതുണക്കാർ കൂടാതെ, കാൽനടയായി, അരമനയിൽ നിന്നു പുറപ്പെട്ടു. കാലനേമി മുമ്പായ ദൈത്യന്മാർ അമ്പരന്ന്, 'പടയാളികളേ, ഓടിച്ചെല്ലുവിൻ, പിടിക്കുവിൻ, പടകൂട്ടുവിൻ' എന്നുഴറുകയായി. ഭീഷണാകാരനായ താരകൻ കുമാരനെ കണ്ടു കഥിച്ചു:—'.........? പന്തുതട്ടി കളിച്ചുകൊൾക. നീ യുദ്ധഭീഷണരായ ദാനവരെ കണ്ടിട്ടില്ല; അല്ലെങ്കിൽ, കുട്ടിയാകയാൽ നിനക്ക് ഇത്രയേ അറിഞ്ഞുകൂടു!' കുമാരനും മുന്നിൽ നിൽക്കുന്ന താരകനോട്, ദേവകൾക്ക മനംകുളിക്കുമാറുരചെയ്തു:—'...........; ശസ്ത്രംകൊണ്ടാണ്, പോരിൽ ഭയമില്ലാത്ത ഭടന്മാക്കു പ്രയോജനം. ......'

.........രണകോവിദരായ സുരവൈരികൾ വീണ്ടും ദേവാനീതനായ കുമാരനെ കുന്തങ്ങൾകൊണ്ടും ബാണങ്ങൾകൊണ്ടും ഉഴക്കിൽ പ്രഹരിച്ചു; ............... .

അപ്പോൾ, അരിശംപൂണ്ട താരകാസുരേന്ദ്രൻ ഉരുക്കപൊൻതോൾവളയിട്ട കൈയിൽ ഒരു പൊന്നണിട്ടിവ്യഗദയെടുത്തു കുമാരനെ പ്രഹരിച്ചു; ............ ...........:—'...........: നീ എൻെറ വേലേററു ചത്തുകഴിഞ്ഞു! പഠിച്ച പയററു നോക്കിക്കൊൾക.'....... . ....

ആ ദാനവൻ വധിക്കപ്പെട്ടപ്പോൾ—ദേവകളുടെ മഹോത്സവത്തിൽ—നരകങ്ങളിൽപ്പോലും ദുഃഖിതനായ ഒരു പാപി ഇല്ലെന്നായി! തേജസ്സു വളന്ന ദേവന്മാർ അറുമുഖനെ സ്തുതിച്ചുകൊണ്ടും അംഗനമാരോടൊന്നിച്ചു വിഹരിച്ചുകൊണ്ടും ഉഴറോടെ സ്വഗൃഹങ്ങളിലേയ്ക്കു തിരിച്ചു; ..........:—'........... പ്രാതസ്സന്ധ്യ വന്ദിച്ചു സ്കന്ദചരിതം ചൊല്ലുന്നവൻ കല്മഷമെല്ലാമൊഴിഞ്ഞു വലിയ ധനേശ്വരനായി വരും. പരമദിവ്യമായ ഇതു രോഗികളായ കുട്ടികൾക്കും രാജസേവകക്കും സവ്വദാ സവ്കാമപ്രദമാകുന്നു; മരിച്ചാൽ മനുഷ്യന്നു ഷൺമുഖസായുജ്യവും ഇതുകൊണ്ടു സിദ്ധിക്കും.'

ശ്രീമൽസ്യമഹാപുരാണം, മനുമൽസ്യസംവാദം, താരകവധോപാഖ്യാനം, താരകവധം ഒരുനൂററരുപതാമദ്ധ്യായം.

—— X ——

* പത്മപുരാണം ഫൌ൦൨_ാംഭാഗം രണ്ടാംഖണ്ഡികമുതൽ നോക്കുക. 'ചക്ര'ത്തിനു പകരം വജ്രമാണിതിൽ; 'കുട്ടി കരുത്തേറിയ ദാനവന്മാരോട് ഉഴക്കിൽ പൊരുതിനിന്നു' എന്ന വാക്യം ഇതിലില്ല. ഫൌ൦൨_ാംഭാഗത്തുള്ള 'കൃത്തികാസുരൻ' കൃത്തികാസുതൻ എന്നാക്കിയും, 'വജ്രമാല' വജ്രമാമലയാക്കിയും വായിക്കണം.

# ഒന്നൂറററുപത്തൊന്നാമദ്ധ്യായം

ഋഷിമാർ:—"* ഇനി, ഹിരണ്യകശിപുവിനെ കൊന്നതും നരസിംഹത്തിൻെറ പാപനാശനമായ മാഹാത്മ്യവും കേൾക്കേണമെന്നുണ്ടു്."

സൂതൻ.—"ബ്രാഹ്മണരേ, പണ്ടു്............. .

...............

..........ഈ വരപ്രദാനം കേട്ടിട്ടു ദേവകളും ഗന്ധർവരും ഋഷിമാരും നാഗന്മാരും പിതാമഹനോടു ചെന്നുണർത്തിച്ചു:—'..........; അതിനാൽ, ഭഗവൻ, ദയചെയ്തു്, അവനെ കൊല്ലുവാനുള്ള ഉപായം കല്പിച്ചു വിചാരിക്കണം! സർവ്വഭൂതങ്ങളുടേയും ആദികർത്താവും, സ്വയംപ്രഭുവും, ഹവ്യകവ്യസ്രഷ്ടാവും, അവ്യക്തനും, പ്രകൃത്യതീതനുമാണല്ലോ നിന്തിരുവടി.' ഈ സർവലോകഹിതമായ വചനം കേട്ടിട്ടു പിതാമഹൻ തിരുവടി ദേവകളെ അമൃതപ്പാടാകുന്ന കുളിർജലംകൊണ്ടാശ്വസിപ്പിച്ചു:—'..........; അതു തീർന്നാൽ അവനെ വിഷ്ണുഭഗവാൻ കൊന്നുകൊള്ളും.'.................

...............ത്രിവിഷ്ടപസ്ഥരായ..........പാർത്തും വന്നു. കാലബലത്താൽ ചോദിതനായി വരമദം വളർന്നു്, യജ്ഞഭാഗവും........തൻമൂലം ഇന്ദ്രാദിദേവന്മാർ,..........വസുക്കൾ, യക്ഷർ, സിദ്ധർ, ദ്വിജമഹർഷിമാർ എന്നിവർ...........പ്രാപിച്ചു...............

..............

ഇപ്രകാരം ഉരചെയ്തു ദേവശ്രേഷ്ഠരെ പിരിച്ചയച്ചിട്ടു ഭഗവാൻ ഹിരണ്യകശിപുവിനെ കൊല്ലുവാനൊരുമ്പെട്ടു: മഹാബാഹുവായ തന്തിരുവടി ഒട്ടും താമസിയാതെ ഓംകാരത്തെ തുണയാക്കി, പകുതി നരൻെറതും..........ധരിച്ചു്, തൃക്കയ്യാൽ ഓംകാരത്തെ കൈക്കു പിടിച്ചു്, തേജസ്സുകൊണ്ടു..........എഴുന്നള്ളി. ..........: ..........ചെടിപ്പടർപ്പുകൾ വളരെ പൂംകുലകളേന്തിയും, ദിവ്യരത്നങ്ങളായ വൃക്ഷങ്ങൾ..........; .......... .

.. .....; തുമ്പണം പൂലന്ന പൂംകുല നിറഞ്ഞ പലതരം പർവതലതകൾ ഭഗവാൻെറ തൃക്കൺ കുളിർപ്പിച്ചു. കൈത, അശോകം, ചരളം, പുന്ന, മയിലെള്ളു്, നീർമരുതു്, മാവു്, കടമ്പു്, നീർക്കടമ്പു്, മലംകാര (അല്ലെങ്കിൽ ഒരുതരം നാരകം), ഇലഞ്ഞി, ഞമ, ഞാഴൽ, പാതിരി, ഇലവു്, മഞ്ഞൾമരം, പയൻ, കരിംപന, പച്ചിലമരം, പതിമുകം എന്നി

* പത്മപുരാണം, സൃഷ്ടിഖണ്ഡം, ൪൨-ാമദ്ധ്യായം നോക്കുക. ൧൦൯-ാംഭാഗത്തുള്ള 'ഋഷികളോ മനുഷ്യരോ' എന്നതിന്നു പകരം ഋഷികൾ എന്നേ ഇതിലുള്ളു; 'ഉണങ്ങിയതുകൊണ്ടോ' എന്നതിന്നുശേഷം പകലോ രാത്രിയോ എന്നുകൂടി ചേർക്കണം. ൧൧൨-ാം ഭാഗത്തു 'ക്ഷയമില്ല' എന്നതു തളർച്ചയില്ല എന്നു വായിക്കണം; 'ചെങ്ങഴിനീർപ്പൂവി'ന്നു പകരം കരിംകുവളപ്പൂവും, 'കൽഹാര'ത്തിന്നു പകരം ആമ്പൽപ്പൂവുമാണിതിൽ. ൧൧൪-ാം ഭാഗത്തുള്ള 'ഗവിഷ്ഠ'നെ ഗവിഷ്ഠനാക്കണം.

വയും മററു പൂമരങ്ങളും അവിടെ കാണപ്പെട്ടു. സ്വദേശവൃക്ഷങ്ങളും വിദേശവൃക്ഷങ്ങളും നല്ല തടിയോടും കൊമ്പുകളോടും കൂടി എത്രയോ വാര പൊക്കം പൂണ്ട് അഗ്നിക്കൊപ്പം ഉജ്ജ്വലിയ്ക്കുന്നു; കരിങ്ങലി *........പരിശോഭിയ്ക്കുന്നു;..... ; വൃക്ഷാഗ്രങ്ങളിൽ.....ചകോരപക്ഷികൾ സഹർഷം.....നോക്കുന്നു.

ആ സഭയിൽ........വിരിച്ചതിന്മേൽ, അനർഘവജ്രമണികൾ പതിച്ച കണ്ഡലങ്ങൾ മിന്നിത്തിളങ്ങുന്ന വിചിത്രാഭരണവസ്ത്രനായ ദൈത്യപ്പെരുമാൾ ഇരുന്നരുളുന്നു: ചുററും വളരെ സ്ത്രീകളുണ്ട്; ദിവ്യസുഗന്ധമിയന്ന കാററ് അതിസുഖമാംവണ്ണം വീശുന്നു; അസുരമുഖ്യന്മാർ ഉപചരിയ്ക്കുന്നു; ഗന്ധർവശ്രേഷ്ഠന്മാർ ദിവ്യതാനത്തോടുകൂടി പാട്ടുപാടുന്നു; വിശ്വാചി,........ സൌരഭേയി, സമീചി,.....രംഭ, ശുചിസ്മിതയായ ചിത്രലേഖ, ചാരുകേശി, ഘൃതാചി,........മുതിക്കുന്നു:........സുരഹന്താവ്, ദുഃഖഹന്താവ്, സുനാമാവ്, സുമതി,........സുരൂപൻ, കരുത്തേറിയ സ്വബലൻ,........ഘടാസ്യൻ, അകമ്പനൻ, ഇന്ദ്രനെത്തപിപ്പിക്കുന്ന പ്രജനൻ തുടങ്ങി........ : ........ .

വിചിത്രങ്ങളായ.......മൃഗപതിയ്ക്കു കാണുമാറായി.

ശ്രീമത്സ്യമഹാപുരാണം മനുമത്സ്യസംവാദം, ഹിരണ്യകശിപുവധോപാഖ്യാനം, നരസിംഹപ്രാദുർഭാവം ഒരുനൂററുപത്തൊന്നാമദ്ധ്യായം.

——— (o) ———



## ഒരുനൂററുപത്തിരണ്ടാമദ്ധ്യായം

സൂതൻ:—

¶........... .

പ്രഹ്ളാദൻ:—'.......സ്വരൂപം നാം........ചന്ദ്രനും ആദിത്യന്മാരും വസുക്കളും വൈശ്രവണനും........'

........... . ഇടിവാളിനൊപ്പം പായുന്ന ആ ഇന്ദ്രസദൃശരായ ദാനവന്മാർ കയറേന്തിയ കൈകളുയർത്തി, മൂപ്പുടപ്പാമ്പുകളെന്നപോലെ ചുഴന്നു നിന്നു. പൊൻപണ്ടങ്ങളണിഞ്ഞവരും മഞ്ഞപ്പട്ടുടുത്തവരും തൂമുത്തുമാല തോളിൽത്തൂങ്ങുന്നവരുമായ അവർ ചിറകുകൾ പരത്തിയ അരയന്നങ്ങളെന്നപോലെ കാണപ്പെട്ടു. കിരീടകടകാംഗദധാരികളായ ആ പവനതുല്യബലന്മാരുടെ ശിരസ്സുകൾ പ്രഭാതസൂര്യന്റെ പ്രഭപൂണ്ടു ശോഭിച്ചു. ഉജ്ജ്വലങ്ങളായ ഘോരമഹായുധങ്ങൾ ആഞ്ഞുവിടുന്ന ആ മഹാബലന്മാരാൽ ചുററപ്പെട്ട നരസിംഹം, ഗുഹാന്തരങ്ങളിൽ ഇരുട്ടിയററി പേമാരി പെ

* വൃക്ഷനാമങ്ങൾക്കു വ്യത്യാസമില്ലായ്കയില്ല.

¶ പത്മപുരാണം ൧൭൩-ാം ഭാഗത്തു 'കാലചക്രം' എന്നാദിയായ വാചകം മുതൽക്കു വായിയ്ക്കുക. പ്രഹ്ളാദൻ എന്നതിന്നു ശേഷം ദിവ്യചക്ഷുസ്സിനാൽ എന്നു ചേർക്കണം; 'അവ്യക്തമായി, പരമമായി' എന്നുള്ളതു അവ്യപ്രഭവമായി എന്നാക്കണം; 'സനാതനമായ ധർമ്മവും' എന്നതു് സനാതനങ്ങളായ ലോകധർമ്മങ്ങളും എന്നാക്കണം. ൧൭൪-ാംഭാഗത്തുള്ള 'ഹുങ്കാര'ത്തിന്നു പകരം കങ്കാളമാണിതിൽ; 'ദണ്ഡ്' എന്നതു ദണ്ഡാസ്ത്രം എന്നു വായിക്കണം. അസ്ത്രനാമങ്ങൾക്കു കുറേശ്ശെ വ്യത്യാസമുണ്ട്. 'നാന്തകം' നന്ദകമാക്കുക.

യുന്ന മേഘങ്ങളാൽ പർവ്വതമെന്നപോലെ പരിലസിച്ചു. അവർ ഒത്തൊരുമിച്ചു വമ്പിച്ച ശസ്ത്രങ്ങൾകൊണ്ടു പ്രഹരിയ്ക്കുമ്പോഴും, പ്രകൃത്യാ പ്രതാപസ്ഥിരനായ ഭഗവാൻ ഒരു കലുക്കവുമില്ലാതെ ഹിമവാനെപ്പോലെ നിലകൊണ്ടു! ദൈത്യന്മാരാകട്ടെ, ആ പാവകതേജസ്സായ നരസിംഹമൂർത്തിയെപ്പേടിച്ച്, കാററ കടൽത്തിരകൾപോലെ ഇളകിമറിഞ്ഞു.

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, ഹിരണ്യകശിപുവധോപാഖ്യാനം, നരസിംഹദൈത്യയുദ്ധാരംഭം ഒരുനൂററുപന്ത്രണ്ടാമദ്ധ്യായം.

——*——

# ഒരുനൂററുപതിമൂന്നാമദ്ധ്യായം

സൂതൻ:—കഴുത, മകരമത്സ്യം, പാമ്പ്, ചെന്നായ്, പന്നി, ബാലസൂര്യൻ, ധൂമകേതു, ചന്ദ്രക്കല, അരയന്നം, കോഴി, സിംഹം, കാക്ക, കഴുകൻ, പെരുംമുതല എന്നിവയെപ്പോലത്ത മുഖമുള്ളവരും അഗ്ന്യുജ്ജ്വലമുഖന്മാരും ഇരുനാവന്മാരും തീക്കൊള്ളിവായന്മാരും തലവളഞ്ഞവരും മററുമായി പർവ്വതശരീരന്മാരായ ഘോരാസുരന്മാർ ബലക്കുറുമ്പോടെ വാ പിളത്തും ചുണ്ടു നക്കിയും ആ അവധ്യനായ സിംഹത്തിന്റെ മേൽ ശസ്ത്രങ്ങൾ വർഷിച്ചു; എന്നാൽ അവിടേയ്ക്കു വേദനയുണ്ടായില്ല! വീണ്ടും ദാനവത്തലവന്മാർ ചൊടിച്ചു പാമ്പുകളെപ്പോലെ ചീററിക്കൊണ്ടു കേസരിയുടെ മേൽ മററു ഘോരാസ്ത്രങ്ങൾ വാരിച്ചൊരിഞ്ഞു; എന്നാൽ അവയെല്ലാം, പർവ്വതത്തിൽ മിന്നാമിനുങ്ങുകളെന്നപോലെ ആകാശത്തു ലയിക്കുകയാണുണ്ടായത്! അതിൽ അരിശമിയന്ന ദൈത്യന്മാർ മൃഗേന്ദ്രന്റെ നേക്കു നാലുവശത്തുനിന്നും ഉജ്ജ്വലങ്ങളായ ദിവ്യചക്രങ്ങൾ ആഞ്ഞെറിഞ്ഞു: ആ ചക്രങ്ങൾ, കല്പാന്തത്തിൽ സൂര്യചന്ദ്രഗ്രഹങ്ങളെന്നവണ്ണം മിന്നിത്തിളങ്ങിക്കൊണ്ട്, ആകാശത്തങ്ങുമിങ്ങും പാഞ്ഞു; ഉടനേ ആ തീജ്വാലയെപ്പോലത്ത ചക്രങ്ങളെല്ലാം മഹാത്മാവായ സിംഹത്താൽ വിഴുങ്ങപ്പെട്ടു! ആ ചക്രങ്ങൾ തിരുവായിലേക്കു കടക്കുമ്പോൾ, മേഘങ്ങളുടെ ഉള്ളിൽപ്പൂകുന്ന സൂര്യചന്ദ്രഗ്രഹങ്ങളെന്നവണ്ണം ശോഭിച്ചു.

ഹിരണ്യകശിപു വീണ്ടും, മെഴുക്കിട്ടു മിന്നൽക്കൊപ്പം തിളങ്ങുന്ന ഒരു കരുത്തേറിയ ഭയങ്കര വേൽ ആഞ്ഞുചാട്ടി; അതു് അടുത്തെത്തുമ്പോഴെയ്ക്കും, സിംഹഭഗവാൻ ഒരു കൊടിയ ഹുംകാരംകൊണ്ടുതന്നെ മുറിച്ചുകളഞ്ഞു! മുറിഞ്ഞു തീപ്പൊരികൾ പാറിയ ആ വേൽ, ആകാശത്തുനിന്നു് ഒരു വലിയ കൊള്ളിമീനെന്നപോലെ നിലത്തു പതിച്ചു. അകലത്തുനിന്നണഞ്ഞ നാരാചനിര സിംഹത്തിന്നു് ഒരു കാന്തിമത്തായ കരിങ്കുവളപ്പൂമാലപോലെ ശോഭിച്ചു! മൃഗേന്ദ്രൻ ഗർജ്ജിച്ചു വേണ്ടതിൻവണ്ണവും നിർബാധമായും പൊരുതി ആ സൈന്യത്തെ, കാററു പുൽത്തലപ്പുകളെ എന്നവണ്ണം പറപ്പിച്ചു. അപ്പോൾ അസുരത്തലവന്മാർ ആകാശത്തു കേറിനിന്നു്, കുന്നോളം പോന്ന പാറകളും വമ്പിച്ച പർവ്വതശൃംഗങ്ങളും വർഷിച്ചു;

ആ പെരിയ ശിലാവർഷം സിംഹത്തിൻെറ തലയിൽ വീണ്, മിന്നാമിനുങ്ങിൻ നിരയെന്നപോലെ പത്തു ദിക്കിലേയ്ക്കും പൊട്ടിത്തെറിച്ചു! വീണ്ടും അസുരന്മാർ കൽക്കൂട്ടംകൊണ്ട്, അരിന്ദമനായ മൃഗേന്ദ്രനെ, മേഘങ്ങൾ പേമാരികൊണ്ടു പർവതത്തെ എന്നവണ്ണം മൂടിക്കളഞ്ഞു; എന്നാൽ അസുരന്മാൎക്കു തന്തിരുവടിയെ, തള്ളിക്കേറുന്ന കടലിന്നു മന്ദരമാമലയെ എന്നവണ്ണം ഒന്നനക്കാതെ കഴിഞ്ഞില്ല! ശിലാവർഷം ഉടയ്ക്കപ്പെട്ടപ്പോൾ ജലവർഷം തുടങ്ങി: അച്ചുതണ്ടോളം പോന്ന ജലധാരകൾ അത്യുഗ്രമായ ഉരക്കോട്ടുകൂടി ആകാശത്തുനിന്നു നീളെ നിപതിക്കുകയായി; വാനവും ദിഗ്വിദിക്കുകളുമെല്ലാം മറയപ്പെട്ടു; ദ്യോവിലും ഭൂവിലും—എല്ലായിടത്തും—ഇടമുറിയാത്ത പേമാരിതന്നെ. എന്നാൽ അതിൽ ഒരു തുള്ളിപോലും, മായയാൽ സിംഹരൂപം ധരിച്ചു പോരിലമരുന്ന ഭഗവാൻെറ മേൽ വീഴുകയുണ്ടായില്ല!

ശിലാവർഷം ഉടയ്ക്കപ്പെടുകയും ജലവർഷം വററിയ്ക്കപ്പെടുകയും ചെയ്തപ്പോൾ * ഹിരണ്യകശിപു മായകൊണ്ടു കാററററു കത്തിയാളുന്ന തീയിനെ നിർമ്മിച്ചു;...............

...........കറുത്തിരുണ്ട.........കാണപ്പെട്ടു; സൂര്യൻ ഇടയ്ക്കിടയ്ക്കു ഭൂമിയിലും ആകാശത്തുമായി സ്ഥിതിചെയ്തു രശ്മിവൃന്ദത്തെ വർഷിച്ചു. പുകനിറത്തിൽ........വാനത്തുദിച്ചു;..........ശനിയും ചൊവ്വയും അഗ്നിപോലെ കത്തിയെരിഞ്ഞു;..........; ചന്ദ്രനിൽ എരികൊള്ളിമീനുകൾ സംഘട്ടനം ചെന്നലച്ചു.........ഉച്ചയ്ക്കുശേഷം വെയിലത്ത് ആരുടേയും നിഴലിന്നു വ്യത്യാസം വന്നില്ല.

.......അസുരക്കു ക്ഷയവും......ഉണ്ടായിവന്നു; അവ ദൈത്യേന്ദ്രന്റെ നാശത്തിന്നു കാലത്താൽ ഉണ്ടാക്കപ്പെട്ടവയത്രേ. മഹാത്മാവായ .......നിലം പൊത്തിപ്പോയി! ....! സമുദ്രങ്ങൾക്കടിയിലുള്ള.......... ..........കത്തിയെരിയുകയായി! പാതാളത്തിന്നടിയിലുള്ള തേജോധരങ്ങളായ നാഗങ്ങളും ഇളകിച്ചുമഞ്ഞു!

ഹിരണ്യകശിപു ചൊടിച്ചു ചുണ്ടുകടിച്ച് ആദിവരാഹംപോലെ ഭൂമിയിൽ കാലമർത്തപ്പോൾ............

കുറുമ്പേറിയ ഹിരണ്യകശിപു...........പാഞ്ഞടുത്തു. അവനെ ഓംകാരസഹായനായ മൃഗേന്ദ്രൻ പോരിൽ മേലെയ്ക്കു ചാടി കൂർത്ത കൂററൻ നഖങ്ങൾകൊണ്ടു പിളർത്തി കൊലചെയ്തു!.........

* പത്മപുരാണം ൬൬൮-ാം ഭാഗത്തു ഒടുവിലെ ഖണ്ഡികമുതൽ അധ്യായാവസാനംവരെ നോക്കുക. ൬൬൯-ാം ഭാഗത്തു 'ഉൽഗമിച്ചു' എന്നതിന്നു പകരം ശോഭിച്ചു എന്നാണിതിൽ; 'ബുദ്ധിക്ഷയത്തോടെ' എന്നതിൻെറ സ്ഥാനത്തു നിറംകെട്ട എന്നാണിതിൽ. ൬൭൦-ാംഭാഗത്തും മററുമുള്ള നദികൾ മുതലായവയുടെ പേരുകൾക്കു അല്പാല്പം വ്യത്യാസമുണ്ട്.

[ശ്ലോകങ്ങൾ]

ബ്രഹ്മാവ്:—

'ബ്രഹ്മാവും രുദ്രനും നീ താനിന്ദ്രനും നീ സുരോത്തമൻ
കർത്താവും നീ വികർത്താവും ലോകങ്ങൾക്കാദിയന്തവും!
പരസിദ്ധി, പരൻ ദേവൻ, പരമന്ത്രം, പരാഹുതി,
പരധർമ്മം, പരം വിശ്വം, പുരാണൻ പരമൻ ഭവാൻ!
പരദേഹം, പരബ്രഹ്മം, പരയോഗം, പരോക്തിയും,
പരഗുഹ്യം, പരാഗതി, പുരാണൻ പരമൻ ഭവാൻ!
പരാൽപരം പരപദം, പരദേവൻ പരാൽ പരൻ,
പരാൽപരം പരം ഭൂതം, പുരാണൻ പരമൻ ഭവാൻ!
പരാൽ പരം പരം ഗുഹ്യം, പരമേന്മ പരാൽ പരം,
പരാൽ പരം പരമഹൽ, പുരാണൻ പരമൻ ഭവാൻ!
പരാൽ പരം പരനിധി, പരശുദ്ധം പരാൽപരം,
പരാൽ പരൻ പരൻ ദാന്തൻ പുരാണപുരുഷൻ ഭവാൻ!'
..............."

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, ഹിരണ്യകശിപുവധോപാഖ്യാനം,
ഹിരണ്യകശിപുവധം ഒരുനൂററുപത്തിമൂന്നാമദ്ധ്യായം.

—————— * ——————

# ഒരുനൂററുപത്തിനാലാമദ്ധ്യായം

ഋഷിമാർ:— * "നരസിംഹമാഹാത്മ്യം വിസ്തരിച്ചു പറഞ്ഞുവല്ലോ. ഇനി, തന്തിരുവടിയുടെ തന്നെ മറെറാരു മാഹാത്മ്യം വിസ്തരിച്ചു പറയുക: ഹിരണ്മയപത്മത്തിൽ നിന്ന് ഈ ലോകം ഉണ്ടായതെങ്ങിനെ? എങ്ങിനെയാണ്, പണ്ടു പത്മമദ്ധ്യത്തിൽ വിഷ്ണുവിൻെറ സൃഷ്ടിയുണ്ടായതു്?"

സൂതൻ:—"നരസിംഹമാഹാത്മ്യം കേട്ടിട്ടു വിസ്മയത്താൽ കൺവിടന്ന് വൈവസ്വതമനു വീണ്ടും വിഷ്ണുവോടു ചോദിച്ചു:—'ജനാർദ്ദന, എങ്ങിനെയാണ്, പാത്മമഹാകല്പത്തിൽ സമുദ്രസ്ഥനായ നിന്തിരുവടിയുടെ നാഭിയിൽ പത്മമയമായ ജഗത്തുണ്ടായിവന്നതു്? പ്രഭാവത്താൽ കടൽവെള്ളത്തിൽ പള്ളിനിദ്രചെയ്യുന്ന പത്മനാഭൻെറ പുഷ്കര (പത്മ) ത്തിൽ പണ്ടു ദേവകളും ഋഷിമാരും മററും എങ്ങിനെയുണ്ടായി? യോഗജ്ഞരിൽ ശ്രേഷ്ഠനായുള്ളോവേ, ഈ യോഗം ഒട്ടൊഴിയാതെ അരുളിച്ചെയ്താലും; അവിടുത്തെ കീർത്തി കേട്ടിട്ട് എനിയ്ക്കു മതിവരുന്നില്ല. പുകളേറിയ പുരുഷോത്തമൻ എത്രകാലം ചെല്ലുമ്പോൾ കിടക്കും? എത്രകാലം

* പത്മപുരാണം, സൃഷ്ടിഖണ്ഡം, മുപ്പത്താറാമദ്ധ്യായം നോക്കുക. ൧൬൭-ാംവശത്തുള്ള 'അതിഗുപ്തമായ ധർമ്മവും' ഇതിലില്ല; 'ആദിമദ്ധ്യാന്തങ്ങളും' എന്നുള്ളതിനു പകരം അമൃതവും അക്ഷരവും എന്നാണിതിൽ; 'പ്രധാനപുരുഷോത്തമൻ' പുരാണപുരുഷോത്തമനുമാണ്.

പള്ളിക്കുറുപ്പുകൊള്ളും? ആ കാലം ഏതാണ്? എത്രകാലംകൊണ്ടു് ഉണൎന്നെഴുന്നേല്ക്കും? ........!'

മത്സ്യം:—'സൂൎയ്യകുലോല്ഭവ,........അനന്തരൂപംതന്നെ!'

ആദിപുരാണങ്ങളിൽനിന്നും വേദങ്ങളിൽനിന്നും മഹാത്മാക്കളായ ബ്രാഹ്മണരുടെ വാക്കുകളിൽനിന്നും കേട്ടിട്ടുള്ളതു കേട്ടുകൊള്ളുക; യാതൊന്നിനെ . . . . . . പറയാം. . . . . . ; നാരായണാത്മകമായ പരത്തെ അറിവാൻ ആരാളാകും? വിശ്വങ്ങളുടെ ഇരിപ്പിടമായ ബ്രഹ്മാവിന്നുപോലും ശരിയ്ക്കറിഞ്ഞുകൂട. . . . . . . ! അതു യജ്ഞങ്ങൾക്കെല്ലാം ഇജ്യവും, സൎവദൎശികൾക്കു തത്വവും, അദ്ധ്യാത്മവേദികൾക്കു ചിന്ത്യവും, അധിദൈവമായ ദൈവവും, അധിയജ്ഞമായ യജ്ഞവും, അധിഭൂതമായ ഭൂതവും, പരമൎഷികൾക്കു പരവുമാകുന്നു. വേദനിൎദ്ദിഷ്ടമായ യജ്ഞവും, തപസ്സും, . . . . . ക്ഷേത്രജ്ഞനും, പ്രണവവും, പുരുഷനും, ശാസ്താവും, പഞ്ചപ്രാണനും, ധ്രുവനും, അക്ഷരനും, കാലവും, പാകവും, പാചകനും, ദ്രഷ്ടാവും, സ്വാദ്ധ്യായവും തന്തിരുവടിതന്നെ; ആ ഏകൻ പലതരം ഭാവങ്ങൾകൊണ്ടു കീൎത്തിക്കപ്പെടുന്നു. തന്തിരുവടിയിങ്കൽനിന്നു പരമായി ഒന്നുമില്ല. എല്ലാം ചെയ്യുന്നതും . . . . . . ; . . . . . .

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, പത്മപ്രാദുൎഭാവോപാഖ്യാനപ്രാരംഭം
ഒരുനൂററുപത്തിനാലാമദ്ധ്യായം.

———o———

## ഒരുനൂററരുപത്തഞ്ചാമദ്ധ്യായം

സൂതൻ:—

രവിനന്ദന, * നാലായിരം കൊല്ലവും സന്ധ്യയുടെ എണ്ണൂറു കൊല്ലവുംകൂടിയതത്രേ കൃതയുഗം: . . . . ; സത്യവും ശൌചവും ധൎമ്മവും വൎദ്ധിച്ചിരിയ്ക്കും; സജ്ജനങ്ങൾ ചെയ്യുന്നതും ചൊല്ലുന്നതും . . . . ; . . . . . . . : അന്നു് അധൎമ്മം . . . . . നില്ക്കുന്നു; സത്യവും സത്വവുമത്രേ ത്രേതായുഗത്തിലെ ധൎമ്മം. എല്ലാജ്ജാതികൾക്കും ത്രേതായുഗത്തിൽ പ്രകൃതിമാററം വരും, തീൎച്ചയാണു്; അതിനാൽ. . . . . .തീരും. ഇങ്ങനെയാണു് ത്രേതായുഗത്തിന്റെ ദേവനിൎമ്മിതമായ വിചിത്രഗതി........:അന്നു് ആളുകളെല്ലാം അൎത്ഥക്കൊതിയരും രജോഗുണാക്രാന്തരും ദ്രോഹികളും ക്ഷുദ്രരുമായിത്തീരും; ധൎമ്മത്തിന്റെ നില. . . . . ആകും; കലിയുഗമടുക്കുന്നതിനാൽ ധൎമ്മം ക്രമേണ ക്ഷയിച്ചുവരും; ദ്വാപരത്തിന്റെ അവസാനത്തിൽ ബ്രാഹ്മണ്യം ഇടിയും; ............ .........: .........; അന്നു മനുഷ്യർ കാമികളും തമോഗുണത്താൽ മൂടപ്പെട്ടവരുമായിത്തീരും; സാത്വികനായോ സാധുവായോ .........ആരും ഉണ്ടാകില്ല;............

* പത്മപുരാണം ൧൧൮-ാം ഭാഗം ഒന്നാംഖണ്ഡിക മുതൽക്കു ൧൧൯-ാം ഭാഗത്തു 'ജലം വൎഷിയ്ക്കും' എന്നതുവരെയുള്ളതാണു് ഈ അദ്ധ്യായത്തിലെ വിഷയം.

ആ പകൽ കഴിഞ്ഞാൽ സർവ്വജീവികൾക്കും ഉടലറുതിയായി: ലോകസംഹാരത്തിന്നു വേണ്ടി, ഭൂതകർത്താവായ മഹാഭൂതേശ്വരൻ പഞ്ചഭൂതങ്ങളെ ഉപസംഹരിച്ചു ബ്രഹ്മാദിദേവകൾക്കും ദൈത്യദാനവർക്കും യക്ഷരക്ഷസ്സുകൾക്കും..........നാശം വരുത്തും:.......... .

ശ്രീമൽസ്യമഹാപുരാണം, മനുമൽസ്യസംവാദം, പത്മപ്രാദുർഭാവോപാഖ്യാനം, യുഗപരിമാണാദികഥനം ഒരുനൂററിരുപത്തഞ്ചാമദ്ധ്യായം.

—(o)—

# ഒരുനൂററിരുപത്താറാമദ്ധ്യായം

സൂതൻ:— * സത്ത്വമൂർത്തിയായി യോഗിയായ നാരായണൻ സൂര്യനായിട്ടു..........വററിക്കും; സമുദ്രമെല്ലാം കുടിച്ചിട്ടു..........ഭൂമിയെ രശ്മികൾകൊണ്ടു പിളർത്തു് അടിയിലേയ്ക്കു പോയി പാതാളത്തിലെ മികച്ച ജലവും എടുത്തു കുടിക്കും; മൂത്രം, രക്തം, നലവു് മുതലായി..........വിഷ്ണു പിന്നെ കാററായിട്ടു ലോകമെല്ലാം കുലുക്കി പ്രാണാപാനസമാനാദിവായുക്കളെ ആകർഷിക്കും. ഉടനേ ഇന്ദ്രിയഗുണങ്ങളൊക്കെ പഞ്ചഭൂതങ്ങളിൽ തന്നെ ചെന്നുചേരും: ഗന്ധഘ്രാണശരീരങ്ങൾ പൃഥിവിയിലും, ജിഹ്വാരസക്ലേദങ്ങൾ ജലത്തിലും, രൂപചക്ഷുർവ്വിപാകങ്ങൾ തേജസ്സിലും, സ്പർശപ്രാണചേഷ്ടകൾ വായുവിലും, ശബ്ദശ്രോത്രസുഷിരങ്ങൾ ആകാശത്തിലും ലയിക്കും. ലോകയാത്ര..........നശിപ്പിക്കപ്പെടും. എല്ലാവരുടേയും മനസ്സ്, ബുദ്ധി, ക്ഷേത്രജ്ഞൻ (ജീവാത്മാവു്) എന്നിവ ആ വരേണ്യനായി പരമേഷ്ഠിയായിരിക്കുന്ന ഹൃഷീകേശനിൽ ചെന്നടങ്ങും.

പിന്നീടു്..........കമ്പിപ്പിക്കപ്പെട്ട വൃക്ഷശാഖകളിൽ സംഘർഷണത്താലുണ്ടായ ഒരഗ്നി—സംവർത്തകാഗ്നി—ചലപാടായി കത്തിജ്ജ്വലിച്ചു സകലത്തേയും ചുട്ടെരിക്കുന്നു—........... ഇങ്ങനെ യുഗാന്തകർമ്മത്താൽ ലോകമെല്ലാം ഭസ്മീകരിച്ചിട്ടു ജഗൽഗുരുവായ ജനാർദ്ദനൻ വീണ്ടും തീ കെടുത്തുന്നു..........സനാതനൻ..........മഹിപ്പിച്ചും ഭൂമിയെ മുക്കിയും..........കൊള്ളുന്നു —ആ..........യോഗി മുമ്പത്തെ രൂപം ധരിച്ചു..........ചെയ്യുന്നു; ..........; കാണാനുമില്ല, ചെല്ലാനുമില്ല, അറിയാനുമില്ല, അരികത്തുമില്ല ആരും. ..........! പൃഥിവ്യപ്തേജോവായ്വാകാശങ്ങളേയും, പ്രജാപതിയായി ഭുവനധാരിയായി സുരേശ്വരനായി ശ്രുതികൾക്കിരിപ്പിടമായി മഹാമുനിയായിരിക്കുന്ന ബ്രഹ്മാവിനെക്കൂടിയും സംഹരിച്ചു തന്തിരുവടി വീണ്ടും ശയിച്ചരുളുന്നു.

ശ്രീമത്സ്യമഹാപുരാണം, മനുമൽസ്യസംവാദം, പത്മപ്രാദുർഭാവോപാഖ്യാനം, ജഗൽസംഹാരവർണ്ണനം ഒരുനൂററിരുപത്താറാമദ്ധ്യായം.

—o—

* പത്മപുരാണം ഉത്തരഖണ്ഡം൨൦ഭാഗത്തു 'യോഗിയായ നാരായണൻ' എന്നതു മുതൽ ൪ എന്ന൨൦-ാം ഭാഗത്തുള്ള 'ഏകാർണ്ണവലോകത്തിൽ ശയിക്കുന്നു' എന്നതുവരെ വായിക്കുക.

# ഒരുനൂററുപത്തേഴാമദ്ധ്യായം

സൂതൻ:—* ഇങ്ങനെ ഭൂമിയെ വെള്ളംകൊണ്ടു മൂടിയിട്ട് ഒററക്കടലായിച്ചമഞ്ഞ ലോകത്തിൽ, മഹാദ്യുതിയായി വിരജസ്കനായി മഹാബാഹുവായി അക്ഷയബ്രഹ്മമായി ഹംസനായിരിക്കുന്ന നാരായണസ്വാമി പെരുംകടലോളം പോന്ന മഹാരജസ്സിന്റെ നടുവിൽ തമസ്സിനാൽ മറയ്ക്കപ്പെട്ട് ആത്മസ്വരൂപത്താൽ പ്രകാശിച്ചുംകൊണ്ടു സാത്വികമനസ്സോടെ ശയിച്ചരുളുന്നു; ഇതു ബ്രഹ്മാവിനാൽ പണ്ടറിയപ്പെട്ടതും രഹസ്യമായ ആരണ്യകോപനിഷത്തിൽ പ്രതിപാദിക്കപ്പെട്ടതുമായ യഥാർത്ഥപരമജ്ഞാനമത്രേ. യജ്ഞപുരുഷനെന്നു കീർത്തിക്കപ്പെടുന്നതും മററു പുരുഷനും ആ പുരുഷോത്തമൻ തന്നെ. ...............

..........അദ്ദേഹം...............................വിസ്മയപ്പെട്ടുപോയി! ജലമദ്ധ്യത്തിലായി നിന്ന്,...........തിരുവയററിലാക്കപ്പെട്ടു...........: വനങ്ങളും ...........സന്ദർശിച്ചു; അതിങ്കൽ ബ്രാഹ്മണാദികളായ ചതുർവർണ്ണങ്ങളും ആശ്രമങ്ങളുമൊക്കെ, ഞാൻ മുമ്പു പറഞ്ഞതിൻവണ്ണം ശരിയായി സദാചാരം അനുഷ്ഠിക്കുന്നുണ്ടായിരുന്നു. അങ്ങനെ ഒരു നൂററാണ്ടു മുഴുവൻ ആ ബുദ്ധിമാൻ ഭൂമിയിലെല്ലാം സഞ്ചരിച്ചു; എന്നാൽ തിരുവയററിന്ന് അററം കാണുകയുണ്ടായില്ല!

പിന്നീടൊരിക്കൽ വീണ്ടും തിരുവായിലൂടെ പുറത്തണഞ്ഞ മാർക്കണ്ഡേയൻ പേരാലിൻകൊമ്പത്തു ശയിക്കുന്ന ഒരു ബാലനെ കണ്ടെത്തി: ആ ബാലൻ മഞ്ഞിനാൽ മറഞ്ഞ ഏകാർണ്ണവജലത്തിൽ, ഭൂതങ്ങളൊന്നുമില്ലാത്ത ലോകത്തിൽ, ശാന്തനായി ക്രീഡിക്കുകയായിരുന്നു; മുനിയ്ക്കു് അത്ഭുതവും കൌതുകവും വളൎന്നു. 'ഇതു മുമ്പ് കണ്ടതായിത്തോന്നുന്നു' എന്നു ദേവമായയാൽ ശങ്കിതനായിട്ട് അദ്ദേഹം ആ അഗാധജലത്തിൽ പേടിച്ചുഴന്ന കണ്ണുകളോടെ നീന്തിവലയുകയായി. അപ്പോൾ, യോഗത്താൽ ബാലനായിച്ചമഞ്ഞ ഭഗവാൻ പുരുഷോത്തമൻ മേഘസ്വരത്തിൽ അരുളിച്ചെയ്തു:—'ഉണ്ണി,........;........ എന്റെ അരികത്തേയ്ക്കുതന്നെ വരൂ.' വല്ലാതെ തളൎന്നിരുന്ന മാർക്കണ്ഡേയൻ ബാലനോടു പറഞ്ഞു:—'ആരാണ്, എന്റെ തപസ്സിനെ ഇടിച്ച്, എന്റെ സഹസ്രദിവ്യവത്സരവയസ്സിനെ

* പത്മപുരാണം ൧൧൨-ാംഭാഗത്തുള്ള 'വിരജസ്കനായി' എന്നതുമുതൽക്ക് ൧൧൪-ാംഭാഗത്ത് ഒന്നാംഖണ്ഡിക കഴിയുന്നതുവരെ നോക്കുക. ൧൧൨-ാംഭാഗത്തു 'യജ്ഞങ്ങളാൽ' എന്നുള്ളതു യജ്ഞങ്ങൾക്കായി എന്നു വായിക്കണം; 'ലിംഗത്തിൽനിന്നും' എന്നതിന്നു പകരം പൃഷ്ഠത്തിൽനിന്നും എന്നാണിതിൽ; 'ഉള്ളങ്കയ്യിൽനിന്നും' എന്നതു കാൽകളിൽനിന്നും എന്നു വായിക്കുക. 'അഗ്നീധ്രവ'നെ അഗ്നീധ്രനാക്കണം. ൧൧൫-ാംഭാഗത്തു 'കാതും പോരുന്നു' എന്നുള്ളതിന്നു പകരം തീൎത്തുപോരുന്നു എന്നാണിതിൽ.

അനാദരിച്ച്, എന്നെ പേരെടുത്തു വിളിക്കുന്നത്?.................; ദേവരനായ ബ്രഹ്മാവുപോലും എന്നെ ആയുഷ്മാനെന്നേ അരുളിച്ചെയ്യൂ................'
മഹാതപസ്സായ..............കളിത്തു;........... ആ.......ലോകപൂജിതൻ.........
ചെയ്ത്, നാമഗോത്രങ്ങൾ ചൊല്ലി, ഭഗവാനെ ഭക്തിപൂർവം നമസ്കരിച്ചു.

മാർക്കണ്ഡേയൻ:—'............? ഇവിടുന്ന് ഒരു മഹാത്മാവാണെന്നു ഞാൻ വിചാരിക്കുന്നു;............?'

ഭഗവാൻ:—

[ശ്ലോകങ്ങൾ]

'ഞാനോ നാരായണൻ ബ്രഹ്മൻ, സർവജ്ഞ സർവനാശനൻ;
ഞാനായിരം പേരുകളാൽ സങ്കീർത്തിക്കപ്പെടുന്നവൻ;
... ... ... ... ... ...
ഞാനഗ്നി ഹവ്യവഹനനവ്യയൻ യാദസാംപതി;
ശക്രനിന്ദ്രപദേ വർഷങ്ങളിൽ ഞാൻ പരിവത്സരം;
യോഗവാൻ ഞാൻ യുഗാഖ്യൻ ഞാൻ യുഗാന്താവർത്തനേഷ ഞാൻ;
ഞാൻ തന്നെ സർവ..................................................;
... ... ... ... ... ...;
ധർമ്മവും ഞാൻ ....................................................
ഞാൻതന്നെ ദിവ്യയാം ഗംഗ, ഞാനേ പെരിയ പാൽക്കടൽ;
പരമാകിയ സത്യം ഞാൻ; ഞാനൊരുത്തൻ പ്രജാപതി;
... ... ... ... ... ...
ഞാൻതന്നെ വർഷം;... ... ... ... ;
ക്ഷീരോദമാം സമുദ്രത്തിൽ ബഡബാമുഖനേഷ ഞാൻ;
സംവർത്തകാഗ്നിയായ് ... ... ... ;
... ... ... ... ... ... ;
ഞാനേകാക്ഷരമാം മന്ത്രം, ത്ര്യക്ഷരം താരകം തഥാ;
ത്രിവർഗ്ഗാൽ പരമോംകാരം ത്രിവർഗ്ഗാർത്ഥനിദർശനൻ.'

ഈ വിധമെല്ലാം കഥിച്ചുംകൊണ്ട് ആ മഹാമതിയായ പുരാതനേശ്വരൻ മാർക്കണ്ഡേയമഹർഷിയെ പിന്നെയും തിരുവായിലാക്കി..........

ശ്രീമൽസ്യമഹാപുരാണം, മനുമൽസ്യസംവാദം, പത്മപ്രാദുർഭാവോപാഖ്യാനം,
മാർക്കണ്ഡേയ വിഷ്ണുസമാഗമം ഒരുനൂററിരുപത്തേഴാമദ്ധ്യായം.



# ഒരുനൂറററുപത്തെട്ടാമദ്ധ്യായം

**സൂതൻ:—***... ... ...

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, പത്മപ്രാദുർഭാവോപാഖ്യാനം, നാഭിപത്മോല്പാദനം ഒരുനൂറററുപത്തെട്ടാമദ്ധ്യായം.

—:0:—

# ഒരുനൂറററുപത്തൊമ്പതാമദ്ധ്യായം

**സൂതൻ:—**¶ ... ... ... ... ...

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, പത്മപ്രാദുർഭാവോപാഖ്യാനം, ബ്രഹ്മസൃഷ്ടികഥനം, ഒരുനൂറററുപത്തൊമ്പതാമദ്ധ്യായം.

—X—

# ഒരുനൂറെറഴുപതാമദ്ധ്യായം

**സൂതൻ:—**§ ... ... ... ... ...

[കിളിപ്പാട്ട് - കാകളി]

... ... ... ... ...
... ... ... ... ...
... ... ... ... ...
... ... ... ... ...

**ചോദിച്ചിതദ്ദൈത്യന്മാർ:—‘**

... ... ... ... ...

**ബുദ്ധിമോശത്താൽ നിയമവും കൈക്കൊണ്ടു**
**വർത്തിക്കയാണോ നീ നിർബാധമാം വിധം!**
**വാ, വാ...** ... ... ... ...

... ... ... ... ... ...’

......................

* പത്മപുരാണം ൧൧൮൪-ാം ഭാഗത്തു **രണ്ടാംഖണ്ഡിക മുതൽ ‘കേടയപ്പെട്ടു’ എന്നുള്ളതു്** ഇളക്കപ്പെട്ടു എന്നാക്കണം.

¶ പത്മപുരാണം, സൃഷ്ടിഖണ്ഡം ൩൭-ാമദ്ധ്യായം **ആദിമുതൽ ‘സിസൃക്ഷുവായിട്ടുലപ്രഭാവനാ’** എന്ന ശ്ലോകംവരെ നോക്കുക.

§ പത്മപുരാണം ൧൧൮൬-ാം ഭാഗത്തു് **‘അതിൽ വിഷ്ണുമായിട്ടു’’ എന്നതു മുതൽ,** ൧൧൮൮-ാംവശത്തു **‘തുത്തുടമേൽവെച്ചു മട്ടിച്ചു’ എന്നതുവരെ.**

ബ്രഹ്മാവ് —'...     ...     ...'

മധുകൈടഭന്മാർ:—'.........രജസ്തമോമയരായ ഞങ്ങൾ ഋഷിമാൎക്ക് അലംഘനീയരും ധൎമ്മത്തെ മറയ്ക്കുന്നവരുമാകുന്നു; ഏതൊരു പ്രാണിയും ഞങ്ങളെ കടന്നുപോവുകയില്ല. .............. .

ബ്രഹ്മാവ്:—'മുമ്പു യോഗവാന്മാരിൽനിന്നു യാതൊരു യോഗം ഞാൻ പണിപ്പെട്ടു സമ്പാദിച്ചുവോ, അതിനെ അവലംബിച്ചു സത്ത്വഗുണത്തിൽ വൎത്തിക്കയാണ് ഞാൻ.........'

ഉടനെ ശ്രീനാരായണൻ ഉറത്തിൽത്തന്നെ മായകൊണ്ടു തൃക്കൈ ബഹുയോജനായതമാക്കി; ആ കൈമെത്തിയ തടിയന്മാരിരുവരേയും ആശ്ലേഷിക്കുകയായി; ..........:—'..........; അതിനാലത്രേ നിന്തിരുവടിയെ നേരിട്ടുകാണ്മാൻ അടിയങ്ങൾ വന്നതു്...............!'

ഭഗവാൻ:—'...     ...     ..? നിങ്ങൾക്ക് ആയുസ്സു കിട്ടി വീണ്ടും വല്ലേടത്തും ജീവിച്ചിരിക്കണമെന്നോ!'

മധുകൈടഭന്മാർ:—'.......; അടിയങ്ങൾക്കു നിന്തിരുവടി വമ്പിച്ച തപസ്സും കല്പിച്ചു തരുമാറാകണം!'

ഭഗവാൻ:—'..........:ഇനിയത്തെ കല്പത്തിൽ നിങ്ങൾ ശ്രേഷ്ഠന്മാരായിത്തീരും; സംശയമില്ല............'

ഇങ്ങനെ......വിശേഷജ്ഞരൻ രജസ്തമസ്സുകളിൽ നിന്നു് ഇരട്ടയായുണ്ടായി വന്ന അവരിരുവരേയും .........മർദ്ദിച്ചു.

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, പത്മപ്രാദുർഭാവോപാഖ്യാനം,
മധുകൈടഭവധം, ഒരുനൂറെറഴുപതാമദ്ധ്യായം.

---

## ഒരുനൂറെറഴുപത്തൊന്നാമദ്ധ്യായം

സൂതൻ.— *...........ആ സത്യധൎമ്മസ്ഥൻ. . . . . മട്ടിലായി, കിരണങ്ങൾകൊണ്ടു തമസ്സകററുന്ന സഹസ്രാംശുവിനെപ്പോലെ പരിശോഭിച്ചു.............

..........,. .

വീണ്ടും അവൻ അവരുടെ അടുക്കൽച്ചെന്നു കൈകൂപ്പിച്ചോദിച്ചു:—'നിങ്ങൾ പറഞ്ഞുതന്നാൽക്കൊള്ളാം; ഞാനെന്തുചെയ്യണം?'

.................... .

.................... .

* പത്മപുരാണം സൃഷ്ടിഖണ്ഡം—൨ാംഭാഗത്തു 'തേജസ്സേറിയ' എന്നു തുടങ്ങുന്ന ഖണ്ഡിക മുതൽക്ക് സൃഷ്ടിഖണ്ഡം—൨ാംഭാഗത്തു മൂന്നാംഖണ്ഡികയുടെ അവസാനംവരെ. സൃഷ്ടിഖണ്ഡം—൨ാംഭാഗത്തുള്ള 'പ്രബോധ'യ്ക്കു പകരം താമരയാണിതിൽ. പേരുകൾക്കു വേറെയും വ്യത്യാസങ്ങൾ കാണുന്നുണ്ടു്.

........... . അതിൽ ഉച്ഛിഷ്ടം നിറവേറാഞ്ഞതിനാൽ ഏകനായ പിതാമഹസ്വാമി പിന്നീടു സ്വശരീരാർദ്ധത്തിൽ നിന്ന് ഒരു നല്ല ഭാര്യയെ ഉളവാക്കി, തപസ്സുകൊണ്ടും നിയമംകൊണ്ടും തേജസ്സുകൊണ്ടും ഓജസ്സുകൊണ്ടും തനിക്കൊത്തവളും ജഗൽസൃഷ്ടിസമർത്ഥയുമായ ആ ദേവിയോടുകൂടി രമിച്ചുപോന്നു; ആ ത്രിപദയായ ഗായത്രിയിങ്കൽ നിന്നു നാലു വേദങ്ങളെ സൃഷ്ടിക്കുകയും ചെയ്തു. പിന്നീടു തനിയ്ക്കൊത്ത ലോകകർത്താക്കളായ വിശ്വപ്രജാപതികളാകുന്ന പുത്രന്മാരെ ഉല്പാദിപ്പിച്ചു:. . . . . മനു- അത്ഭുതൻ എന്നിവരും സൃഷ്ടിക്കപ്പെട്ടു; ഇവർ ബ്രഹ്മർഷിമാരത്രെ. ഈ മഹർഷിമാർ പതിമ്മൂന്നുവംശത്തെ ഉളവാക്കി.

...........ലക്ഷ്മി, മരുത്വതി, സാധ്യ, വിശ്വേശ, സരസ്വതി എന്നീ ബ്രഹ്മാവിനാൽ പൂർവ്വസൃഷ്ടമാരായ അഞ്ചുത്തമസ്ത്രീകളെ......... കല്പിച്ചുകൊടുത്തു. .........: നിരൃതി, ശംഭു, അപരാജിതൻ, മൃഗവ്യാധൻ, കപർദ്ദി, ദഹനൻ, ഖരൻ, ഭഗവാൻ, അഹിർബുധ്ന്യൻ, കപാലി, പിംഗളൻ, തേജസ്സേറിയ സേനാനി എന്നിവരത്രെ ഏകാദശരുദ്രന്മാർ. യജ്ഞേശ്വരരായ ഗോക്കൾ, താന്നതരം നാൽക്കാലികൾ, ആടുകൾ, അരയന്നങ്ങൾ, അമൃത്, ശ്രേഷ്ഠൗഷധികൾ എന്നിവയും ആ ഗോവിനാൽ പ്രസവിക്കപ്പെട്ടു.

..................................................

......... . ......... കദ്രു . . . . . സർപ്പനാഗങ്ങളേയും ജനിപ്പിച്ചു. ഈ വിധത്തിലാണ്, മഹാത്മാവിന്റെ പുഷ്കരപ്രാദുർഭാവത്തിൽ ലോകങ്ങൾ വർദ്ധിച്ചുവന്നത്.

ഇങ്ങനെ, പുരാണപുരുഷനായി പരമർഷിമാരാൽ സ്തുതനായിരിക്കുന്ന വിഷ്ണുവിന്റെ പുഷ്കരപ്രാദുർഭാവം, വ്യാസൻ കഥിച്ച പടി ഞാൻ മുറയ്ക്കു പറഞ്ഞു. ഈയുത്തമ പുരാണം പുണ്യകാലങ്ങളിൽ ആദരവോടെ ശ്രവിക്കുന്ന മനുഷ്യൻ ഇഹത്തിൽ ദുഃഖം വിട്ട് അഭീഷ്ടമെല്ലാം നേടും; ... ... ... ... ... ... ... .

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, പത്മപ്രാദുർഭാവോപാഖ്യാനം, ബ്രഹ്മകൃതസൃഷ്ടിവിസ്താരം, ഒരുനൂറെറഴുപത്തൊന്നാമദ്ധ്യായം.

(೦)

## ഒരുനൂറെറഴുപത്തിരണ്ടാമദ്ധ്യായം

സൂതൻ:—*.....................

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, താരകാമയയുദ്ധപ്രകരണം, വിഷ്ണുപ്രാദുർഭാവം ഒരുനൂറെറഴുപത്തിരണ്ടാമദ്ധ്യായം.

(೦)

* പത്മപുരാണം ൧൧൭-ാംവശത്ത് ഒടുവിലെ ഖണ്ഡികമുതൽ, ൧൧൯-ാംവശത്തു 'ശത്രുസംഹാരപ്രതിജ്ഞയെ കേൾക്കയാൽ' എന്നതുവരെ. ൧൧൮-ാംഭാഗത്തുള്ള 'പിൻതാങ്ങി' പിൻവാങ്ങിയാകണം. ൧൧൯-ാംഭാഗത്തു 'സാജത്യ' എന്നുള്ളതു സായൂജ്യ എന്നാകണം.

## ഒരുനൂറ്റെഴുപത്തിമൂന്നാമദ്ധ്യായം

സൂതൻ:—

* ..............................................

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, താരകാമയയുദ്ധപ്രകരണം, അസുരോദ്യോഗവർണ്ണനം, ഒരുനൂറ്റെഴുപത്തിമൂന്നാമദ്ധ്യായം.

——**——

## ഒരുനൂറ്റെഴുപത്തിനാലാമദ്ധ്യായം

സൂതൻ:—മഹർഷിമാരേ, § .................... .

ശ്രീമൽസ്യമഹാപുരാണം, മനുമൽസ്യസംവാദം, താരകാമയയുദ്ധപ്രകരണം, ദേവോദ്യോഗവർണ്ണനം, ഒരുനൂറ്റെഴുത്തിനാലാമദ്ധ്യായം.

——o——

## ഒരുനൂറ്റെഴുപത്തഞ്ചാമദ്ധ്യായം

സൂതൻ:—¶...... ...............

ശ്രീമൽസ്യമഹാപുരാണം, മനുമൽസ്യസംവാദം, താരകാമയയുദ്ധപ്രകരണം, ഔർവോല്പത്തികഥനം, ഒരുനൂറ്റെഴുപത്തഞ്ചാമദ്ധ്യായം.

——[o]——

---

* പത്മപുരാണം ൧൩൮-ാംഭാഗത്തു രണ്ടാംഖണ്ഡിക മുതൽ അദ്ധ്യായാവസാനംവരെ നോക്കുക.

§ പത്മപുരാണം, സൃഷ്ടിഖണ്ഡം, മുപ്പത്തെട്ടാമദ്ധ്യായം, ൧൪൦-ാംഭാഗത്തു 'ശ്രുക്രൻതാനും' എന്നതുവരെ. ൧൩൯-ാംഭാഗത്തു 'സ്വർണ്ണവസ്ത്രാ' എന്നുള്ളതു സ്വർണ്ണവസ്ത്രാ എന്നും, ൧൩൮-ാംഭാഗത്തു 'കാമഗാത്രികൾ' എന്നുള്ളതു കാമഗാദ്രികൾ എന്നുമാക്കണം; 'മണിത്തേരിൽ' എന്നുള്ളതു മണിത്തേരിൻ എന്നു വായിക്കണം. ൧൩൯-ാംഭാഗത്തു

'സോമാർക്കാനലമയമുജ്ജ്വലചക്രം കൈക്കൊ-
ണ്ടാമയമമരർക്കു നീക്കിനാനരിന്ദമൻ'

എന്നുള്ളതിന്നു പകരം

പൂർവാദ്രിയിങ്കലുദിച്ചുയരും സൂര്യനൊത്ത
ഗീർവാണരിപുഘ്നമാം ചക്രംപൂണ്ടരിന്ദമൻ

എന്നാണിതിൽ. 'ജിഷ്ണുവായ്' എന്ന തുടങ്ങുന്ന വരിയും അടുത്ത വരിയും ഇതിൽ കാണുന്നില്ല.

¶ പത്മപുരാണം, ൧൪൦-ാംഭാഗത്തു രണ്ടാംഖണ്ഡികമുതൽ, ൧൪൪-ാംഭാഗത്തു മൂന്നാംഖണ്ഡികയുടെ അവസാനംവരെ നോക്കുക.

## ഒരുനൂററെഴുപത്താറാമദ്ധ്യായം

സൂതൻ:—*..................

ശ്രീമൽസ്യമഹാപുരാണം, മനുമൽസ്യസംവാദം, താരകാമയയുദ്ധപ്രകരണം, ചന്ദ്രാദികൃതദൈത്യപരാജയം ഒരുനൂററെഴുപത്താറാമദ്ധ്യായം.

——(൦)——

## ഒരുനൂററെഴുപത്തേഴാമദ്ധ്യായം

**സൂതൻ:—§ ആ തേജസ്സേറിയ ദാനവക്കൂററൻ അസുരപ്പടയിൽ, വഷാരംഭകാലത്തു കാർമേഘമെന്നപോലെ വളന്നു. ...... ........**

ശ്രീമൽസ്യമഹാപുരാണം, മനുമൽസ്യസംവാദം, താരകാമയയുദ്ധപ്രകരണം, കാലനേമിവിജയം ഒരുനൂററെഴുപത്തേഴാമദ്ധ്യായം.

—— 0 ——

## ഒരുനൂററെഴുപത്തെട്ടാമദ്ധ്യായം

സൂതൻ:—¶..............................”

ശ്രീമൽസ്യമഹാപുരാണം, മനുമൽസ്യസംവാദം, താരകാമയയുദ്ധപ്രകരണം, കാലനേമിവധാഖ്യാനം, ഒരുനൂററെഴുപത്തെട്ടാമദ്ധ്യായം.

—— :(0): ——

* പത്മപുരാണം ൱൭൭–ാംഭാഗത്ത് ഒടുവിലെ ഖണ്ഡികമുതൽ ൱൭൮–ാംഭാഗത്തു 'ശക്രാദിദേവന്മാരെല്ലാം നടുങ്ങിപ്പോയി' എന്നതുവരെ. ൱൭൭–ാംഭാഗത്തുള്ള 'ഭവാനെപ്പോലെ ഒരു ശിതായുധൻ ഭുവനത്തിലില്ലതന്നെ' എന്ന വാക്യം ഇതിലില്ല; 'തൽകാലയോഗാത്മാവും' എന്നതിൻെറ സ്ഥാനത്ത്, അധികാരിയും യോഗാത്മാവും എന്നാണിതിൽ; ൱൭൮–ാംഭാഗത്തുള്ള 'വീണ്ടും ഉയന്ന്, തൻെറ കാററിനാൽ' എന്നതിനെ കാല്യയത്തി വെയ്യുമ്പോഴത്തെ കാററിനാൽ എന്നു വായിക്കണം; 'അസുരേന്ദ്രനാൽ' എന്നതു മയാസുരേന്ദ്രനാൽ എന്നാക്കണം.

§ പത്മപുരാണം ൱൭൮–ാം ഭാഗത്തു രണ്ടാംഖണ്ഡികയിൽനിന്ന്, ൱൭൯–ാം ഭാഗത്തു രണ്ടാംഖണ്ഡിക കഴിയുന്നതുവരെ. ൱൭൯–ാം ഭാഗത്തുള്ള 'മാനവനെ' എന്നതു മാധവനെ എന്നു വായിക്കണം.

¶ പത്മപുരാണം ൱൭൯–ാംഭാഗത്തു മൂന്നാംഖണ്ഡികമുതൽ അദ്ധ്യായാവസാനം വരെ. ൱൮൦–ാംഭാഗത്തു 'ധമ്മവജ്ജിതൻ' എന്നുള്ളതിന്നു പകരം ധൈയ്യവജ്ജിതൻ എന്നാണിതിൽ.

## ഒരുനൂറെറഴുപത്തൊമ്പതാമദ്ധ്യായം

ഋഷിമാർ:—"താതാ, പത്മസൃഷ്ടി ഭവാൻ വിസ്തരിച്ചു പറഞ്ഞുതന്നു; ഇനി ശിവന്റെ മാഹാത്മ്യം ചുരുക്കത്തിൽ പറയുക."

സൂതൻ:—¶ "തന്തിരുവടിയുടെ മഹാകർമ്മവും കേട്ടുകൊള്ളുവിൻ: ........... അപ്പോൾ അന്ധകനും ശിവനുമായി ഒരു ഘോരയുദ്ധം നടന്നു. അവന്തിരാജ്യത്തു മഹാകാളവനത്തിന്നടുത്തുവെച്ചായിരുന്നു ആ യുദ്ധം. അതിൽ അന്ധകനാൽ പീഡിപ്പിക്കപ്പെട്ട പരമേശ്വരൻ അത്യുഗ്രമായ പാശുപതാസ്ത്രം അയച്ചു. * ......... കൌമാരി, മാലിനി, നൈരൃതി, ചലച്ഛിഖ, ഗോനന്ദ, മഹാരക്ത, ജയ, വിജയ, ജയന്തി, അപരാജിത, കാളി, മഹാകാളി, ദൂതി, സുഭഗ, ദുർഭഗ, കരാളി, നന്ദിനി, അദിതി, ദിതി, മാരി, മൃത്യു, കർണ്ണമോടി, ഗ്രാമ്യ, ഉലൂകി, ഘടോദരി, കപാലി, വജ്രഹസ്ത, പിശാചി, രാക്ഷസി, ഭുശുണ്ഡി, ശാങ്കരി, ചണ്ഡ, ലാംഗലി, കുടഭി, ഖേട, സുലോചന, ധൂമ്ര, ഏകവീര, കരാളിനി, വിശാലദംഷ്ട്രിണി, ശ്യാമ, ത്രിജടി, കുക്കുടി, വൈനായകി, വൈതാളി, ഉന്മത്ത, ഉദുംബരി, സിദ്ധി, ലേലി, ഹാന, കേകരി, ഗർദ്ദഭി, ഭ്രുകുടി, ബഹുപുത്രി, പ്രേതയാന, വിഡംബിനി, ക്രൌഞ്ച, ശൈലമുഖി, വിനത, സുരസ, ദനു, ഉഷ, രംഭ, മേനക, സലില, ചിത്രരൂപിണി, സ്വാഹ, സ്വധ, വഷട്കാര, ധൃതി, ജ്യേഷ്ഠ, കപർദ്ദിനി, മായ, വിചിത്രരൂപ, കാമരൂപ, സംഗമ, മുഖബില, മംഗല, മഹാനാസാ, മഹാമുഖി, കുമാരി, രോചന, ഭീമ, സദാഹാസ, മദോദ്ധത, അലംബാക്ഷി, കാലപർണ്ണി, കുംഭകർണ്ണി, മഹാസുരി, കേശിനി, ലംബ, പിംഗള, ലോഹിതാമുഖി, ഘണ്ടാരവ, ദംഷ്ട്രാല, അരോചന, കാകജംഘിക, ഗോകർണ്ണി, അജമുഖി, മഹാഗ്രീവ, മഹാവക്ത്ര, ഉൽകാമുഖി, ധൂമശിഖ, കമ്പിനി, പരികമ്പിനി, മോഹന, കമ്പന, ക്ഷേപള, നിർഭയ, ബാഹുശാലിനി, സർപ്പകർണ്ണി, ഏകാക്ഷി, വിശോക, നന്ദിനി, ജ്യോത്സ്നാമുഖി, രഭസ, നികുംഭ, രക്തകമ്പന, അവികാര, മഹാചിത്ര, ചന്ദ്രസേന, മനോരമ, അദർശന, ഹരൽപാപ, മാതംഗി, ലംബമേഖല, അബാല, വഞ്ചനാകാളി, പ്രമോദ, ലാംഗലാവതി, ചിത്ത, ചിത്തജല, കോണ, ശാന്തിക, അഘവിനാശിനി, ലംബസ്തനി, ലംബസട, വിസട, വാസചൂർണ്ണിനി, സ്ഖലന്തി, ദീർഘകേശി, സുചിര, സുന്ദരി, ശുഭ, അയോമുഖി, കടുമുഖി, ക്രോധിനി, അശനി, കുടുംബിക, മുക്തിക, ചന്ദ്രിക, ബലമോഹിനി, സാമാന്യ, ഹാസിനി,

¶ പത്മപുരാണം, സൃഷ്ടിഖണ്ഡം ൪൬-ാമദ്ധ്യായം, രണ്ടാം ഖണ്ഡികയിൽ 'ഒതുമെട്ടു' എന്നതുവരെ വായിക്കുക.

* പത്മപുരാണം ൧൭൨-ാം വശത്തു് ഒടുവിലെ ഖണ്ഡികയിൽ നോക്കുക; മാതാക്കളുടെ പേരുകളും വളരെയധികമുണ്ടു്, ഇതിൽ പത്മപുരാണത്തിലില്ലാത്തവയെ ഇവിടെ ചേർത്തിരിക്കുന്നു. 'സൌവർണ്ണി' എന്നുള്ളതു സൌപർണ്ണിയാക്കണം; 'ശിഖിപട്ടിക'യ്ക്കു പകരം പിലപിച്ഛികയാണിതിൽ. 'വിച്ഛില'യെ പിച്ഛിലയാക്കുക.

ലംബ, കോവിദാരി, സമാസവി, കംഗുകർണ്ണി, മഹാനാദ, മഹാദേവി, മഹോദരി, ഹുംകാരി, രുദ്രസുസട, രുദ്രേശി, ഭൂതഡാമരി, പിണ്ഡജിഹ്വ, ചലജ്ജ്വാല, ശിവ, ജ്വാലാമുഖിമുതലായ മാതാക്കളെയും ദേവേശൻ സൃഷ്ടിച്ചു. ആ മഹാഘോരമാർ അന്ധകന്മാരുടെ ചോര കുടിപ്പാൻ തുടങ്ങി; അവർക്കെല്ലാംവയർ വല്ലാതെ നിറഞ്ഞുപോയി! അതിനാൽവീണ്ടും അന്ധകങ്കൽനിന്നു സന്താനങ്ങൾ ഉണ്ടായിവന്നു. അക്കൂട്ടർ ശൂലവും മുഷത്തടിയുമേന്തി പരമേശ്വരനെ പരിക്ഷേപ്പിച്ചുതുടങ്ങി.

വല്ലായ്മയിൽപ്പെട്ട വാമദേവൻ വാസുദേവൻതിരുവടിയെ ശരണം പ്രാപിച്ചു. ഉടനെ വിഷ്ണുഭഗവാൻ ശുഷ്കരേവതിയെ സൃഷ്ടിച്ചു; അവൾ ക്ഷണനേരംകൊണ്ട് അന്ധകന്മാരുടെ രക്തം കുടിച്ചുതീർത്തു. എന്നാൽ അന്ധകച്ചോര കുടിക്കുംതോറും ആ ദേവി ഏറെയേറെ ശോഷിക്കയാണുണ്ടായത്! അവൾ ചോര കുടിക്കുന്നതോടുകൂടി, ആ അന്ധകന്മാരെയെല്ലാം മുപ്പുരാന്തകൻ മുടിച്ചുകളഞ്ഞു; എന്നിട്ടു സാക്ഷാൽ അന്ധകനെ പാഞ്ഞണഞ്ഞു ത്രൈലോക്യധാരിയായ ത്രിനേത്രൻ ശൂലത്തലയ്ക്കൽ കോർത്തു. അപ്പോൾ ആ മഹാവീര്യനായ അന്ധകൻ ശങ്കരനെ സ്തുതിച്ചു. അതിൽ പ്രസാദിച്ചു ശർവൻ അവന്നു നിത്യസാമീപ്യവും ഗണേശത്വവും കല്പിച്ചുകൊടുത്തു.

അതിന്നുശേഷം മാതാക്കളെല്ലാവരുംകൂടി മഹേശ്വരനോടുണർത്തിച്ചു:—'ഭഗവാനേ, ഇവിടുത്തെ പ്രസാദത്താൽ, ദേവാസുരമനുഷ്യരുൾപ്പെട്ട ലോകമെല്ലാം ഞങ്ങൾ ഭക്ഷിക്കട്ടെ; കല്പിച്ച് അനുവാദം തന്നാലും.'

ശിവൻ:—'നിങ്ങൾ പ്രജകളെയെല്ലാം രക്ഷിക്കയാണു വേണ്ടത്; അതിനാൽ, ഈ ഘോരനിശ്ചയത്തിൽനിന്നു മനസ്സിനെ വേഗത്തിൽ പിൻവലിയ്ക്കുവിൻ.'

ശിവന്റെ ഈ അരുളപ്പാടിനെ വകവെയ്ക്കാതെ ആ അതിഭയങ്കരിമാർ ചരാചരങ്ങളുൾപ്പെട്ട ലോകം മൂന്നും ഭക്ഷിക്കുകയായി. അപ്പോൾ ഭഗവാൻ ഭർഗ്ഗൻ ആദ്യന്തരഹിതനായി സർവ്വജഗദ്യോനിയായിരിക്കുന്ന നാരായണൻതിരുവടിയുടെ നരസിംഹസ്വരൂപത്തെ ധ്യാനിച്ചു:

(കാകളി)

നിർജ്ജരാരീന്ദ്രന്റെ മാർച്ചോര പാറിയ
വജ്രതീക്ഷ്ണങ്ങളാം വൻനഖാഗ്രങ്ങളും,
വക്ത്രോത്ഥ രോഷാനലാർച്ചിസ്സുകളായി
വർത്തിച്ച ചഞ്ചൽസടാകുഞ്ചകങ്ങളും,
കാളുവരെയ്ക്കും പിളർത്തിയ വായയും
ശീതാദ്രിശൃംഗാഭ ദീപ്ര ദംഷ്ട്രകളും
കല്പാന്ത്യയക്കാററിളക്കിമറിക്കുമ-
ഴബ്ധികൾതന്നൊലിയെയ്ക്കുമലർച്ചയും,

മിന്നൽനേർ നാക്കം, നവാക്കനെപ്പോലവേ
മിന്നുന്ന കൺകളും, മേരുവിൻ മേന്മയും,
കാററത്തുവട്ടംചുഴന്ന തീജ്ജ്വാലകൾ-
ക്കേററം ശരിയായ രോമച്ചുഴികളും—
ഏവ,മബ്ബ്രഹ്മർഷിമാൻ ധ്യാനിച്ച രൂപത്തി-
ലാവിർഭവിച്ചാനടൻതന്നെ മാധവൻ,
ബ്രഹ്മാണ്ഡഭാണ്ഡം നിറഞ്ഞ തേജസ്സിനാൽ
ബ്രഹ്മാദികൾക്കുമേ നോക്കരുതാതെയായ്,
ഹീരരത്നാംഗദകേയൂരകോടീര-
ഹാരകനകകടീസൂത്രഭാസുരൻ,
തൃപ്പട്ടിണയുമണിഞ്ഞവൻ, നിശ്ശേഷ-
പുഷ്പവിചിത്രമഹാമാലയിട്ടവൻ,
ഇന്ദീവരദളശ്യാമളനെത്തദാ
വന്ദിച്ചുവാഴ്ത്തിപ്പുകഴ്ത്തീ പുരാന്തകൻ:—

(പാന)

'കൈവണങ്ങാം നൃസിംഹസ്വരൂപ, ദേ
ദേവരാജ, ജഗൽഗുരോ, ലോകേശ,
ദൈത്യനാഥാസ്രപൂർണ്ണനഖശകേത,
ചാർത്തു പൊന്നിനാൽ മൈ മഞ്ഞളിച്ചോനേ!
കഞ്ജനാഭ, പണിഞ്ഞേൻ, രവികോടി-
കല്പസുപ്രഭ, കല്പമേഘസ്വന,
ആയിരം യമർപോലെ ചൊടിച്ചോനേ,
ആയിരമിന്ദ്രർപോലെ പൊരുവോനേ,
ആയിരം ധനനാഥർപോലാഢ്യനേ,
ആയിരം വരുണർക്കു സമാനനേ,
ആയിരം കാലനിർമ്മാതാവായോനേ,
ആയിരം നിയതേന്ദ്രിയനായോനേ,
ആയിരം മഹിയെക്കാളും സധൈര്യനേ,
ആയിരം മൂർത്തിചേരുമനന്തനേ,
ആയിരം മൃഗതിങ്കൾപോലുള്ളോനേ,
ആയിരം ഗുഹർക്കൊത്ത സുവിക്രമിൻ,
ആയിരം ശിവന്മാർക്കൊത്ത തേജസ്വിൻ,
ആയിരം വിരിഞ്ചന്മാർ സ്തുതിപ്പോനേ,
ആയിരം കൈകൾ ചേർന്ന മഹോഗ്രനേ,
ആയിരം മുഖനേത്രങ്ങളുള്ളോനേ,
ആയിരം യന്ത്രമന്ത്രമഥിച്ചോനേ,
ആയിരം വധം വേർപെടുത്തുന്നോനേ!

ഇതിൻവണ്ണം രസാമൃതങ്ങളോടു കൂടിയ നിർമ്മലകനകസമുദ്രങ്ങളെ ശുചിയായി ഗർവ്വരഹിതനായി ദാനംചെയ്യുന്നവൻ സകല പാപങ്ങളും നീങ്ങി തേജസ്വിയായിത്തീർന്നു്, ദേവകളാൽ പൂജിക്കപ്പെട്ടുകൊണ്ടു ശിവലോകത്തു ചെന്നു വാഴും; അവന്റെ പിതൃ-പിതാമഹ-പുത്ര-കളത്രങ്ങളും, നരകങ്ങളിൽക്കിടക്കുകയാണെങ്കിൽ കൂടി, ചിക്കെന്നു ശിവമന്ദിരത്തിലേയ്ക്കു ഗമിക്കും!

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, മഹാദാനപ്രകരണം, സപ്തസമുദ്രദാനവിധിയിരുനൂററെൺപത്തേഴാമദ്ധ്യായം.

——[൦]——

# ഇരുനൂററെൺപത്തെട്ടാമദ്ധ്യായം

മത്സ്യം:—രത്നധേനുദാനത്തിന്നു്, യഥാശക്തി രത്നങ്ങൾകൊണ്ടു് ഒരു പശുവിനെ ഉണ്ടാക്കുക: എണ്പത്തൊന്നു പത്മരാഗംകൊണ്ടു മുഖം; നൂറു പുഷ്യരാഗംകൊണ്ടു മൂക്കു്; നൂറുനൂറു മുത്തുമണികൊണ്ടു കണ്ണുകളും വാലും; സ്വർണ്ണംകൊണ്ടു കൊമ്പു-കുളമ്പുകളും നെററിയും; നൂറു പവിഴംകൊണ്ടു പുരികങ്ങൾ; മുത്തുച്ചിപ്പികൊണ്ടു ചെവികൾ; നൂറു വജ്രക്കല്ലുകൊണ്ടു ശിരസ്സു്; നൂറു ഗോമേദകംകൊണ്ടും നേത്രപ്പട്ടുകൊണ്ടും കൂടി കഴുത്തു്; നൂറിന്ദ്രനീലംകൊണ്ടു പുറം; നൂറു വൈഡൂര്യംകൊണ്ടു വാരിഭാഗങ്ങൾ; നൂറു പളുങ്കുകൊണ്ടു വയർ; നൂറു *സൌഗന്ധികംകൊണ്ടരക്കെട്ടു്; സൂര്യകാന്തചന്ദ്രകാന്തങ്ങൾകൊണ്ടും കർപ്പൂരചന്ദനങ്ങൾകൊണ്ടും നാസാപുടങ്ങൾ; കുങ്കുമംകൊണ്ടു രോമങ്ങൾ; വെള്ളികൊണ്ടു പൊക്കിൾ; നൂറു മരതകംകൊണ്ടു മലദ്വാരം; മററു രത്നങ്ങൾകൊണ്ടു് അംഗസന്ധികളും. നാവു പഞ്ചസാരകൊണ്ടും, ചാണകം ശർക്കരകൊണ്ടും, മൂത്രം നെയ്യുകൊണ്ടും, പാൽ-തയിരുകൾ അവ കൊണ്ടുതന്നെയും. വാലിന്റെ മേലേയ്ക്കു വെൺചാമരം തൂക്കണം; അടുക്കൽ കറവുപാത്രവും വെയ്ക്കണം. സ്വർണ്ണംകൊണ്ടുള്ള കണ്ഠമണികളും മററുമണിയിക്കണം. കാലുകൾ കരിമ്പുകൊണ്ടു്. എല്ലാററിന്റേയും നാലിലൊന്നുകൊണ്ടു കുട്ടിയേയും ഉണ്ടാക്കുക.

ഈധേനുമന്ത്രത്താൽ ആവാഹനം കഴിച്ചു്, ഭക്തിപൂർവ്വം വലത്തുവെച്ചു്,

'ത്വാം സർവ്വദേവഗണധാമ യതഃ പഠന്തി
രുദ്രേന്ദ്രസൂര്യകമലാസന വാസുദേവാഃ;
തസ്മാൽ സമസ്തഭുവനത്രയദേഹയുക്താ
മാം പാഹി ദേവി, ഭവസാഗരപീഡ്യമാനം!'

എന്ന മന്ത്രമുച്ചരിച്ചു് അതിനെ ഗുരുവിന്നു് ഉദകത്തോടുകൂടി ദാനംചെയ്യുക. ഋത്വിക്കുകൾക്കു ദക്ഷിണയും നൽകണം; എന്നാൽ പാപം നീങ്ങി പരമേശ്വരപദം പ്രാപിക്കാം.

* ഒരുതരം രത്നം.

ഇതിൻവണ്ണം രത്നധേനുവിനെ യഥാവിധി ദാനംചെയ്യുവൻ സർവകല്മഷനിർമ്മുക്തനായി കാമസുന്ദരനായിച്ചമഞ്ഞു്, മിന്നിത്തിളങ്ങുന്ന വിമാനത്തിലേറി പുത്രപൌത്രബന്ധുക്കളോടൊന്നിച്ചു ശിവലോകത്തു ചെന്നു ചേരും.

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, മഹാദാനപ്രകരണം, രത്നധേനുദാനവിധി ഇരുനൂറെറൺപത്തെട്ടാമദ്ധ്യായം.

:0:

## ഇരുനൂറെറൺപത്തൊമ്പതാമദ്ധ്യായം

മത്സ്യം:—ഇനി, മഹാപാപനാശനമായ മഹാഭൂതഘടദാനം പറയാം,......................

ഒരു ചാൺ മുതൽ നൂറുവിരൽവരെ വലുപ്പത്തിൽ സ്വർണ്ണംകൊണ്ടു് ഒരു കുടമുണ്ടാക്കി മഹാരത്നങ്ങൾ പതിച്ചുവെയ്ക്കുക: പാലും നെയ്യും നിറച്ച അതിന്മേൽ സ്വർണ്ണംകൊണ്ടുള്ള കല്പവൃക്ഷങ്ങളേയും, പത്മാസനസ്ഥരായ ബ്രഹ്മവിഷ്ണുമഹേശ്വരന്മാരേയും, സ്വസ്വവാഹനസ്ഥിതരായ ദിക്പാലരേയും, എലിയുടെ പുറത്തിരിക്കുന്ന ഗണപതിയേയും, വരാഹത്താൽ ഉദ്ധരിക്കപ്പെട്ട പത്മഹസ്തയായ പൃഥിവിയേയും, ജപമാല കൈക്കൊണ്ട ഋഗ്വേദം-താമരപ്പൂവുകൈക്കൊണ്ട യജുർവേദം-വീണാവേണുധാരിയായ സാമവേദം- സ്രുക്കും സ്രുവവും താമരപ്പൂവുമേന്തിയ അഥർവവേദം- വരമുദ്രയും ജപമാലയും കമണ്ഡലുവും കൈക്കൊണ്ട പുരാണം എന്നിവയാകുന്ന അഞ്ചു വേദങ്ങളേയും പ്രതിഷ്ഠിക്കണം. ചുററും ധാന്യങ്ങൾ, കിടക്ക, നിറകുടങ്ങൾ മുതലായതും മുന്മട്ടിൽ ഒരുക്കിവെയ്ക്കണം.

കലശജലമാടിയതിനുശേഷം,

'നമോ വഃ സർവദേവാനാമാധാരേഭ്യശ്ചരാചരേ
മഹാഭൂതാധിദേവേഭ്യഃ ശാന്തിരസ്തു ശിവം മമ!
യസ്മാന്നകിഞ്ചിദപ്യസ്തി മഹാഭൂതൈർവിനാ കൃതം
ബ്രഹ്മാണ്ഡേ സർവഭൂതേഷു തസ്മാൽ ശ്രീരക്ഷയാസ്തു മേ!'

എന്നീ മന്ത്രമുച്ചരിച്ചു് ആ കുടം ഗുരുവിന്നു കൊടുക്കുക. ഇതനുഷ്ഠിച്ചവൻ സർവപാപനിർമ്മുക്തനായി പിതൃ-ബന്ധുക്കളോടുകൂടി സൂര്യവർണ്ണമായ വിമാനത്തിലൂടെ സുരസ്ത്രീകളാൽ സ്തുതിക്കപ്പെട്ടുകൊണ്ടു വിഷ്ണുലോകത്തു ചെന്നണയും. ഈ മഹാദാനങ്ങൾ പതിനാറും കഴിച്ച മനുഷ്യനോ, പുനരാവൃത്തിയില്ലതന്നെ!

ഇതു വിഷ്ണുസന്നിധിയിൽവെച്ചു്, പിതൃ-പുത്ര-കളത്രാന്വിതനായി ശരിയ്ക്കു ശ്രവിയ്ക്കുകയോ പഠിയ്ക്കുകയോ ചെയ്യുവനും സൂര്യനെപ്പോലെ ശ്രീമാനായിച്ചമഞ്ഞു്, മുകുന്ദമന്ദിരത്തിൽ സ്വർഗ്ഗസുന്ദരിമാരോടൊന്നിച്ചു് ഒരു കല്പം വിളയാടും!'

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, മഹാദാനപ്രകരണം, മഹാഭൂതഘടദാനവിധി ഇരുനൂറെറൺപത്തൊൻപതാമദ്ധ്യായം.

:0:

# ഇരുനൂററിത്തൊണ്ണൂറാമദ്ധ്യായം

മനു:—'കല്പം, യുഗം, മന്വന്തരം ഇവയുടെ കണക്ക് ഇവിടുന്നരുളിച്ചെയ്തുവല്ലോ; ഭഗവൻ, കല്പങ്ങളുടെ പേർക്കൂടി ചുരുക്കത്തിൽ പറയുക.'

മത്സ്യം:—'കല്പങ്ങളുടെ പേർ ചൊല്ലിയാൽ മഹാപാപങ്ങൾകൂടി നശിച്ചുകൊള്ളും; വേദം ചൊല്ലിയാലത്തെ പുണ്യമുണ്ടതിന്ന്.

ശ്വേതം, നീലലോഹിതം, വാമദേവം, രാഥന്തരം, രൌരവം, ദേവം, ബൃഹത്ത്, കന്ദർപ്പം, സദ്യം, ഈശാനം, തമസ്സ്, സാരസ്വതം, ഉദാനം, ഗാരുഡം, ബ്രഹ്മാവിൻെറ പൌർണ്ണമാസിയായ കൌമ്മം, നാരസിംഹം, സമാനം, ആഗ്നേയം, സോമം, മാനവം, തൽപുമാൻ, വൈകുണ്ഠം, ലക്ഷ്മീകല്പം, സാവിത്രീകല്പം, അഘോരം, വാരാഹം, വൈരാജം, ഗൌരീകല്പം, ത്രിപുരദഹനംനടന്ന മാഹേശ്വരം, ബ്രഹ്മാവിൻെറ അമാവാസിയായ പിതൃകല്പം എന്നിവയത്രേ കല്പങ്ങൾ; ഈ മുപ്പതു കല്പങ്ങൾ കൊണ്ടാണ്, ബ്രഹ്മാവിൻെറ ഒരു മാസം. ഏതിൽ ആരുടെ മാഹാത്മ്യമോ, അതിന്ന് അവൻെറ പേർ ബ്രഹ്മാവു നൽകിയിരിക്കുന്നു.

സങ്കീർണ്ണങ്ങളായും താമസങ്ങളായും രാജസങ്ങളായും സാത്വികങ്ങളായും നാലുതരത്തിലാകുന്നു കല്പങ്ങൾ: സങ്കീർണ്ണങ്ങളിൽ സരസ്വതിയുടേയും പിതൃക്കളുടേയും മാഹാത്മ്യത്തിന്നാണാധിക്യം; താമസങ്ങളിൽ അഗ്നി-ശിവ- സൂര്യന്മാർക്കും രാജസങ്ങളിൽ ബ്രഹ്മാവിന്നും മഹിമ കൂടും. യാതൊരു പുരാണം യാതൊരു കല്പത്തിൽ ബ്രഹ്മാവിനാൽ കഥിക്കപ്പെട്ടുവോ, ആ പുരാണത്തിൽ ആ കല്പത്തിൻെറ സ്വരൂപം കാണാം. സാത്വികങ്ങളിൽ വിഷ്ണുമാഹാത്മ്യവും യോഗസിദ്ധന്മാരുടെ പരമഗതിപ്രാപ്തിയും ഏറിയിരിക്കും.

ഈ ബ്രാഹ്മമാസത്തെ (മുപ്പതു കല്പങ്ങളെ) ആർ പുണ്യകാലങ്ങളിലെല്ലാം ചൊല്ലുമോ, അവന്നു ധർമ്മശ്രദ്ധയും മികച്ച ശ്രീയും ബ്രഹ്മാവു നൽകും. കല്പങ്ങളുടെ സ്വർണ്ണപ്രതിമകൾ പുണ്യകാലങ്ങളിൽ ദാനംചെയ്യുന്നവനാകട്ടെ, ബ്രഹ്മ-വിഷ്ണുപുരങ്ങളിൽ മുനിപൂജിതനായി വാഴും; മുനിമാരുടെ ആകൃതിയിലാണ് കല്പപ്രതിമകൾ ഉണ്ടാക്കേണ്ടതു്. സകലപാപങ്ങളേയും സംഹരിക്കുന്നതാകുന്നു കല്പദാനം.

രാജാവേ, സർവപാപങ്ങളേയും നീക്കി സദാ ആരോഗ്യത്തേയും ശ്രീയേയും നൽകുന്ന ഈ പുരാണസംഹിത ഭവാനു ഞാൻ പറഞ്ഞുതന്നു. ബ്രഹ്മാവിൻെറ ഒരു നൂററാണ്ടു ശിവന്ന് ഒരു ദിവസമാകുന്നു; ശിവൻെറ ഒരുനൂററാണ്ടോ, വിഷ്ണുവിന്ന് ഒരു നിമിഷമത്രേ! ആ വിഷ്ണു ഉണന്നിരിക്കുന്നതെപ്പോഴോ, അപ്പോൾ ഈ ജഗത്തു ചേഷ്ടിക്കുന്നു; തന്തിരുവടി ശാന്തനായി പള്ളിയുറങ്ങുന്നതെപ്പോഴോ, അപ്പോൾ സകലവും കണ്ണടയ്ക്കുന്നു!'

ഈ വിധം അരുളിച്ചെയ്തിട്ട്, മത്സ്യസ്വരൂപനായ ദേവദേവൻ, സർവ്വഭൂതങ്ങളും നോക്കി നിൽക്കേ, അവിടെത്തന്നെ മറഞ്ഞു.

സൂര്യവംശം വർദ്ധിപ്പിച്ച ഭഗവാൻ വൈവസ്വതൻ പലതരം പ്രജകളെ സൃഷ്ടിച്ച്, തന്റെ മന്വന്തരത്തെ സംരക്ഷിച്ചരുളി. ഇപ്പോൾ നടക്കുന്നത് അദ്ദേഹത്തിന്റെ മന്വന്തരമാകുന്നു.

എല്ലാശ്ശാസ്ത്രങ്ങളിലും മീതെയാണ്, ഈ മത്സ്യപ്രോക്തമായ പുരാണം; പുണ്യവും പവിത്രവുമായ ഇതു ഞാൻ നിങ്ങളോടു പറഞ്ഞു.

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, കല്പനാമകഥനം
ഇരുനൂററിത്തൊണ്ണൂറാമദ്ധ്യായം.

——(o)——

## ഇരുനൂററിത്തൊണ്ണൂറെറാന്നാമദ്ധ്യായം

സൂതൻ:—മത്സ്യസ്വരൂപനാൽ അരുളിച്ചെയ്യപ്പെട്ട ഈ ധർമ്മാർത്ഥകാമസാധകമായ മാത്സ്യപുരാണം മുഴുവനും ഞാൻ നിങ്ങളോടു പറഞ്ഞു. ഇതിൽ മനുസംവാദംമുതൽ *.........കല്പനാമകീർത്തനംവരെയുള്ള വിഷയങ്ങൾ അടങ്ങിയിരിക്കുന്നു.

(ശ്ലോകങ്ങൾ)

പവിത്രമായുഷ്കരമിതു, കീർത്തിവിവർദ്ധനം;
പവിത്രമിതു കല്യാണം മഹാപാപഹരം ശുഭം.
പെരുതാം പുരാണമിതിൽ നിന്നു പാദമൊ-
ന്നൊരുവൻ പഠിയ്ക്കി,ലവനും വിപാപനായ്,
പുരുസൌഖ്യനായ്,-മദനദിവ്യരൂപനായ്-
പ്പുരുഷോത്തമന്റെ പുരി പൂകിടും ദൃഢം!

ശ്രീമത്സ്യമഹാപുരാണം, മനുമത്സ്യസംവാദം, വിഷയാനുക്രമണിക
ഇരുനൂററിത്തൊണ്ണൂറെറാന്നാമദ്ധ്യായം.

——:0:——

മത്സ്യപുരാണം സമാപ്തം.



* ഈ പുരാണത്തിലെ വിഷയങ്ങൾ ഇന്നിന്നവയാണെന്നു പറയുന്ന ഇരുപത്തെട്ടു ശ്ലോകം വിട്ടു.

